Licence No. 592. Dated 20th July 1948. Reg. No. T. 189.




# ഗ്രന്ഥാലോകം

അഖില തിരുവിതാംകൂർ
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ഗ്രന്ഥാലോകം

**വരിസംഖ്യ**

വാർഷികവരി .... രൂ. 5.
ഒററപ്രതിക്കു് .... രൂ. 1.

N B. ആദ്യത്തെ ഒരു വർഷം മാസിക ആറു ലക്കങ്ങളായി പ്രസിദ്ധീകരിക്കുന്നതായിരിക്കും.

# വിഷയവിവരം



മുഖചിത്രം ഗ്രന്ഥശാലാസംഘം മുൻ അദ്ധ്യക്ഷൻ
ഡാക്ടർ പി. റ്റി. തോമസ്, പാലാമ്പടം

# ഗ്രന്ഥാലോകം

വാല്യം 1 | മിഥുനം, കർക്കടകം | ലക്കം 6

## തിരനോട്ടം



### ഗ്രാമീണവായനശാലകൾ

ഗ്രാമീണവായനശാല എന്ന പേരു് ഇപ്പോൾ പല സ്ഥാപനങ്ങളും ധാരാളമായി ഉപയോഗിക്കാറുണ്ടു്- പക്ഷെ ആ പേരിൽ അറിയപ്പെടുന്ന എല്ലാ സ്ഥാപനങ്ങളും തികച്ചും ഗ്രാമീണമോ എന്നു സംശയമാണു്. ഒരു ഗ്രാമത്തിൽ സ്ഥിതിചെയ്യുന്നു എന്നുള്ളതുകൊണ്ടു മാത്രം ഒരു വായനശാല ഗ്രാമീണമാകണമെന്നില്ല. ഗ്രാമീണരുടെ ജീവിതത്തിനോടു് പ്രവർത്തനംകൊണ്ടു് ആനുരൂപ്യം സമ്പാദിച്ചെങ്കിലേ ആ സ്ഥാപനത്തെ അങ്ങനെ വിളിക്കാവൂ. അതെങ്ങനെ സമ്പാദിക്കാം? ഒന്നാമതായി ഗ്രാമീണരുടെ വായനശാല വിനോദത്തെയും വിദഗ്ദ്ധജ്ഞാനത്തെയും രണ്ടാംപക്ഷമായി തള്ളി അവശ്യവിജ്ഞാനങ്ങളെ വിതരണം ചെയ്യുന്നതിൽ ദത്തശ്രദ്ധമാകണം. മറെറാരു പ്രകാരത്തിൽപറഞ്ഞാൽ ജനങ്ങളെ പഠിപ്പിക്കണം. അവർ അറിയേണ്ടതും അവർക്കറിഞ്ഞുകൂടാത്തതുകൊണ്ടു അപകടങ്ങളുള്ളതുമായ കാര്യങ്ങൾ ഗ്രഹിപ്പിക്കുന്ന പുസ്തകങ്ങൾ ധാരാളമായി ശേഖരിക്കണം. പക്ഷേ ഇവിടെയാണു് ഒരു കുഴപ്പം. ധാരാളമായി ശേഖരിക്കണം എന്നെളുപ്പത്തിൽപറയാം. പുസ്തകങ്ങളുണ്ടായിട്ടുവേണമല്ലോ ശേഖരിക്കാൻ. മലയാളഭാഷ അക്കാര്യത്തിൽ വളരെ ദരിദ്രമാണു്. ഇംഗ്ളണ്ടിൽ Workers Educational Movement (തൊഴിലാളികൾക്കു വിദ്യാഭ്യാസം നൽകാനുള്ള ഒരു സ്ഥാപനം) എന്ന പ്രസ്ഥാനം എല്ലാ വിജ്ഞാനശാഖകളെക്കുറിച്ചും ലഘുഗ്രന്ഥങ്ങൾ പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ലോകചരിത്രം, മനഃശാസ്ത്രം മതം-മുതലായ ഗഹന വിഷയങ്ങളെക്കുറിച്ചെല്ലാം ഏററവും ലളിതമായി എഴുതപ്പെട്ടിട്ടുള്ള പുസ്തകങ്ങൾ ആ ഗ്രന്ഥമാലയിൽനിന്നു് നമുക്കു ലഭിക്കും. അത്തരത്തിലൊരു ഗ്രന്ഥമാല നമ്മുടെ ഭാഷയിലും പ്രസിദ്ധീകരിക്കാൻ ആരെങ്കിലും ഉദ്യമിക്കേണ്ടതാണു്. മാതൃഭൂമി, മംഗളോദയം, ശ്രീരാമവിലാസം മുതലായ പുസ്തകശാലക്കാർ ഈ വഴിക്കു ഇനിയും ശ്രമിച്ചുകാണാത്തതു് ഏററവും ഖേദകരമാണു്. ഒരു പ്ലാനോടുകൂടിയുള്ള ഗ്രന്ഥനിർമ്മാണംകൊണ്ടുമാത്രമേ വേണ്ടത്ര പ്രയോജനം ഉണ്ടാവുകയുള്ളൂ. ഒരു പരമ്പരയായി കുറഞ്ഞതു് 100 പുസ്തകമെങ്കിലും ഈ വകുപ്പിൽ മൂന്നോ നാലോ കൊല്ലംകൊണ്ടും പ്രസിദ്ധീകരിക്കാനുള്ള ഒരു പദ്ധതി ആരെങ്കിലും പ്ലാൻ ചെയ്യേണ്ടതാണു്. അങ്ങനെയാണെങ്കിൽ അനഭ്യസ്തർക്കു് അഭ്യസ്തരാകാൻ എളുപ്പമുണ്ടു്. ഒരു പ്ലാനും ചിട്ടയുമില്ലാതെ ഇത്തരത്തിൽ പ്രയോജനപ്പെടുത്താവുന്ന ചില ഗ്രന്ഥങ്ങൾ മലയാളത്തിലുണ്ടായിട്ടുണ്ടു്. അവ നമ്മുടെ തൽക്കാലാവശ്യങ്ങളെ നിറവേററട്ടെ. ഉദാഹരണമായി

പറഞ്ഞാൽ പ്രസവരക്ഷ, ശിശുസംരക്ഷണം, പ്രഥമശുശ്രൂഷ, മനഃശാസ്ത്രം, മുതലായ വിഷയങ്ങളെപ്പററി മലയാളത്തിൽ ചില പ്രാഥമിക ഗ്രന്ഥങ്ങളുണ്ട്. പക്ഷേ അത്തരം ഗ്രന്ഥങ്ങളുണ്ടെന്ന് അറിയാവുന്ന വായനശാലക്കാർ ഉണ്ടോ എന്നാണ് സംശയം. ഉത്സാഹികളായ പ്രവത്തകന്മാർ അത്തരം ഗ്രന്ഥങ്ങളെ തേടിപിടിച്ചു തങ്ങളുടെ വായനശാലകളിൽ വയ്ക്കണം. വച്ചാൽപോരാ അവ വായിക്കാൻ ആളുകളെ ഉത്സാഹിപ്പിക്കുകയുംവേണം.

നോവൽ വായനകൊണ്ട് സകല യോഗ്യതകളും സിദ്ധിക്കുമെന്ന് കരുതുന്ന വായനക്കാരാണ് നമ്മുടെ നാട്ടിൽ അധികവും. ആ ധാരണ മാററി അവക്ക് എല്ലാ പുസ്തകങ്ങളോടു ആഭിമുഖ്യം ഉണ്ടാക്കാൻ വായനശാലാ പ്രവത്തകന്മാർ ശ്രമിക്കേണ്ടതാണ്. വിശേഷിച്ച് ഗ്രാമവായനശാലാപ്രവത്തകന്മാർ.

## സ്ത്രീകളെക്കൂടി ഉൾപ്പെടുത്തണം

നമ്മുടെ നാട്ടിൻപുറങ്ങളിലെ വായനശാലകളിൽ സ്ത്രീകൾ വന്നിരുന്നു വായിക്കുക എന്നൊരുപതിവേയില്ല. അമ്പലത്തിൽ തൊഴാൻമാത്രം പുറത്തിറങ്ങുന്ന നമ്മുടെ ഗ്രാമീണസ്ത്രീകൾക്ക് വായനശാലയിൽ പോകുകകൂടി ഒരു സ്വഭാവമായി ഉറയ്ക്കാൻ കുറേ പ്രയാസമായിരിക്കും. എങ്കിലും ഗ്രാമീണവായനശാലകൾ സ്ത്രീകളുടെ പ്രയോജനത്തെക്കൂടി ലാക്കാക്കി പ്രവത്തിക്കുന്നു എന്നു കണ്ടാൽ നാട്ടിലെ സ്ത്രീജനങ്ങളെ ആ സ്ഥാപനത്തിലേക്ക് ആകർഷിക്കാൻ കഴിയും. അതിന് അവക്ക് പ്രത്യേകം പ്രയോജനപ്പെടുന്ന പുസ്തകങ്ങൾ സംഭരിക്കുക, അവരുടെ ഇടയിൽ പ്രവത്തിക്കാൻ സ്ത്രീകളെതന്നെ സന്നദ്ധമാക്കുക, ഇവ നമുക്കു അനായാസമായി ചെയ്യാവുന്നതാണ്. ഒരുവിധം സൗകര്യമുള്ളതാണ് വായനശാലക്കെട്ടിടമെങ്കിൽ സ്ത്രീകൾക്കുവേണ്ടി ഒരു വായനമുറി പ്രത്യേകം സജ്ജമാക്കാൻ എല്ലാ ഗ്രാമീണ വായനശാലകളും ശ്രമിക്കേണ്ടതാണ്. ബെറോഡായിലെ വായനശാലാപ്രസ്ഥാനം ഈ കാര്യത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള താൽപര്യം നമുക്കു മാഗ്ഗദർശകമാണ്.

## പുസ്തകങ്ങളുടെ തിരഞ്ഞെടുപ്പ്

ഒരു ഗ്രാമീണ വായനശാലയ്ക്കു പുസ്തകങ്ങൾ തിരഞ്ഞെടുക്കാൻ ചുമതലപ്പെട്ടവർ നല്ല സമദർശിതയുള്ള സഹൃദയന്മാരായിരിക്കണം. അവരുടെ വ്യക്തിഗതമായ ഇഷ്ടാനിഷ്ടങ്ങളെ മാത്രം അവലംബമാക്കി ചില പുസ്തകങ്ങളെ തള്ളുകയും ചില പുസ്തകങ്ങളെ കൊള്ളുകയും പാടില്ല. സാമാന്യമായ സമ്മതി ലഭിക്കുന്ന എല്ലാ പുസ്തകങ്ങളെയും—അവ സംസ്കാരദുഷ്ടങ്ങളല്ലെങ്കിൽ—ഒരു ഗ്രന്ഥശാല സ്വീകരിക്കാൻ തയ്യാറാവണം. അശ്ലീലമെന്ന് ആക്ഷേപിക്കപ്പെടുന്ന നല്ല സാഹിത്യകൃതികളും ഒരു ഗ്രന്ഥശാലയിൽ വരുത്തിക്കൂടെന്നില്ല. അവ കുട്ടികൾക്കുമററും നൽകാതിരിക്കാൻ മാത്രം ശ്രദ്ധിച്ചാൽ മതിയാവും.

## മഹാകവി ഉള്ളൂർ

കഴിഞ്ഞ ലക്കത്തിലെ പത്രാധിപക്കുറിപ്പുകൾ എഴുതിക്കഴിഞ്ഞതിന്റെ പിറേറദിവസമാണ് മഹാകവി ഉള്ളൂരിന്റെ ചരമം സംഭവിച്ചതു്. അതുകൊണ്ടാണ് അദ്ദേഹത്തെക്കുറിച്ച് യാതൊരു പ്രസ്താവനയും കൂടാതെ കഴിഞ്ഞലക്കം പുറത്തുവരാൻ ഇടയായതു്. അദ്ദേഹത്തെക്കുറിച്ച് ഞങ്ങൾക്കുള്ള ഭക്ത്യാദരങ്ങളെ രേഖപ്പെടുത്താൻ ഈ അവസരം ഉപയോഗപ്പെടുത്തിക്കൊള്ളട്ടെ.

അന്യത്ര കൊടുത്തിരിക്കുന്ന 'തിലാഞ്ജലി'യിലേക്ക് വായനക്കാരുടെ ശ്രദ്ധയെ ഞങ്ങൾ ക്ഷണിക്കുകയും ചെയ്യുന്നു.

## മുഖചിത്രം

തിരുവിതാംകൂറിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ പ്രാരംഭംമുതൽ അതിന്റെ അഭിവൃദ്ധിക്കുവേണ്ടി നിഷ്കാമമായി പ്രവത്തിച്ചിട്ടുള്ള ഒരു മാന്യദേഹമാണ് ശ്രീ ചാലാപ്പടം പി. ററി. തോമസ്. അദ്ദേഹത്തോടുള്ള കൃതജ്ഞതയെ രേഖപ്പെടുത്താൻ സംഘത്തിന് സന്തോഷമുണ്ട്.

# മഹാകവി

# ഉള്ളൂർ



## തിലാഞ്ജലി

........ഈ നഗരത്തിനു പരിലാളിക്കുവാൻ ഭാഗ്യമുണ്ടായ മഹാസാഹിത്യകാരന്മാരുടെ പരമ്പരയിൽ ഒടുവിലത്തെ ആളായിരുന്നു ഉള്ളൂർ. അദ്ദേഹം പോയതോടുകൂടി ആ പാരമ്പര്യവും അവസാനിച്ചു എന്നുതന്നെ പറയാം. സ്വഭവനത്തിന്റെ പൂമുഖത്തു് ചമ്രം പടഞ്ഞിരുന്നു് മലയാളഭാഷയ്ക്കു് മുതൽക്കൂട്ടുന്നതിനുവേണ്ടി വിശ്രമമില്ലാതെ പണിയെടുക്കുന്ന ഒരു സിദ്ധന്റെ ചിത്രമാണു് അദ്ദേഹത്തെപ്പറ്റി സ്മരിക്കുമ്പോൾ എന്റെ മനസ്സിൽ ഉദിക്കുന്നതു്.

........ഭാഷാസാഹിത്യം പടിഞ്ഞാറൻ പരിഷ്കാരത്തിന്റെ പുതുമോടികളിൽ നാട്ടം മൂട്ടം മറന്നു് ഭ്രമിച്ചുപോയ ഒരു കാലഘട്ടത്തിൽ ഉള്ളൂരിന്റെ പ്രതിഭ നേർവഴിയിൽനിന്നു പതറാതെ വർദ്ധിതശക്തിയോടെ പ്രവർത്തനം നടത്തി. ഭാരതീയസംസ്കാരത്തിൽ ആയിരത്തൊന്നുതവണ ആവർത്തിച്ചെടുത്ത അദ്ദേഹത്തിന്റെ കാവ്യസഞ്ചയം ഒരു സിദ്ധൗഷധത്തിന്റെ ഫലം ചെയ്തിട്ടുണ്ടു്. അതിന്റെ ആദ്ധ്യാത്മികസ്പന്ദനങ്ങൾ മലയാളത്തിൽനിന്നു മാഞ്ഞുപോകാതെ രക്ഷിച്ച ഈ മഹാപുരുഷൻ നമ്മുടെ ആപൽബന്ധുവായിരുന്നു. ഈ പരമാർത്ഥം ഇന്നല്ലെങ്കിൽ നാളെ സാർവത്രികമായി അംഗീകരിക്കപ്പെടുമെന്നും അദ്ദേഹത്തിന്റെ നാമത്തെ കേരളം അകംനിറഞ്ഞ കൃതജ്ഞതയോടെ എന്നെന്നും സ്മരിക്കുമെന്നും എനിക്കു വിശ്വാസമുണ്ടു്.

കെ. ഭാസ്കരൻനായർ

............ 'ഉദ്യമം—യാവജ്ജീവം'—അതേ യാവജ്ജീവം, ജീവന്റെ ഒരു തരിയെങ്കിലും തന്റെ ഉടലിലുള്ള കാലത്തോളം ഉദ്യമം—അതായിരുന്നു പരമേശ്വരയ്യർ... ആ നിരന്തരമായ, അവിശ്രമമായ ഉദ്യമത്തെക്കാൾ ബഹുമാന്യമായി ഈ കർമ്മപ്രപഞ്ചത്തിൽ മറ്റെന്തുള്ളൂ? ഞാൻ തീർത്തുപറയുന്നു, നൈസർഗ്ഗികവാസനയുമായി വന്നു് എളുപ്പത്തിൽ കവിതയെഴുതിത്തള്ളുന്ന മറ്റേതു് കവിയെക്കാളും നൂറുമടങ്ങു ബഹുമാന്യനാണു് യാവജ്ജീവോദ്യമശാലിയായ ഈ ഉള്ളൂരെന്നു്........ ദൈവത്തിനു് ആത്മസമർപ്പണം ചെയ്തു് പൗരുഷഹീനനായി, നിരുദ്യമനായി ജീവിച്ച ഒരാളല്ല, ഉള്ളൂർ. അങ്ങനെയുള്ള ഒരാളിൽനിന്നു് അന്യരെ നിർവ്വീര്യരാക്കുന്ന വാക്കു് പുറപ്പെടുവാൻ നിവൃത്തിയില്ല, പുറപ്പെട്ടിട്ടുമില്ല. മറിച്ചു് സതതോദ്യമത്തെ ഉപദേശിക്കുന്നവയാണു് അദ്ദേഹത്തിന്റെ കൃതികളിലെ പല ഭാഗവും. അതുകൊണ്ടു് ഉള്ളൂർ കവിത നമ്മുടെ ഏതു പുരോഗതിമാർഗ്ഗത്തിലും വഴികാട്ടിയായിട്ടല്ലാതെ വിലങ്ങായി കിടന്നു എന്നു തെളിയിപ്പാൻ ആർക്കും സാധിക്കയില്ല.

കുട്ടികൃഷ്ണമാരാർ

........ഒരു സർക്കാരുദ്യോഗസ്ഥനായിരുന്നിട്ടും തന്റെ ജീവിതം തികച്ചും സാഹിത്യമയമാക്കുവാൻ ഉള്ളൂരിനു് സാധിച്ചതു് അദ്ദേഹ

ത്തിന് സാഹിത്യത്തോടുണ്ടായിരുന്ന അളവററ അഭിമാനംനിമിത്തമായിരുന്നു. ഉദ്യോഗലക്ഷ്മിയോടും സാഹിത്യ സരസ്വതിയോടും സമാനമായ സമാരാധനാതല്പരതയോടുംകൂടി പെരുമാറുക എന്നതു ഒട്ടും എളുപ്പമല്ല. രണ്ടിലൊരാരം പരിഭവിച്ച് പിന്മാറാതിരിക്കണമെങ്കിൽ ആരാധകൻ വളരെ ജാഗരൂകനായേതീരൂ....വിപുലവും വിശാലവുമായ സാഹിത്യസേവനത്താൽ പരിപൂർണ്ണവും സഫലവുമായിത്തീർന്ന ഒരു മഹനീയജന്മമായിരുന്നു മഹാകവി ഉള്ളൂരിന്റേതു്. ആ മഹാശയന്റെ പുണ്യാത്മാവിനു ശാശ്വതശാന്തി ലഭിയ്ക്കട്ടെ.

വി. ഉണ്ണികൃഷ്ണൻനായർ

ഇത്രയ്ക്കു് വിപുലമായവിജ്ഞാനം—അതും അനായാസമായി എടുത്തു വിളമ്പത്തക്കരീതിയിൽ ഒരാളിന്റെ തലച്ചോറിൽ ശേഖരിച്ചു വയ്ക്കുക എന്നതു് സാഹിത്യലോകത്തിൽ സുദുർലഭമായ ഒരു വസ്തുതയാണു്. പാശ്ചാത്യസാഹിത്യത്തിൽ, എച്ച്. ജി. വെൽസിന്റെ വിജ്ഞാനത്തെപ്പററി എന്നപോലെ ഇവിടെ ഉള്ളൂരിന്റെ വിജ്ഞാനത്തെക്കുറിച്ചും 'എൻസൈക്ലോപ്പീഡിക്' എന്ന വാക്കുകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും വിശേഷിപ്പിക്കാൻ വഴി കാണുന്നില്ല. എന്തിനെക്കുറിച്ചെങ്കിലും സംശയമുണ്ടാകുക എന്നതു് വളരെ ആക്ഷേപകരമാണെന്നാണു് ഇന്നു് പല എഴുത്തുകാരുടെയും ഭാവം. സംശയമുണ്ടായാൽ അറിവുള്ളവരോടു ചോദിക്കുന്നതോ, അറിയുംവരെ പഠിക്കുന്നതോ അതിലേറെക്കുറച്ചിൽ! ഈ സ്വഭാവത്തിൽനിന്നു എത്ര പ്രകടമായ ഒരു വ്യതിയാനമായിരുന്നു മഹാകവി ഉള്ളൂർ, സംശയം തീരുന്നതുവരെ പഠിക്കാനും സംശയമുള്ളവരെ പഠിപ്പിക്കാനും അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള ഉത്സാഹം—പോരാ ആവേശം—, മലയാള ഭാഷയുടെയും ഭാഷാപ്രണയികളുടെയും മഹാഭാഗ്യമായിത്തീർന്നു. ആ അന്വേഷണബുദ്ധിയുടെ ആത്യന്തികസിദ്ധിയാണു് അദ്ദേഹത്തിന്റെ സാഹിത്യചരിത്രം. അതു മുഴുവിച്ചിട്ടു മരിക്കാൻ സാധിച്ചതിൽ അദ്ദേഹത്തിന്റെ ആത്മാവു് യഥാർത്ഥമായി ചരിതാർത്ഥപ്പെട്ടു കാണും. അങ്ങനെ കൃതകൃത്യതയോടെയുള്ള ആ മരണംതന്നെ അദ്ദേഹത്തെ ഒരു യോഗിയാക്കിയിരിക്കുന്നു.

—എസ്. ഗുപ്തൻനായർ

മഹാന്മാരുടെ മരണത്തിൽ നഷ്ടം മരിച്ചവർക്കല്ല മററുള്ളവർക്കാണു്. ഹാ, ഈ തലമുറയിലെ ഏററവും മഹാനായ ഭാഷാഭിമാനി, ഏററവും മികച്ച ചിന്തകൻ, ഏററവും ഉയർന്ന കവി, ഏററവും വിലപിടിച്ച ആഭരണം നഷ്ടപ്പെട്ടിരിക്കുന്നു. പക്ഷേ അദ്ദേഹത്തിന്റെ പ്രചോദനം ഒരു കാലവും ആറുകയില്ല. അദ്ദേഹം സംഭാവന ചെയ്ത ആഭരണങ്ങളുടെ കാന്തി മങ്ങുകയില്ല.

—ടി. എൻ. ഗോപിനാഥൻനായർ

........സുപ്രതിഷ്ഠനേടിയ ഒരു കവിയേയും സാഹിത്യനായകനേയും പണ്ഡിതനേയുമാണു് അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ കേരളം നഷ്ടപ്പെട്ടിരിക്കുന്നതു്. പദ്യസാഹിത്യത്തിലും ഗദ്യസാഹിത്യത്തിലും ഔദ്യോഗികമണ്ഡലത്തിലും ഇത്രത്തോളം സമുന്നതമായ പദവികളെ അലങ്കരിച്ചിട്ടുള്ള അധികം വ്യക്തികളെ കേരളം അറിയുന്നില്ല........സാഹിത്യപരവും സംസ്കാരപരവുമായ ഒരു നീണ്ട പാരമ്പര്യത്തിന്റെ പന്ഥാവു് ഉള്ളൂരിന്റെ പിന്നിൽ വളരെ ദൂരത്തോളം നമുക്കു കാണാൻ കഴിയും. പതറാതെയും പരുങ്ങാതെയുമാണു് അദ്ദേഹം അതിൽക്കൂടി ഇത്രത്തോളം സഞ്ചരിച്ചെത്തിയതു്........തന്റെ വിശ്വാസത്തെയും

മതിപ്പിനേയും സ്നേഹത്തേയും കവരാത്ത ഒന്നിനേയും അദ്ദേഹം വരിച്ചിട്ടില്ല; ആശ്ലേഷിച്ചിട്ടില്ല. തൻെറ അവലോകനങ്ങളേയും വിചിന്തനങ്ങളേയും സംബന്ധിച്ചിടത്തോളം അദ്ദേഹം സത്യസന്ധനും നിഷ്കളങ്കനുമായിരുന്നു........

—വക്കം അബ്ദുൽഖാദർ

## ഉള്ളൂരിൻെറ കൃതികൾ

1. അരുണോദയം
2. ഉമാകേരളം
3. ഒരു നേർച്ച
4. കർണ്ണഭൂഷണം
5. കിരണാവലി
6. ചിത്രശാല
7. ചിത്രോദയം
8. ചൈത്രപ്രഭാവം
9. തരംഗിണി
10. താരഹാരം
11. ദീപാവലി
12. പിംഗള
13. ഭക്തിദീപിക
14. മംഗളമഞ്ജരി
15. മണിമഞ്ജൂഷ
16. രത്നമാല
17. വഞ്ചീശഗീതി
18. സുജാതോദ്വാഹം ചമ്പു
19. ഹൃദയകൗമുദി
20. കല്പശാഖി
21. അമൃതധാര

(ഗദ്യം)

22. ഗദ്യകലിക
23. ബാലദീപിക
24. മാതൃകാജീവിതങ്ങൾ
25. വിജ്ഞാനദീപിക നാലുഭാഗങ്ങൾ
26. സദാചാരദീപിക
27. അംബ (നാടകം)
28. കേരളസാഹിത്യചരിത്രം (അച്ചടിയിൽ)
29. ഭാഷാചമ്പുക്കൾ

ഇംഗ്ലീഷ്

30. മയൂരസന്ദേശം (തർജ്ജിമ)
31. ദ്രാവിഡഭാഷകളെപ്പററിയുള്ള ഉപന്യാസം

## സാഹിത്യഭൂഷണൻ മഹാകവി ഉള്ളൂർ

കേരളീയരുടെ കണ്ണുകളിൽ അമൃതധാരയൊഴുക്കിക്കൊണ്ടിരുന്ന ആ സാഹിത്യഭൂഷണൻ ദിവംഗതനായവർത്തമാനം കർണ്ണരന്ധ്രങ്ങളിൽ അമ്പേററപോലെ വീണു. ഹൃദയം പൊള്ളിപ്പൊരിയുന്ന ഒരു ദുഃഖസംഭവം, അക്രമമായ ദുഷ്കാമൻെറ കടുംകൈപ്രയോഗം നേരിട്ട മുമ്പിൽ വച്ചാണെങ്കിൽ രണ്ടാം കാലകാലപ്രാഭവം കാട്ടിപ്പോയിരുന്നേനേ. കഷ്ടം! കഷ്ടം/ദുർവിധി തോൽപിച്ചു. കൈരളീദേവിയുടെ ചൈതന്യപ്രവാഹംമുട്ടിച്ചു.

എൻെറ ജ്യേഷ്ഠൻ മഹാകവി കുട്ടമത്തിൻെറ അഭാവത്തിനു ശേഷം മഹാകവി ഉള്ളൂർ എനിക്കഗ്രജനാണ് ആചാര്യനാണ്, കവിതാരംഗത്തിൽ സമീപിക്കാൻപോലും അർഹനല്ലാത്ത ഞാൻ കുട്ടമത്തിൻെറ സാഹോദര്യം കാണിക്കുവാൻ ദുർല്ലഭം ചില കവിതകൾ കുത്തിക്കുറിക്കാറില്ലെന്നില്ല. അഗ്രജൻെറ അഭാവത്തിനുശേഷം എഴുതുന്ന കവിതകളുടെ കുറവുകൾ നീക്കി സദുപദേശം ചെയ്തുവന്നതു് മഹാകവി ഉള്ളൂരാണെന്നു് ആ മഹാശയനെ തലതാഴ്ത്തിയുംകൊണ്ടു എഴുതിക്കൊള്ളുന്നു. അതുമാത്രമല്ല ഞാൻ പ്രസിദ്ധീകരിച്ചുവന്ന 'കുട്ടമത്തു കുന്നിയൂർ സാഹിത്യസമുച്ചയ ഗ്രന്ഥങ്ങളെ താലോലിച്ചുകൊണ്ടുള്ള അഭിപ്രായ മാധുര്യസരണിയിൽ എന്നെ ഒഴുക്കി ആനന്ദിപ്പിച്ച ആ സഹോദരവത്സലൻ പരേതാകപ്രാപ്തനല്ല ഇന്നുള്ളവരുടെ സ്മൃതിരംഗത്തിൽ ജാജ്വല്യമാനനാണ്,

കുട്ടമത്തു് കുന്നിയൂർ നാരായണക്കുറുപ്പ്.

# മന:ശാസ്ത്രവും കാവ്യനിരീക്ഷണവും



(സെബാസ്റ്റ്യൻ പുതുവീട്ട്)

[ഈ ശ്രദ്ധേയമായ ലേഖനത്തിന്റെ പശ്ചാത്തലം ലേഖകൻതന്നെ വിവരിക്കുന്നുണ്ടല്ലോ. പക്ഷെ ഇതിനൊരു മറുവശമുണ്ടെന്നുള്ളത് വായനക്കാർ വിസ്മരിച്ചുകൂടാ. ഡാക്ടർ ഭാസ്കരൻനായരുടെ ലേഖനം ബോംബെ മലയാളിയിൽനിന്ന് പകത്തി സുപ്രഭാതത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നപ്പോൾ ശ്രീ സീതാരാമൻ അതിനൊരു പ്രത്യാഖ്യാനം നൽകുകയും ഉണ്ടായി. എങ്കിലും ഈ ലേഖനം പ്രസ്തുത വിഷയത്തിനു ഒരു പുതിയ വെളിച്ചം നൽകുന്നു. ഈ ലേഖകൻ ഇപ്പോൾ പ്രഭാതം പത്രാധിപസമിതിയിലെ ഒരംഗമാണ്. ഇദ്ദേഹത്തിന്റെ ചിന്തയുടെ അടുക്കും ക്രമവും തികച്ചും ഹൃദ്യമായിരിക്കുന്നു.]

മനഃശാസ്ത്രത്തിന്റെ പേരിൽ സാഹിത്യകൃതികളെ ഗുണദോഷനിരൂപണംചെയ്യുന്ന ഒരു സമ്പ്രദായം നമ്മുടെ ചില വിമർശകന്മാരുടെ ഇടയിൽ പ്രചരിച്ചുവരുന്നതായി കാണുന്നു. എന്റെ ഓർമ്മ ശരിയാണെങ്കിൽ കരുണയ്ക്കാണ് ഇത്തരം ഒരു ദുര്യോഗം ഒന്നാമതായി നേരിട്ടത്. വാസവദത്തയ്ക്ക് ധർമ്മോപദേശം ചെയ്യുവാൻ ഉപഗുപ്തൻ സ്വീകരിച്ച ആ സമയം മന:ശാസ്ത്രദൃഷ്ട്യാ എത്രമാത്രം സമീചീനമാണ്? ഇതായിരുന്നു അന്നത്തെ ചില വിമർശകന്മാരുടെ മസ്തിഷ്കങ്ങളെ ചുറ്റിപ്പിടിപ്പിച്ച ഒരു കുഴഞ്ഞ പ്രശ്നം. ശാസ്ത്രത്വം കൈവന്നിട്ടില്ലാത്ത മനഃശാസ്ത്രത്തിന്റെ പേരിൽ കാവ്യങ്ങളെ ഇങ്ങനെ വിശകലനംചെയ്യുന്നതിന്റെ അനാശാസ്യതയെപ്പററി, അക്കാലത്തുതന്നെ, ശാസ്ത്രമണ്ഡലത്തിൽ വേണ്ടത്ര പാണ്ഡിത്യം നേടിയിട്ടുള്ള ഡാ: ഭാസ്കരൻനായർ പരാമർശിക്കുകയുണ്ടായിട്ടുണ്ട്.

ചില വിമർശകന്മാർക്ക് അതൊട്ടുംതന്നെ രസിച്ചില്ലെന്നു തോന്നുന്നു. ഏതായാലും അതിന്റെ പ്രതികരണമെന്നു കണക്കെ, മന:ശാസ്ത്രം എന്ന പേരിൽ അറിയപ്പെടുന്ന ആ വിജ്ഞാനശാഖയ്ക്ക് ശാസ്ത്രരൂപം കൈവന്നിട്ടുണ്ടെന്ന് സ്ഥാപിക്കുവാൻ മനഃപൂർവം ചിലർ ശ്രമിക്കാതെയും ഇരുന്നില്ല. ഇക്കൂട്ടത്തിൽ വിവിധ വിജ്ഞാനസ്പർശിയായ വിചാരവേദിയുടെ ചെയ്തികളും ഉൾപ്പെടുന്നു. (1) മനഃശാസ്ത്രത്തിന്റെ പേരിൽ നടത്തിയിട്ടുള്ള കാവ്യനിരൂപണത്തിന് അടുത്തകാലത്തുണ്ടായ മറെറാരുദാഹരണം "അശ്ലീലസാഹിത്യം—മനഃശാസ്ത്രീയമായ ഒരു നിരീക്ഷണം" എന്ന ശീർഷകത്തിൽ ശ്രീ സുകുമാർ അഴീക്കോട് നീലേശ്വരം സമസ്തകേരള സാഹിത്യപരിഷത്തിൽ ചെയ്ത ഒരു പ്രസംഗമാകുന്നു. (2) കൂടാതെ 'രണ്ടിടങ്ങഴി' എന്ന കൃതിയെപ്പററി അഭിപ്രായം രേഖപ്പെടുത്തിയ മി. ജി. കെ. എൻ. തത്കൃതിയിൽ ഉള്ള ഒരു പ്രത്യേക സാഹചര്യത്തെ വ്യക്തമാക്കിക്കൊണ്ട് "ലൈംഗികമന:ശാസ്ത്രജ്ഞന്മാർക്കു ഇക്കാര്യത്തിൽ എന്താണ് പറയാനുള്ളത്, ആവോ" എന്നൊരു ചോദ്യം ഉന്നയിച്ചിട്ടുള്ളതും ഈ ഘട്ടത്തിൽ സ്മരണീയം. (3) മനഃശാസ്ത്രത്തി

ന്റെ പേരിലായാൽ, കാവ്യനിരീക്ഷണത്തിന് ഒരു മാററക്രമം എന്ന് ഒരു ധാരണ നമ്മുടെ വിമർശകന്മാരുടെ ഇടയിൽ കടന്നുകൂടിയിട്ടില്ലേ എന്നൊരു ശങ്ക.

ഏതായാലും ഈ സാഹചര്യങ്ങളിൽ രണ്ടു പ്രശ്നങ്ങൾ ആവിർഭവിക്കുന്നു. ഒന്നാമതായി മനഃശാസ്ത്രം എന്ന പേരിൽ അറിയപ്പെടുന്ന ആ വിജ്ഞാനശാഖയ്ക്ക് ശാസ്ത്രരൂപം കൈവന്നിട്ടുണ്ടോ? ഉണ്ടെങ്കിൽ എത്രമാത്രം? രണ്ടാമതായി കാവ്യനിരൂപണത്തിന് മനഃശാസ്ത്രത്തെ എത്രമാത്രം പ്രയോജനപ്പെടുത്താം.

മനഃശാസ്ത്രത്തിന് പ്രായപൂർത്തി വന്നിട്ടുണ്ടെന്ന് വളരെ സമർത്ഥമായ രീതിയിൽ സ്ഥാപിക്കുവാൻ ശ്രമിച്ചുകൊണ്ടുള്ള മി. കെ. സി. എൻ. വാഴുന്നവരുടെ ഒരു ലേഖനം അടുത്ത കാലത്ത് എനിക്ക് കാണുവാൻ കഴിഞ്ഞു. (4) മനസ്സിന്റെ അപഗ്രഥനത്തിൽ അതിപുരാതനകാലത്തുതന്നെ ഭാരതീയ മനഃശാസ്ത്രജ്ഞന്മാർ ഒട്ടേറെ മുന്നോട്ട് പോയിട്ടുണ്ടെന്ന് ചൂണ്ടിക്കാണിക്കുവാനാണ് ആ ലേഖനത്തിൽ മി. വാഴുന്നവർ ശ്രമിച്ചത്. മി. വാഴുന്നവരുടെ പ്രസ്താവന പരമാർത്ഥവുമാണ്. പക്ഷേ അത്രത്തോളം മതിയോ, ഒരു വിജ്ഞാനശാഖയ്ക്ക് ശാസ്ത്രമായിത്തീരുവാൻ? അദ്ദേഹം മുഖ്യമായും കൈകാര്യം ചെയ്യുന്നത് ഭാരതീയ മനഃശാസ്ത്രത്തെയാണെന്ന വസ്തുത സ്മരണീയം. "മനഃശാസ്ത്രമെന്നതിന് പാശ്ചാത്യർ കൊടുക്കുന്ന അർത്ഥവും ഭാരതീയർ കൊടുക്കുന്ന അർത്ഥവും തമ്മിൽ കുറച്ചു വ്യത്യാസമുള്ളതായി കാണപ്പെടുന്നു." എന്ന് അദ്ദേഹം സമ്മതിക്കുന്നുമുണ്ട്. മനഃശാസ്ത്രത്തിന് നൽകപ്പെടുന്ന അർത്ഥം എന്തുതന്നെ ആയിരുന്നാലും ശാസ്ത്രശബ്ദം ഇക്കാലത്ത് ഒരേ അർത്ഥത്തിലല്ല പ്രയോഗിച്ചുവരുന്നുള്ളൂ; അതേ, ലോകമെങ്ങും ഒരേ അർത്ഥത്തിലേ ഉപയോഗിച്ചുവരുന്നുള്ളൂ. നിരീക്ഷണ പരീക്ഷണങ്ങളിലൂടെ സ്ഥാപിക്കുവാൻ സാധ്യമല്ലാത്ത ഒരു വിജ്ഞാനം ഇന്ന് ശാസ്ത്രമായി പരിഗണിക്കപ്പെടുന്നില്ല. യഥാർത്ഥത്തിൽ സുനിശ്ചിതത്വമാണ് ശാസ്ത്രത്തിന്റെ ലക്ഷ്യം. എത്രമാത്രം സുനിശ്ചിതത്വം അറിവിന് കൈവരുന്നുവോ, അത്രമാത്രം അത് ശാസ്ത്രമായി തീരുന്നു. ഈ സാമാന്യതത്വത്തിന്റെ വെളിച്ചത്തിൽ മാത്രമേ ഒരു വിജ്ഞാനശാഖയുടെ ശാസ്ത്രസ്വഭാവത്തെ നിർണ്ണയിക്കുവാൻ സാധിക്കുകയുള്ളൂ. ഈ സുവ്യക്തമായ യുക്തിയെ ആശ്രയിച്ചുകൊണ്ടല്ല മി. വാഴുന്നവർ തന്റെ നിഗമനങ്ങളിൽ എത്തിച്ചേർന്നിട്ടുള്ളത്. നേരെമറിച്ച് പൗരാണികത്വത്തിന്റെ പേരിലാണ് മി. വാഴുന്നവർ ഭാരതീയ മനഃശാസ്ത്രത്തിന് പ്രായപൂർത്തി വന്നിട്ടുണ്ടെന്ന് സ്ഥാപിക്കുന്നത്. വയസ്സിന്റെ പേരിൽ പ്രായപൂർത്തി നിർണ്ണയിക്കുന്ന സർവ്വസാധാരണമായ ആ സമ്പ്രദായത്തിന് പ്രത്യക്ഷത്തിൽ യുക്തിഭംഗം ഒന്നുംതന്നെ കാണുന്നില്ല. എങ്കിലും ഒരു വിജ്ഞാനശാഖയെ സംബന്ധിച്ചിടത്തോളം അത് അത്ര പന്തിയാണെന്ന് തോന്നുന്നില്ല. ഭാരതീയദർശനങ്ങളിൽ മി. വാഴുന്നവർ നേടിയിട്ടുള്ള അഗാധപാണ്ഡിത്യത്തിന്റെ മുമ്പിൽ ആത്മാർത്ഥമായ കൂപ്പുകൈ അർപ്പിച്ചുകൊണ്ട്, മനസ്സിനെപ്പററിയുള്ള ഭാരതീയ പഠനങ്ങൾ സർവ്വോപരി തത്വവിജ്ഞാനവിഭാഗത്തിൽ ഉൾപ്പെടുത്തുകയായിരിക്കും ഉചിതമെന്ന് ഞാൻ അഭിപ്രായപ്പെട്ടുകൊള്ളുന്നു. എന്തുകൊണ്ടെന്നാൽ ഭാരതീയർ സാധിച്ച ആ മാനസിക വിഭജനമുണ്ടല്ലോ, അഭ്യൂഹമേഖലയെ ഇനിയും അതിജീവിച്ചിട്ടില്ല; നിരീക്ഷണപരീ

ക്ഷണങ്ങളിലൂടെ സ്ഥാപിതമായിട്ടുമില്ല. അസന്നിഗ്ദ്ധത ശാസ്ത്രത്തിന് അനിവാര്യമാണെങ്കിൽ എന്റെ ഈ അഭിപ്രായത്തോട് മി. വാഴുന്നവരും യോജിക്കുമെന്ന് എനിക്ക് ഉത്തമ വിശ്വാസമുണ്ട്.

ഇതുസംബന്ധിച്ച കുഴപ്പങ്ങൾക്കുള്ള മുഖ്യകാരണങ്ങളിൽ ഒന്ന്, സൈക്കോളജി, ഫിലോസഫി, മിസ്റ്റിസിസം എന്നീ ശബ്ദങ്ങളും, ശാസ്ത്രം, ദർശനം, തന്ത്രം, തത്വജ്ഞാനം തുടങ്ങിയ ഭാരതീയ പദങ്ങളും ഉൾക്കൊള്ളുന്ന ആശയങ്ങളെപ്പററി നമ്മുടെ ഇടയിലുള്ള അവ്യക്തതയാണെന്ന് എനിക്കു തോന്നുന്നു. രസതന്ത്രം, ഊർജ്ജതന്ത്രം എന്നിത്യാദി നമ്മുടെ പ്രയോഗങ്ങൾ ശരിയാണെങ്കിൽ, സയൻസ് എന്ന പാശ്ചാത്യസംജ്ഞയ്ക്കു പകരം നാം "തന്ത്രശബ്ദം" സ്വീകരിക്കുകയായിരിക്കും ഉചിതം. എന്നാൽ സയൻസിന്റെ സമാനാർത്ഥത്തിൽ "ശാസ്ത്രം" ഇന്ന് സാമാന്യാംഗീകാരം ലഭിച്ചിട്ടുള്ള ഒരു പ്രയോഗമായിത്തീർന്നിട്ടുണ്ട്. അതേസമയം പ്രാചീന ഭാരതീയർ ശാസ്ത്രമെന്നുദ്ദേശിക്കുന്ന വിജ്ഞാന ശാഖയ്ക്കു സമാനമായി പാശ്ചാത്യലോകത്തുള്ളത് ഫിലോസഫിയാണെന്ന് ഞാൻ കരുതുന്നു. ഫിലോസഫിക്കാകട്ടെ, നാം തത്വശാസ്ത്രം, തത്വജ്ഞാനം; തത്വവിചിന്തനം തുടങ്ങിയുള്ള പല വിവർത്തനങ്ങളുമാണ് നൽകിവരുന്നത്. ചിലർ ദർശനം എന്ന് പ്രയോഗിച്ചുകാണാറുമുണ്ട്. പാശ്ചാത്യവും പൗരസ്ത്യവുമായ രണ്ടു സ്വതന്ത്ര വിജ്ഞാനശാഖകളെന്ന നിലയ്ക്കുള്ള സാധർമ്മ്യം വെച്ചുനോക്കിയാൽ, മിസ്റ്റിസിസത്തിന് ദർശനമെന്നും, മിസ്റ്റിക്കിന് ദാർശനികമെന്നും ഉള്ള സംജ്ഞകൾ കൂടുതൽ അർത്ഥവത്തായിരിക്കുമെന്നു കാണാം. ഭാരതീയ ചിന്തകന്മാർ മനഃശാസ്ത്രം എന്ന സംജ്ഞ പ്രയോഗിച്ചിട്ടുണ്ടോ? ഇക്കാര്യത്തിൽ വേദശാസ്ത്ര പാണ്ഡിത്യം നേടിയിട്ടുള്ള വ്യക്തികളുടെ അഭിപ്രായം അറിയാൻ ഞാൻ അഭിലഷിക്കുന്നു. ഏതായാലും ഇന്നു നാം മനഃശാസ്ത്രം എന്ന് പ്രയോഗിക്കുന്നത് ഇംഗ്ലീഷിലെ സൈക്കോളജി എന്ന ശബ്ദത്തിന്റെ സമാനാർത്ഥത്തിലാണ്. സൈക്കോളജിക്കുതന്നെ മനോവിജ്ഞാനീയം എന്നും ചിലർ പ്രയോഗിച്ചു കാണാറുണ്ട്. സ്ഥിതിഗതികളെ കൂടുതൽ ദുർഘടംപിടിപ്പിക്കുമാറ്, സയൻസ്, ഫിലോസഫി എന്നീ സംജ്ഞകളെ പാശ്ചാത്യർ പണ്ട് സമാനാർത്ഥത്തിൽ പ്രയോഗിച്ചുമിരിക്കുന്നു. പാശ്ചാത്യശാസ്ത്രത്തിന്റെയോ തത്വവിജ്ഞാനത്തിന്റെയോ ചരിത്രം വായിക്കുമ്പോൾ ആദ്യം കണ്ടുമുട്ടുന്നത് തെയിൽസിന്റെ പേരാണ്. അദ്ദേഹത്തിന്റെ പരാമർശങ്ങളെ ശാസ്ത്രമെന്നും തത്വവിചിന്തനമെന്നും രണ്ടായി വിഭജിച്ചിട്ടുമില്ല. തെയിത്സിന്റെ ആശയങ്ങളെ ശാസ്ത്രചരിത്രകാരന്മാർ ശാസ്ത്രമായും, തത്വവിജ്ഞാനീയ ചരിത്രകാരന്മാർ തത്വവിജ്ഞാനീയമായും കരുതുക മാത്രമാണ് ചെയ്യുന്നത്. സയൻസ്, ഫിലോസഫി എന്നീ ശബ്ദങ്ങളെ അരിസ്റ്റോട്ടിൽ സമാനാർത്ഥത്തിലാണ് പ്രയോഗിച്ചിട്ടുള്ളത്. (മെററഫിസിക്സ് ഒന്നു നോക്കിയാൽ നിരവധി ഉദാഹരണങ്ങൾ കണ്ടെത്താം.) അതുപോലെതന്നെ ഫിലോസഫിയെ നിർവചിക്കുവാൻ മുതിർന്നിട്ടുള്ള ചിന്തകന്മാരിൽ ഭൂരിപക്ഷവും അതിന് സയൻസ് എന്നുതന്നെയാണ് നാമകരണം ചെയ്തിട്ടുള്ളതും.

എന്നാൽ ഇന്നത്തെ കഥ ഇതല്ല. ഇന്നു സയൻസും ഫിലോസഫിയും പാശ്ചാത്യലോകത്ത് രണ്ടു സ്വതന്ത്രവിജ്ഞാന ശാഖകളാകുന്നു. ഈ വിഭജനം എന്നാണുണ്ടായതെന്നു ചോദിച്ചാൽ ഉത്തരം പറയുക വിഷമം എന്തുകൊണ്ടെന്നാൽ അതിമാത്രം സൂക്ഷ്മവും അനുക്രമവുമായ ഒരു പരിണാമ

ത്തിന്റെ ഫലമായാണു് ഈ പ്രകാരം സംഭവിച്ചതു്. ചിരകാലമായി ചിന്താമണ്ഡലത്തിൽ നടന്നുവന്ന അപഗ്രഥനോൽഗ്രഥനങ്ങൾ ലാബൊറട്ടറിയിലേക്കു് പ്രവേശിച്ചപ്പോൾ, ഈ പരിണാമം ഏറെക്കുറെ പൂർത്തിയാകുകയും ശാസ്ത്രം ഒരു നൂതന വ്യക്തിത്വം കൈക്കൊള്ളുകയും ചെയ്തുവെന്നു പറഞ്ഞാൽ തെററാവില്ല.

മനസ്സിനെപ്പററിയുള്ള പഠനങ്ങൾ എല്ലാം മനഃശാസ്ത്രമാകുമെങ്കിൽ, പാശ്ചാത്യ പൌരസ്ത്യദേശങ്ങളിലെ തത്വവിചിന്തനങ്ങൾ മുഴുവൻ മനഃശാസ്ത്രമായി പരിഗണിക്കപ്പെടണം. എന്നാൽ വാസ്തവത്തിൽ നാം അങ്ങിനെയല്ലല്ലോ പരിഗണിക്കുന്നതു്. ഈ സാഹചര്യങ്ങളിൽ ഇന്നു് സൈക്കോളജി എന്നപേരിൽ പാശ്ചാത്യർ കൈകാര്യം ചെയ്യുന്ന വിജ്ഞാനശാഖയ്ക്കു് സമാനമായി ഭാരതത്തിൽ ഒരു വിജ്ഞാനശാഖ ഉണ്ടായിരുന്നില്ലെന്നു് പറയുകയായിരിക്കും ശരി. മി. വാഴുന്നവരും ഈ വസ്തുത ഭംഗ്യന്തരേണ സമ്മതിക്കുന്നുമുണ്ടു്. ആകയാൽ മനസ്സിനെപ്പററിയുള്ള ഭാരതീയ പഠനങ്ങളെ തത്വവിചിന്തനവിഭാഗത്തിൽ ഉൾപ്പെടുത്തിക്കൊണ്ടു്, നാം മനശാസ്ത്രമെന്നും പാശ്ചാത്യർ സൈക്കോളജി എന്നും പരാമർശിക്കുന്ന ആ വിജ്ഞാനശാഖയുടെ ശാസ്ത്രസ്വഭാവത്തെപ്പററി അന്വേഷണം നടത്താം.

പാശ്ചാത്യതത്വവിജ്ഞാനീയത്തിന്റെയും ശാസ്ത്രത്തിന്റെയും ഉല്പത്തി തെയിൽസിൽ നിന്നാണെന്നു് ഞാൻ സൂചിപ്പിക്കുകയുണ്ടായല്ലോ. തെയിൽസ് മുതൽ സോക്രട്ടീസ് വരെയുള്ള യവനചിന്തകന്മാരുടെ അപഗ്രഥനോൽഗ്രഥനങ്ങൾക്കു് പാത്രമായതു് ബാഹ്യപ്രപഞ്ചം മാത്രമായിരുന്നു. ബഹിർമുഖമായി വ്യാപരിച്ചിരുന്ന അവരുടെ നിരീക്ഷണം അന്തർമുഖമായി തിരിഞ്ഞതു് സോക്രട്ടീസിനോടു് കൂടിയാണു്. അതോടുകൂടി മനസ്സിനെപ്പററിയുള്ള പഠനങ്ങൾ പാശ്ചാത്യലോകത്തു് ആരംഭിക്കുകയും ചെയ്തു. സോക്രട്ടീസ് മുതൽ ആധുനികരായ തത്വചിന്തകർ ഉൾപ്പെടെ ഏവരുംതന്നെ അതിമാത്രം വിപുലമായ അർത്ഥത്തിലാണു് മനസ്സെന്ന ശബ്ദത്തെ ഉപയോഗിച്ചിട്ടുള്ളതു്. മനസ്സു് (Mind) ആത്മാവു് (soul) പ്രാണൻ (life) എന്നിത്യാദി വിവിധശബ്ദങ്ങൾ സമാനാർത്ഥത്തിൽ തന്നെ പാശ്ചാത്യർ പ്രയോഗിച്ചുവരുന്നു. ഈനില വ്യക്തമാക്കാൻ മനഃശാസ്ത്രത്തിനു് നൽകപ്പെട്ടിട്ടുള്ള ഒരു നിർവചനം ഞാൻ ഉദ്ധരിച്ചുകൊള്ളട്ടെ.

'Psychology or the Philosophy of the Human Mind, strictly so denominated, is the science conversant about the phoenomena, or the modifications, or states of the Mind, or conscious-Subject, or soul, or spirit, or self, or Ego."

സുപ്രശസ്ത യുക്തിശാസ്ത്രജ്ഞനും തത്വവിചിന്തകനുമായ സർ വില്യംഹാമിൽട്ടന്റെ ഒരു നിർവചനമാണിതു്. ഇത്രയ്ക്കു് വിപുലമായ അർത്ഥത്തിൽ മനസ്സിനെ പ്രയോഗിക്കുന്നതിന്റെ സാധുതയെ ചോദ്യം ചെയ്യുന്ന ഒരു ഘട്ടം പാശ്ചാത്യ മനഃശാസ്ത്രത്തിലൊ, തത്വവിജ്ഞാനീയത്തിലൊ എനിക്കു കാണുവാൻ കഴിഞ്ഞിട്ടില്ല. മനസ്സിനെപ്പററിയുള്ള പാശ്ചാത്യരുടെ ഏതാദൃശമായ പഠനങ്ങൾ 16-ാം നൂററാണ്ടുവരെ ഫിലോസഫി ആഫ് ദി മൈൻഡ്, മെൻറൽ ഫിലോസഫി, സയൻസ് ആഫ് ദി മൈൻഡ് മെൻറൽ സയൻസ് എന്നിത്യാദി സംജ്ഞകളിലാണു് നടത്തപ്പെട്ടിട്ടുള്ളതു്.

പാശ്ചാത്യ തത്വവിജ്ഞാനീയ ചരിത്രത്തിലൂടെ കടന്നുപോകുമ്പോൾ ഒന്നാമതായി

സൈക്കോളജി എന്ന പ്രയോഗം കണ്ടുമുട്ടുന്നതു് റഡോൾഫസ് ഗ്ലോക്കീനിയസ് (Rudolphus Goclenius) എന്ന ഒരു ജർമ്മൻ ചിന്തകന്റെ പേരിനോട്ട് അനുബന്ധിച്ചാകുന്നു. അദ്ദേഹത്തിന്റെ ജീവിതകാലം ശരിക്ക് എനിക്കറിഞ്ഞുകൂടാ എങ്കിലും 1594-ൽ പുറത്തുവന്ന അദ്ദേഹത്തിന്റെ ഒരു പ്രസിദ്ധീകരണത്തിലാണു് സൈക്കോളജി എന്ന ശബ്ദം ഒന്നാമതായി പ്രയോഗിക്കപ്പെട്ടിട്ടുള്ളതെന്നു് ചരിത്രഗ്രന്ഥങ്ങളിൽനിന്നു് ഞാൻ മനസ്സിലാക്കുന്നു. എന്നാൽ സൈക്കോളജി എന്ന ശബ്ദത്തെ പ്രചാരത്തിൽ വരുത്തിയതു് അദ്ദേഹത്തിന്റെ ശിഷ്യനും സമകാലികനും ആയ ഓട്ടോകാസ്മാൻ (Otto casman) ആകുന്നു. ഇന്നു് വളരെ പ്രചാരത്തിൽ ഇരിക്കുന്ന ആന്ത്രോപോളജി എന്ന പദവും ഒന്നാമതായി പ്രയോഗിച്ചതു് ഓട്ടോകാസ്മാൻ തന്നെയാണു്. ആന്ത്രപ്പോളജിയെ അദ്ദേഹം സൈക്കോളജി സോമട്ടോളജി എന്നു് രണ്ടുശാഖകളായി വിഭജിച്ചു. വുൾഫിന്റെ കാലഘട്ടത്തോടുകൂടി ഈ പ്രയോഗം ഏറെക്കുറെ സർവ്വസാധാരണമായി ഭവിച്ചു. റാഷണൽ സൈക്കോളജി എംപയറിക്കൽ സൈക്കോളജി എന്നീ വുൾഫിന്റെ രണ്ടു പ്രസിദ്ധീകരണങ്ങൾ ഈ പ്രയോഗത്തിന്റെ പ്രചരണത്തെ പൂർവ്വോപരി സഹായിക്കുകയും ചെയ്തു.

ഈ ഘട്ടങ്ങളിൽ ഒന്നുംതന്നെ സൈക്കോളജി ഒരു ശാസ്ത്രരൂപം കൈക്കൊണ്ടിട്ടില്ല. മാത്രമല്ല, എതിക്സ്, മെററഫിസിക്സ് തുടങ്ങി ഫിലോസഫിത്തറവാട്ടിലെ മററു സ്വതന്ത്രവിജ്ഞാനശാഖകളെപ്പോലെ സ്വതന്ത്രമായ ഒരു നിലനില്പുപോലും സൈക്കോളജിക്ക് ലഭിച്ചിരുന്നുമില്ല. തുടന്നു് ഡേക്കാർട്ട്, ബർക്ക്ലി, സ്പിനോസ, കാൺട്, ലോക്ക്, തുടങ്ങി പാശ്ചാത്യലോകത്തിലെ എല്ലാ തത്വചിന്തകന്മാരും മാനസിക പഠനങ്ങൾ നിർവിഘ്നം തുടന്നുവന്നു. എങ്കിലും ഒരു ഘട്ടത്തിലും അവ അതൃഹമേഖലയെ അതിജീവിയ്ക്കുകയോ ശാസ്ത്രരൂപം പ്രാപിക്കുകയോ ചെയ്തിട്ടില്ല. തദ്ദേശമായ പഠനങ്ങൾ എല്ലാംതന്നെ ഫിലോസഫിയായി പരിഗണിക്കപ്പെട്ടുവരികയും ചെയ്തു.

ഇരുപതാം നൂററാണ്ടിലേക്കെത്തിയപ്പോൾ സ്ഥിതിഗതികൾ ഒന്നു മാറിവീണു. ഫിലോസഫിത്തറവാട്ടിൽ തന്നെ മെററഫിസിക്സിൽനിന്നു് വിഭിന്നവും സ്വതന്ത്രവുമായ ഒരു നിലനില്പ് സൈക്കോളജി ആൎജ്ജിച്ചു. ഈ പരിവൎത്തനം സ്വതന്ത്രമായ ഒന്നായിരുന്നില്ല. പ്രത്യുത അതിമാത്രം സൂക്ഷ്മവും, അനുസ്യൂതവുമായ പരിണാമങ്ങളുടെ ഫലമായിട്ടാണു് സംഭവിച്ചതു് ഈ ഘട്ടം അതിപ്രധാനമാകുന്നു. അതുകൊണ്ടു് ഈ വ്യതിയാനത്തിന്റെ യഥാൎത്ഥരൂപവും നാം ശരിക്കു് മനസ്സിലാക്കണം. മെററഫിസിക്സ് നടത്തിവന്ന മാനസിക പഠനങ്ങളിൽ അന്തർഭവിച്ചിരുന്ന പ്രശ്നങ്ങൾ മനസ്സിന്റെ ഉല്പത്തി, പ്രപഞ്ചത്തിൽ അതിനുള്ള സ്ഥാനം മനസ്സും പദാൎത്ഥവുമായുള്ള ബന്ധങ്ങൾ എന്നിവയായിരുന്നു. എന്നാൽ ഇരുപതാം നൂററാണ്ടിലെത്തിയപ്പോൾ മനസ്സിന്റെ പ്രവൎത്തന സമ്പ്രദായങ്ങളിലേയ്ക്കു് സൈക്കോളജിയുടെ ശ്രദ്ധ കേന്ദ്രീകരിക്കപ്പെട്ടു. ഈ മാററത്തിന്റെ പ്രാധാന്യം ഒരു വിധത്തിലും അവഗണിക്കുവാൻ സാദ്ധ്യമല്ല. ദൂരവ്യാപകമായ ഫലങ്ങൾ ഉളവാക്കുവാൻ പൎയ്യാപ്തമായ ഒരു സംഭവവികാസം തന്നെയാണിതു്. ഈ ഘട്ടത്തിൽ അതിപ്രധാനവും സൂക്ഷ്മവുമായ രണ്ടു വസ്തുതകൾകൂടി വ്യക്തമാക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഫിലോസഫിയുടെ

കീഴിൽ നടന്നുവന്ന മാനസിക പഠനം 'എന്തുകൊണ്ടു്', (why) എവിടെനിന്നു (whence) എന്നുള്ള പ്രശ്നങ്ങളെയാണു് കൈകാര്യം ചെയ്തിട്ടുള്ളതു്. ഇന്നും ഫിലോസഫിയുടെ സാമാന്യ ലക്ഷ്യം ഈ പ്രശ്നങ്ങൾക്കു് ഉത്തരം കണ്ടുപിടിക്കുകതന്നെ. അതേസമയം ശാസ്ത്രത്തെ അഭിമുഖീകരിച്ച പ്രശ്നമാകട്ടെ എങ്ങനെ (How) എന്നതു മാത്രമായിരുന്നു. ഈ വസ്തുതകൾക്കു് തത്വചിന്തകന്മാരുടേയും ശാസ്ത്രജ്ഞന്മാരുടേയും ഇടയിൽ പൊതുവെ അംഗീകാരം ലഭിച്ചിട്ടുള്ളതാകയാൽ ഉദാഹരണങ്ങൾ കൊണ്ടു് ഇതു് സമർത്ഥിക്കേണ്ട ആവശ്യമില്ലല്ലോ.

സൈക്കോളജി ഇന്നു കൈകാര്യംചെയ്യുന്നതു് 'എങ്ങനെ' എന്ന പ്രശ്നത്തെയാണു്. മറെറാരുവിധത്തിൽ പറഞ്ഞാൽ ശാസ്ത്രത്തിന്റെ ഒരു സാമാന്യ ധർമ്മം സൈക്കോളജി ആർജ്ജിച്ചുകഴിഞ്ഞു. മനസ്സിന്റെ പ്രവർത്തനസമ്പ്രദായങ്ങളെക്കുറിച്ചുള്ള അന്വേഷണങ്ങളിൽ മനഃശാസ്ത്രം വ്യാപരിച്ചുതുടങ്ങി. തീർച്ചയായും സൈക്കോളജി ഫിലോസഫിത്തറവാട്ടിൽനിന്നു് ഭാഗം പററി പിരിവാൻ തീരുമാനിച്ചിരിക്കുന്നുവെന്നതിന്റെ വ്യക്തമായ ഒരു സൂചനതന്നെയാണിതു്. ശാസ്ത്രത്തിന്റെ രൂപം അണിയാനുള്ള സൈക്കോളജിയുടെ ഉൽക്കടമായ അഭിലാഷം ഇതിൽ പ്രകടമാകുന്നു.

എന്നാൽ, ഈ വസ്തുതയുടെ വെളിച്ചത്തിൽ സൈക്കോളജി ഒരു ശാസ്ത്രമായിത്തീർന്നു എന്നു പറയുന്നതു് ഒരു സാഹസികമായിരിക്കും. എന്തുകൊണ്ടെന്നാൽ എങ്ങനെ എന്ന ചോദ്യത്തിനു് ഉത്തരം കണ്ടുപിടിക്കുവാൻ ശ്രമിച്ചാൽ മാത്രം പോരാ, പ്രത്യുത ആ ശ്രമങ്ങൾ സുനിശ്ചിതങ്ങളും അസന്ദിഗ്ദ്ധങ്ങളുമായ ഫലങ്ങൾ ഉല്പാദിപ്പിക്കുകകൂടി ചെയ്താൽ മാത്രമേ ഒരു വിജ്ഞാനശാഖ ശാസ്ത്രമായിത്തീരൂ.

നാം ഈ പ്രശ്നത്തിന്റെ മർമ്മഭാഗത്തിൽ എത്തിക്കഴിഞ്ഞു. ശാസ്ത്രത്തിന്റെ ഒരു സമ്പ്രദായം അവലംബിച്ച സൈക്കോളജി സുനിശ്ചിതവും അസന്ദിഗ്ദ്ധവുമായ വല്ല സാമാന്യതത്വവും ആവിഷ്കരിച്ചിട്ടുണ്ടോ. "മനഃശാസ്ത്രം അനേകം സത്യങ്ങളെ അനിഷേധ്യമായി വെളിപ്പെടുത്തുന്നു"വെന്നു് വിചാരവേദിയുടെ രചയിതാവു് പറയുന്നു. എന്തോ? തദൃശമായ ഒരു സത്യംപോലും മനഃശാസ്ത്രത്തിൽ കാണുവാൻ എനിക്കു് കഴിഞ്ഞിട്ടില്ല. മാത്രമല്ല മനഃശാസ്ത്രത്തിനു് ഇതുവരെ അനിഷേധ്യമായ, അസന്ദിഗ്ദ്ധമായ ഒരു സത്യംപോലും വെളിപ്പെടുത്തുവാൻ സാധിച്ചിട്ടില്ലെന്നാണു് എന്റെ അറിവു്.

ഈ ഘട്ടത്തിൽ 'The mind and its workings' (മനസ്സും അതിന്റെ പ്രവർത്തനങ്ങളും) എന്ന ഗ്രന്ഥത്തിന്റെ (Dr: C. E. M. Joad) ഒന്നാമത്തെ അദ്ധ്യായത്തിൽ ഒന്നു മുതൽ മൂന്നുവരെയുള്ള ഖണ്ഡികകളിലേക്കു് വായനക്കാരുടെ ശ്രദ്ധയെ ഞാൻ ക്ഷണിച്ചുകൊള്ളുന്നു. ആ ഭാഗം മുഴുവൻ ഇവിടെ ഉദ്ധരിക്കുക വിഷമം. അതുകൊണ്ടു് അതിൽ അടങ്ങിയിരിക്കുന്ന മുഖ്യ ആശയങ്ങൾ ഞാൻ ഇവിടെ സംഗ്രഹിക്കാം. (1) മനഃശാസ്ത്രം ഇന്നും അഭ്യൂഹമേഖലയിൽ തന്നെ വർത്തിക്കുന്നു (2) സാമാന്യാംഗീകാരം ലഭിച്ചിട്ടുള്ള യാതൊരു വസ്തുതയും (facts) മനഃശാസ്ത്രത്തിലില്ല. (3) വളരെ ദുർല്ലഭം കാര്യങ്ങളിൽ സുനിശ്ചിതമായ അറിവു് നേടുവാൻ മനഃശാസ്ത്രത്തിനു് കഴിഞ്ഞിട്ടുള്ളപ്പോഴെല്ലാം അതു മനസ്സിനെപ്പററിയുള്ളതല്ല, പ്രത്യുത ശരീരത്തെപ്പററി

യുള്ള അറിവായി തീരുകയാണു് ചെയ്തിട്ടുള്ളതു്. (4) ഇതിന്റെ അർത്ഥം മനഃശാസ്ത്രം ഒരിക്കലും സുനിശ്ചിതവും അംഗീകൃതവുമായ ഒരു അറിവു് നേടുകയില്ലെന്നല്ല.

ഇവയിൽ സർവപ്രധാനമായ ആശയത്തിനു് ആധാരമായ ഭാഗം മാത്രം ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

“........എല്ലാവരും വസ്തുതകളാണെന്നു സമ്മതിക്കുന്ന വസ്തുതകൾ മനഃശാസ്ത്രത്തിലില്ല. അതുകൊണ്ടു് ഈ വസ്തുതകളെ വിവരിക്കത്തക്കവണ്ണം സർവ്വസമ്മതങ്ങളായ നിയമങ്ങളുമില്ല.”

Dr. ജോഡ് മനഃശാസ്ത്രജ്ഞനെന്ന നിലയിൽ ഒരു വമ്പനൊന്നുമല്ല, എങ്കിലും ശാസ്ത്രവ്യാഖ്യാതാവെന്ന നിലയിൽ അദ്ദേഹം അലങ്കരിക്കുന്ന സമുന്നതപദവിയെ ചോദ്യംചെയ്യുവാൻ കഴിയുമെന്നു തോന്നുന്നില്ല. മനഃശാസ്ത്രജ്ഞൻ എന്ന നിലയിൽ ഒരു വ്യക്തിയ്ക്കു് ആ വിജ്ഞാനശാഖയോടു് ഉണ്ടാകാവുന്ന പ്രത്യേക മമതയോ, നേരെ മറിച്ചു് പ്രത്യേക വിപ്രതിപത്തിയോ ഇല്ലാതെ നിഷ്പക്ഷമായി നിന്നു് മനഃശാസ്ത്രത്തെ വീക്ഷിക്കുകയാണു് Dr. ജോഡ് ചെയ്തിട്ടുള്ളതു്. തന്നിമിത്തം അദ്ദേഹത്തിന്റെ അഭിപ്രായം കൂടുതൽ സ്വീകാര്യമായിത്തീരുന്നു. അപ്പോൾ ഒരു നിഗമനത്തിൽ നമുക്കെത്തിച്ചേർന്നുകൂടെ? ശാസ്ത്രത്തിന്റെ വേഷമണിഞ്ഞു് രംഗപ്രവേശം ചെയ്യാൻ മനഃശാസ്ത്രം തുടങ്ങിയിട്ടുണ്ടു്. എന്നാൽ ഭാവത്തിൽ അതു് അഭ്യൂഹമേഖലയിൽത്തന്നെ വർത്തിക്കുന്നു. തന്നിമിത്തം അതു് ഇനിയും ഒരു ശാസ്ത്രമായിത്തീർന്നിട്ടില്ല.

ഇതിനെതിരായി ഒരു അനുമാനത്തിൽ ആരെങ്കിലും എത്തിച്ചേർന്നിട്ടുണ്ടെങ്കിൽ, അതു് സ്ഥാപിക്കുവാൻ, മനഃശാസ്ത്രം സുനിശ്ചിതവും അസന്ദിഗ്ദ്ധവുമായ ഒരു സാമാന്യസിദ്ധാന്തം മനസ്സിനെപ്പററി ആവിഷ്കരിച്ചിട്ടുണ്ടെന്നു് തെളിയിച്ചാൽ മാത്രം മതി. മനഃശാസ്ത്രം അനിഷേധ്യമായ ഒട്ടേറെ സത്യങ്ങളെ വെളിപ്പെടുത്തുന്നുവെന്നു് വിചാരിക്കുന്നവർ അപ്രകാരമുള്ള ഒന്നുരണ്ടു സത്യങ്ങൾ ഉദാഹരണമായി ഒന്നെടുത്തുകാണിച്ചാൽ എന്റെ അനുമാനം തകർന്നു നിലംപതിക്കുകയും ചെയ്യും.

യഥാർത്ഥത്തിൽ ഡാ: ജോഡ് ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ മനഃശാസ്ത്രം ഒരു പരിവർത്തനദശയിൽ നിലകൊള്ളുന്നതേയുള്ളു. ശാസ്ത്രമണ്ഡലത്തിലെ വിവിധ വിജ്ഞാനശാഖകൾ എല്ലാംതന്നെ ഈദൃശമായ ഒരു പരിവർത്തനദശയെ തരണംചെയ്തിട്ടാണു് സ്വതന്ത്രമായ വ്യക്തിത്വം നേടിയിട്ടുള്ളതു്. അതുകൊണ്ടു് ആസന്നഭാവിയിലല്ലെങ്കിൽ വിദൂരമായ ഒരു ഭാവിയിൽ എങ്കിലും സൈക്കോളജി ലക്ഷണത്തികവൊത്ത ഒരു ശാസ്ത്രമായി തീരുമെന്നുതന്നെ നമുക്കു് പ്രതീക്ഷിക്കാം. ഇന്നത്തെ നിലയിൽ സൈക്കോളജിയെ ശാസ്ത്രമണ്ഡലത്തിൽ പ്രതിഷ്ഠിക്കുന്നതു് സാധൂകരിക്കാവുന്നതല്ല.

അടുത്ത പ്രശ്നം കാവ്യനിരീക്ഷണത്തിനു് ഈ വിജ്ഞാനശാഖയെ എത്രമാത്രം പ്രയോജനപ്പെടുത്താമെന്നുള്ളതാണു്. മനഃശാസ്ത്രം മനസ്സിനെപ്പററി അസന്ദിഗ്ദ്ധമായ യാതൊരു സാമാന്യതത്വങ്ങളും ആവിഷ്കരിച്ചിട്ടില്ലെന്ന ഡാ: ജോഡിന്റെ അഭിപ്രായം ശരിയാണെങ്കിൽ-അതു ശരിയാണെന്ന വിശ്വാസത്തിന്മേൽത്തന്നെയാണു് എന്റെ പ്രതിപാദനം—ആ ഒരൊററ യുക്തിയുടെ പേരിൽതന്നെ മനഃശാസ്ത്രം കാവ്യത്തിന്റെ ഗുണദോഷനിരൂപണത്തിനു് അപര്യാപ്തമാണെന്നു് സംശയാപരി പ്രസ്താവിക്കാമല്ലോ. എന്തുകൊണ്ടെന്നാൽ ഒരു സാമാന്യസിദ്ധാന്തത്തിന്റെ അഭാവത്തിൽ

ഒരു പ്രത്യേക വസ്തുതയെ വിശകലനംചെയ്ത് അതിന്റെ ശാസ്ത്രീയതയോ അശാസ്ത്രീയതയോ നിർണ്ണയിക്കുക അസാധ്യം. നേരെ മറിച്ച് ആരെങ്കിലും കൈകാര്യം ചെയ്യാൻ മുതിർന്നാൽ അതു് അശാസ്ത്രീയവും ആയിരിക്കും. കാരണം സാമാന്യ നിയമത്തിൽനിന്ന് വിഭിന്നമായ ഒരു പ്രത്യേക വസ്തുത ഉണ്ടായാൽ പ്രസ്തുത സാമാന്യസിദ്ധാന്തം അബദ്ധമായിത്തീരുന്നതാണ്. സ്വാഭാവികമായി അതിന്റെ പേരിൽ നടത്തപ്പെടുന്ന വിശകലനവും പ്രമാദപൂർണ്ണമായിരിക്കും. ഒരു പ്രത്യേക മാനസിക വ്യാപാരം മനഃശാസ്ത്രദൃഷ്ട്യാ സമീചീനമല്ലെന്ന് സ്ഥാപിക്കുവാൻ, മനസ്സ് ഇന്ന ഇന്ന സാഹചര്യങ്ങളിൽ ഇന്ന ഇന്ന രീതിയിൽ പെരുമാറുമെന്നുള്ളതിന് അസന്ദിഗ്ദ്ധങ്ങളായ സാമാന്യ നിയമങ്ങൾ ഉണ്ടായിരിക്കണം. ഒരുദാഹരണംകൊണ്ടു് ഈ ആശയം വ്യക്തമാക്കാം. "ഭർത്താക്കന്മാർ മരിക്കുമ്പോൾ ഭാര്യമാർ വിലപിക്കും" ഇതൊരു മനഃശാസ്ത്രതത്വമാണെന്ന് സങ്കല്പിക്കുക. അങ്ങിനെയാണെങ്കിൽ സ്വഭർത്താവ് മരിക്കുകയും ആ ഘട്ടത്തിൽ ഭാര്യ വിലപിക്കാതെ ഇരിക്കുകയും ചെയ്യുന്നതായി ഒരു സാഹിത്യകാരൻ തന്റെ കൃതിയിൽ ഒരു സാഹചര്യം സൃഷ്ടിച്ചാൽ, മനശാസ്ത്രദൃഷ്ട്യാ അതു് അബദ്ധമായിത്തീരണം.* സാഹിത്യകാരൻ മനഃശാസ്ത്രസിദ്ധാന്തങ്ങൾക്കുള്ളിൽനിന്ന് ചുവടുവയ്ക്കുവാൻ ബാദ്ധ്യസ്ഥനാണെങ്കിൽ, ഇത്തരം സാഹചര്യങ്ങളിൽ തൽകൃതികൾക്ക് തത്വവിസ്മരിത്തി വന്നുകൂടുമല്ലോ. ഇത്തരം ഒരു അവസ്ഥാവിശേഷം സാഹിത്യത്തിന് ഉണ്ടായാൽ, സാഹിത്യത്തിന്റെ സമസ്തസൗന്ദര്യവും നഷ്ടപ്പെടുകയായിരിക്കും ഫലം. സർഗ്ഗാത്മകമായ സാഹിത്യവൃത്തി നഷ്ടമാകുകയും, തൽസ്ഥാനത്തു് യാന്ത്രികമായ ഒരു പാവകളി രൂപമെടുക്കുകയും ചെയ്യും. ഈശ്വരാ! അങ്ങിനെ ഒരവസ്ഥ സാഹിത്യത്തിന് ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ! അല്ലാത്തപക്ഷം സുനിശ്ചിതമായ വ്യവസ്ഥകൾക്ക് വിധേയമായി ചിരിക്കുകയും, കരയുകയും, കോപിക്കുകയും, ശൃംഗരിക്കുകയും മററും ചെയ്യുന്ന നവരസങ്ങൾ—പ്രകടിപ്പിക്കുന്ന—ഏതാനും യന്ത്രപ്പാവകളെ മാത്രമേ സാഹിത്യകൃതികളിൽ കാണ്മാൻ സാധിക്കുകയുള്ളു

കലകൾ പൊതുവേയും സാഹിത്യം പ്രത്യേകിച്ചും ആവിഷ്കരിക്കുവാൻ ശ്രമിക്കുന്ന സത്യങ്ങളുടെ മാധുര്യം കുടികൊള്ളുന്നതു് അതിന്റെ ശാസ്ത്രീയതയിലോ, അസന്ദിഗ്ദ്ധതയിലോ അല്ലെന്നും, പ്രത്യുത അഭ്യൂഹസ്വഭാവത്തിൽ ആണെന്നും ഉള്ള വസ്തുത ഈ മനഃശാസ്ത്രത്തിന്റെ പേരിൽ കാവ്യനിരീക്ഷണം നടത്തുന്നവർ മനസ്സിലാക്കിയാൽ കൊള്ളാം.

ഏതായാലും മനഃശാസ്ത്രം ആസന്നഭാവിയിൽ ലക്ഷണമൊത്ത ഒരു ശാസ്ത്രമായി വികസിക്കുകയും ഇന്ന ഇന്ന സാഹചര്യങ്ങളിൽ മനസ്സ് ഇന്ന ഇന്ന രീതിയിൽ വ്യാപരിക്കുമെന്ന് സുനിശ്ചിതങ്ങളായ ചില നിയമങ്ങൾ സൃഷ്ടിക്കുകയും ചെയ്യുമെന്ന് വിചാരിക്കുക. അങ്ങിനെ ഒരു ഘട്ടത്തിൽപോലും മനഃശാസ്ത്രത്തിന് സാഹിത്യകൃതികളുടെ മേൽ അധികാരം പുലർത്തുവാൻ സാധിക്കുമെന്ന് എനിക്ക് തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ ആ ഘട്ടത്തിൽ മനഃശാസ്ത്രത്തിന് കൈയ്യെത്താത്ത ഒരു മണ്ഡലത്തിലേയ്ക്കു് സാഹിത്യകല പ്രവേശിക്കുകയേ ചെയ്യൂ. അല്ലെങ്കിൽ സാഹിത്യകല നശിക്കും.

എന്നാൽ ഇങ്ങനെ ഒരു ദുരന്തവും സാഹിത്യത്തിന് വന്നുചേരുവാൻ പോകുന്നില്ല. എന്തുകൊണ്ടെന്നാൽ, മനഃശാസ്ത്രം ഒരു ശാസ്ത്രമായി ചമഞ്ഞാലും, ശാസ്ത്രത്തിന്റെ പരകോടിയിൽ ചെന്ന് അതു നില ഉറപ്പിക്കുവാൻ പോകുന്നില്ല. ഒരു ശാസ്ത്രത്തിനും അതു് ഇതഃപര്യന്തം സാധിച്ചിട്ടുമില്ല. സതതമായ പുരോഗതിയെ പ്രാപിച്ചുകൊണ്ടിരി

* ആ വ്യത്യസ്ഥങ്ങളെ ഉൾക്കൊള്ളിക്കുവാനാണല്ലോ, അവർ abnormal psychology യെപററിയും ഗവേഷണങ്ങൾ നടത്തിയിട്ടുള്ളതു്. Ed.

ക്കുന്ന പദാർത്ഥശാസ്ത്രം എവിടെച്ചെന്നാണു് അവസാനിച്ചിരിക്കുന്നതു്? ആലക്തികതരംഗങ്ങളോളം ചെന്നെത്തി! ശരിതന്നെ! എന്നിട്ടു, തെല്ലൊന്നു പകച്ചുനിന്നുകൊണ്ടു്, പദാർത്ഥശാസ്ത്രജ്ഞൻ ശങ്കിക്കുന്നു:—യഥാർത്ഥത്തിൽ പദാർത്ഥമെന്നൊന്നുണ്ടോ എന്നു്? കുളം തോണ്ടി കുളമെന്നു് ഒന്നുണ്ടോ എന്നു ശങ്കിക്കുന്നതുപോലെ. ശാസ്ത്രത്തിനു് വമ്പിച്ച പരാജയം നേരിട്ടിരിക്കുന്നുവെന്നല്ല ഞാനർത്ഥമാക്കുന്നതു്. പ്രസ്തുത ശാസ്ത്രമണ്ഡലം എത്രതന്നെ വികസിച്ചാലും അജ്ഞാതമേഖലയെ അതൊട്ടുംതന്നെ ഹ്രസ്വമാക്കിത്തീർക്കുകയില്ലെന്നു് കാണിക്കുകയാണു് എന്റെ ഉദ്ദേശം. അതുപോലെ മനഃശാസ്ത്രം എത്ര വികസിച്ചാലും, പിന്നെയും മനസ്സിന്റെ ബഹുമുഖവ്യാപാരങ്ങളിൽ വിസ്മയം കൊള്ളാനും, സൗന്ദര്യം ദർശിക്കാനും, സർവോപരി സുന്ദരമായ സത്യങ്ങൾ ആവിഷ്കരിക്കുവാനും സാഹിത്യകാരനു് കഴിയുമാറു്, മാനസികാന്തരീക്ഷത്തിലെ അജ്ഞാതമേഖല വികസിച്ചുകൊണ്ടുതന്നെ ഇരിക്കും. സൂക്ഷ്മാൽസൂക്ഷ്മതയിലേക്കുള്ള പ്രയാണത്തിൽ ലക്ഷ്യം അപ്രാപ്യമാണെന്നു്, അഥവാ, ഒന്നിന്റെയും കേവലഭാവം അവധാര്യമല്ലെന്നു്, ചിരകാലമായി തത്വചിന്തകന്മാർ കരുതിവന്ന ആ സിദ്ധാന്തത്തിനു്, ഇന്നു് ശാസ്ത്രമണ്ഡലത്തിലും അല്പം അംഗീകാരം ലഭിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്.

ചുരുക്കത്തിൽ, മനഃശാസ്ത്രം ഇന്നു് ഒരു ശാസ്ത്രമല്ല. അതുകൊണ്ടു് കാവ്യനിരീക്ഷണത്തിനു് മനഃശാസ്ത്രത്തെ പ്രയോഗിച്ചുകൂടാ. നേരേമറിച്ചു്, മനഃശാസ്ത്രം ഒരു ശാസ്ത്രമായി തീരുകയും അതിന്റെ ചട്ടക്കൂട്ടിൽ ഒതുങ്ങിനിൽക്കുവാൻ സാഹിത്യകാരൻ നിർബന്ധിതനായി തീരുകയും ചെയ്താൽ, സാഹിത്യംതന്നെ അതോടുകൂടി നശിച്ചുപോകുകയും ചെയ്യും. എന്നാൽ അത്തരമൊരു വിപത്തും സാഹിത്യത്തിനു് വന്നുചേരുവാൻ പോകുന്നില്ല. എന്തുകൊണ്ടെന്നാൽ, താദൃശമായ ഒരു ഘട്ടത്തിൽ സാഹിത്യകാരന്റെ വ്യാപാരമണ്ഡലം മനഃശാസ്ത്രത്തിലൊതുങ്ങാത്ത അജ്ഞാതമേഖലയിലേയ്ക്കു് വ്യാപിക്കുന്നതാണു്. ഇത്രമാത്രമേ ഇക്കാര്യത്തിൽ എനിക്കു് പറയുവാനുള്ളു. പോരെങ്കിൽ കാവ്യത്തിന്റെ ഗുണദോഷനിരൂപണത്തിനു് കാവ്യമീമാംസകന്മാർ വേണ്ടത്ര ഉപാധികൾ വേറെ പ്രദാനം ചെയ്തിട്ടുണ്ടല്ലോ?

---

1. വിചാരവേദി—മനഃശാസ്ത്രവിഭാഗം
2. മാതൃഭൂമി ആഴ്ചപ്പതിപ്പു് (1949 മെയ് 8)
3. മാതൃഭൂമി ആഴ്ചപ്പതിപ്പു് (1949 ജൂൺ 5)
4. മാതൃഭൂമി ആഴ്ചപ്പതിപ്പു് (1919 ജൂൺ 29)

Wallace Nichols writes in the Book of the Month: The main business of a novelist is to tell a story, just as the main business of a dramatist is to show a story. I cannot believe that Shakespeare took the story of Hamlet just to show how clever he was at psychology. He took it because it gave him an opportunity for providing his audience with plenty of action. The fact that the character of Hamlet himself is the fascinating psychological problem that it is must be regarded as part of the overflowing bounty of Shakespeare's genius, not as part of his basic design as a play wright. It is the same with the novel Whenever a novel has achieved greatness, when it has had philosophy and psychology in and behind its theme, it has had a story primarily and not secondarily. The story has been, and must be always the principal ingredient in any true work of fiction Whatever else it contains is additional not fundamental.

# മനഃശാസ്ത്രവും നിരൂപണവും

ശ്രീ. പി. ശ്രീധരൻപിള്ള (സീതാരാമൻ) ശ്രീ. കെ. ഭാസ്കരൻനായൎക്കു് നൽകിയ മറുപടിയിൽനിന്നു്:—

മനശ്ശാസ്ത്രനിയമങ്ങളുടെ ഇന്നത്തെ അപക്വത, മാനസികാപഗ്രഥനപരമായ നിരൂപണം ഒരു വൃഥാശ്രമമാണെന്നുള്ള ഭാസ്കരൻനായരുടെ അഭിപ്രായത്തിനു് യാതൊരു പിൻബലവും നൽകുന്നില്ല. എന്തെന്നാൽ അപഗ്രഥനപരമായ നിരൂപണം, ഒരു പഠനരീതി എന്ന നിലയ്ക്കു് വളരെ മുമ്പുതന്നെ ആരംഭമെടുത്തിട്ടുള്ളതാണു്. അതിൻെറ ഉപജ്ഞാതാക്കന്മാർ മനശ്ശാസ്ത്രക്കാരല്ല. മനശ്ശാസ്ത്രരീത്യാ അല്ലാതെ സാമാന്യതത്വങ്ങൾ മുൻനിൎത്തിയാണു് ഇപ്രകാരമുള്ള വിമർശനങ്ങൾ നടന്നിട്ടുള്ളതും നടക്കേണ്ടതും. ആ രീതി അനാവശ്യമെന്നു വയ്ക്കുന്നതു രുചിഭേദമനുസരിച്ചുള്ള ഒരു പ്രത്യേക വീക്ഷണഗതിയേ ആകുന്നുള്ളു. നിരൂപണകലയെ പൊതുവേ പരിഗണിക്കുമ്പോൾ അതു ശാസ്ത്രീയമെന്നു പറയാനും വയ്യാ.........പ്രസ്തുത കാലങ്ങളെയും സംഭവങ്ങളെയും അപഗ്രഥിച്ചു് ആവശ്യമായതിനെ സ്വീകരിച്ചു്, സ്വരൂപിച്ചു് സൃഷ്ടിക്കുന്ന ഒരു കലാഫലത്തെ, അതിൻെറ സംയോജനത്തിലുള്ള രസികത്വം ശരിക്കു മനസ്സിലാക്കുവാൻ നിരൂപകൻ അപഗ്രഥിച്ചു് നോക്കേണ്ടതു് അയാളുടെ അഭിപ്രായങ്ങളുടെ സാധുതയ്ക്കത്യാവശ്യമാകയാൽ വളരെ യുക്തമായ ഒരു ചർച്ചാരീതിയാകുന്നു. അരിസ്റ്റോട്ടൽ മുതലിങ്ങോട്ടുള്ള നിരൂപകന്മാരെല്ലാം ഈ രീതിയെ ആദരിക്കുകയും ആശ്രയിക്കുകയും ചെയ്തിരിക്കുന്നു. ഷേക്സ്പീയർ നാടകങ്ങൾ ക്ലാസിൽ അൎത്ഥഗ്രഹണസമൎത്ഥമാംവണ്ണം ഭാവപ്രകടനങ്ങളോടെ വായിക്കമാത്രം ചെയ്തിരുന്നതായി ശ്രീ നായർ പറയുന്ന പ്രൊഫസർ റാലി, ഷേക്സ്പീയരെ സംബന്ധിച്ചു് അപഗ്രഥനരീതിയിൽ പാത്രസ്വഭാവനിരൂപണങ്ങൾ കൂടി ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ഒരു ഗ്രന്ഥം (ഇ. എം. എൽ. സീരീസിലെ ഷേക്സ്പീയർ) രചിച്ചിട്ടുണ്ടെന്നാണു് ഒരു പഴയ ഓൎമ്മ. ........അപ്പോൾ പ്രസ്തുത സമ്പ്രദായം ഒരു വൃഥായത്നമാണെന്നുള്ള ശ്രീ നായരുടെ ആവൎത്തിച്ചുള്ള അഭിപ്രായം സ്വീകാൎയ്യമായിരിക്കുന്നില്ല എന്നു തന്നെ പറയണം.

നമ്മുടെ നിരൂപകന്മാരുടെ കുഴപ്പം അവരുടെ അപഗ്രഥനമുറയ്ക്കുള്ള ചർച്ചാരീതിയോ "ഇല്ലാത്ത" (എന്നു പറയാറായിട്ടില്ലാത്ത) മനശ്ശാസ്ത്രതത്വങ്ങളുടെ ഇറക്കുമതിയോ അല്ല. സമകാലികന്മാരെ നിരൂപിക്കുമ്പോൾ അവരിലാരുംതന്നെ സാമാന്യതയിൽ നിന്നോ വ്യക്തിപരിചയത്തിൻെറയും മുൻകൂറായുള്ള മൂല്യനിർണ്ണയത്തിൻെറയും പിടിയിൽനിന്നോ ഉയൎന്നു് നിരൂപണം ഒരു കലയാണെന്നുള്ള ബോധത്തോടെ പ്രവൎത്തിച്ചു കാണാത്തതാണു്....ഒരു കൃതി വായിച്ചാൽ തനിക്കു തോന്നുന്ന ഇംപ്രഷൻ-അല്ലെങ്കിൽ സ്വകാൎയ്യാനുഭൂതിയെ-ആസ്പദമാക്കി എഴുതിവിടുന്ന നിരൂപണങ്ങളാണു് നമുക്കു സുലഭങ്ങളായിരിക്കുന്നതു്....സത്യത്തെ അഭിമുഖീകരിക്കാനുള്ള ഉദാസീനതയും തത്വഗ്രഹണത്തിനുള്ള അന്തൎദൃഷ്ടിയുടെ അഭാവവും അവ വെളിപ്പെടുത്തുന്നു. മഹാജനത്തിനും കലാകാരനും ഇടയ്ക്കു് ഒരു പാലമായിത്തീരേണ്ടതിനു പകരം പലപ്പോഴും അവർ തമ്മിലുള്ള ക്ലിഷ്ടമാൎഗ്ഗത്തിൻെറ മദ്ധ്യത്തിലൊരു കല്ലുവെട്ടാങ്കുഴിയായിട്ടാണു് നമ്മുടെ നിരൂപണം പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്....

ഈ അപഥസഞ്ചാരണം ആദ്യമായി കണ്ടറിഞ്ഞ നിരൂപകൻ എ. ബാലകൃഷ്ണപിള്ളയാണു് എന്നാണെന്റെ പക്ഷം. അതിനെ സാമാന്യതയിൽനിന്നുദ്ധരിക്കാൻകുറേഞ്ഞൊരുകാലമായി അദ്ദേഹം മിനക്കെട്ടുന്നുണ്ടു്. പക്ഷേ ഒരു കലാകാരനു് അവശ്യം വേണ്ടതായ അനുപാതത്തെപ്പററിയുള്ള ബോധം (Sense of Proportion) അദ്ദേഹത്തിൽ വിരളമാണു്, തന്റെ നിരൂപണതത്വസൂചികളെ പൊതുസമ്മതം സിദ്ധിച്ചിട്ടില്ലാത്ത നിഗമനങ്ങളും ഔചിത്യം കുറഞ്ഞ താരതമ്യവിവേചനങ്ങളും തക്കംതീന്നിട്ടില്ലാത്ത മനഃശാസ്ത്രസിദ്ധാന്തങ്ങളും ആകുന്ന വലിയ വയ്ക്കോൽപ്പന്തലുകളിൽ അദ്ദേഹം ഒളിച്ചുവയ്ക്കുന്നു.

### കെ. ഭാസ്കരൻ നായർ

മൂന്നു നാലുകൊല്ലം മുമ്പു് "ബോംബെ മലയാളി"യിൽ ഞാനെഴുതിയിരുന്ന ഒരു ലേഖനത്തെ * കുറിച്ചാണു് മി. സെബാസ്റ്റ്യൻ സൂചിപ്പിക്കുന്നതു്. അതിലെ ആശയഗതിയെ പിൻതാങ്ങുന്ന ഒരു ഉപന്യാസം, ഇത്രതാമസിച്ചെങ്കിലും, കാണുവാനിടയായതിൽ എനിക്കു് സന്തോഷമുണ്ടു്. എന്റെ ലേഖനം, അയിടയ്ക്കു്, വളരെ എതിരഭിപ്രായത്തിനു് ഇടയാക്കുകയുണ്ടായി. ശ്രീ സീതാരാമനും, ശ്രീ പി. ദാമോദരൻപിള്ളയും എന്റെ അഭിപ്രായങ്ങളെ ഖണ്ഡിച്ചു് ലേഖനങ്ങൾ എഴുതിയിരുന്നു. "ചക്രവാളം" (കോട്ടയം) എന്ന വാരികയിലാണു് ശ്രീ ദാമോദരൻപിള്ളയുടെ ലേഖനം പ്രസിദ്ധപ്പെടുത്തിയതു്. അതിനു് ആ വാരികയിൽ തന്നെ, ഒരു മറുപടിയും ഞാൻ എഴുതുകയുണ്ടായി. പക്ഷേ, നമ്മുടെ ലേഖനസാഹിത്യത്തിന്റെ സാധാരണഗതിയനുസരിച്ചു്, അതെല്ലാം ഇന്നു് വിസ്മൃതമായിരിക്കുന്നു. അതുകൊണ്ടുമാത്രമാണു് ഈ വിഷയത്തെക്കുറിച്ചു് വീണ്ടും ഒരു കുറിപ്പെഴുതാമെന്നു സമ്മതിച്ചതു്.

"മനശ്ശാസ്ത്രം എന്നു പറയുന്നതു് ഗണിതം, ഊർജ്ജതന്ത്രം, രസതന്ത്രം എന്നിവയെപ്പോലെ സുപ്രതിഷ്ഠിതവും സർവസമ്മതവുമായ അടിസ്ഥാനങ്ങളും അന്വേഷണരീതികളുമുള്ള ഒരു വിജ്ഞാനശാഖയല്ല." എന്ന എന്റെ അഭിപ്രായം തികച്ചും ശരിയാണെന്നാണു് മി. സെബാസ്റ്റ്യന്റെ അന്വേഷണവും തെളിയിക്കുന്നതു്. അങ്ങിനെയിരിക്കെ മനശ്ശാസ്ത്രജ്ഞാനത്തെ ആസ്പദമാക്കിയുള്ള കാവ്യനിർമ്മാണമെന്നും, സാഹിത്യനിരൂപണമെന്നും മററും പറയുന്നതിൽ യാതൊരർത്ഥവുമില്ല. എങ്കിലും ഈയൊരു വീക്ഷണകോടിയാണു് തങ്ങൾ സ്വീകരിക്കുന്നതെന്നു് നമ്മുടെ സാഹിത്യത്തിലെ പല പ്രമാണികളും അഭിമാനിക്കാറുണ്ടു്. ഇതിന്റെ രഹസ്യമെന്തെന്നു മനസ്സിലാകുന്നില്ല. ഒരുപക്ഷേ ഇതൊക്കെ കേട്ടു കബളിതരാകുന്ന വായനക്കാരും ഉണ്ടായിരിക്കാം. അവരെപ്പററി വ്യസനിക്കാതെ നിവൃത്തിയില്ല. സാഹിത്യത്തിൽ ഇതുപോലെയുള്ള പല അടവുകളും ദൃശ്യമാകുന്ന കാലമാണിതു്. ഈ തിരക്കിനിടയ്ക്കു് കാവ്യകലയുടെ മൗലികധർമ്മംതന്നെ വിസ്മരിക്കപ്പെട്ടുപോകുന്നു. ഇല്ലാത്ത മനശ്ശാസ്ത്രതത്വങ്ങളും എങ്ങുനിന്നോ വന്നിറങ്ങുന്ന പുത്തൻ വേദങ്ങളും നിരത്തിവച്ചാൽ സാഹിത്യമാകുമെന്നു ഒരു ധാരണപോലും പരന്നിട്ടുണ്ടു്. ഇതു ശരിയാണെങ്കിൽ, "ഉപ്പോളമില്ല ഉപ്പിലിട്ടതു" എന്ന ന്യായപ്രകാരം, ഫ്രോയ്ഡിന്റെയും മാർക്സിന്റെയും കൃതികൾ ശുദ്ധസാഹിത്യമായി ഗണിക്കപ്പെടേണ്ടവയാണു്.

* "നിരൂപണത്തെപ്പററി രണ്ടു വാക്കു്" എന്ന ഈ ലേഖനം "കലയും കാലവും" എന്ന എന്റെ പുസ്തകത്തിൽ ചേർത്തിട്ടുണ്ടു്.

# ഞാൻ
# കഥാകാരനായ കഥ



(തകഴി)

## I

ഈ കഥ എഴുതാനായി ഇരിക്കുമ്പോൾ എന്റെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നതു് ഒരു മലയാളം പള്ളിക്കൂടം വാദ്ധ്യാരാണു്. ആ മനുഷ്യന്റെ കുഴിഞ്ഞു താണ കണ്ണുകൾ അങ്ങു കുണ്ടിൽ കിടന്നു തിളങ്ങുന്നു. നീളമുള്ള തൊണ്ടയിലെ മുഴ ക്രമേണ ഉരുണ്ടു മുകളിലേയ്ക്കു കയറുകയും താഴേക്കിറങ്ങുകയും ചെയ്യുന്നു. മുഖത്തെ അസ്ഥികൾ എല്ലാം ഉന്തി നില്ക്കുന്നു. നനച്ചു നനച്ചു് മുട്ടിനുതാഴെക്കിടക്കുന്ന കറുത്ത കരയൻ മുണ്ടും മുറിക്കൈയുൻ കേമ്പിരി ഷർട്ടും കച്ചത്തോർത്തും ചെമ്പിച്ചിരിക്കുന്നു.

അദ്ദേഹം ഇന്നു ജീവിച്ചിരിക്കുന്നുണ്ടോ എന്നു സംശയമാണു്. ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ, ഈ ലേഖനകർത്താവിനെ താൻ രണ്ടാംക്ലാസ്സിൽ പഠിപ്പിച്ചതാണെന്നും അദ്ദേഹം ഓർക്കുമോ എന്തോ!

അദ്ദേഹത്തിന്റെ പേർ ഉമ്മൻസാർ എന്നാണു്.

ഉമ്മൻസാർ ഒരു കൊച്ചു വള്ളത്തിലാണു പള്ളിക്കൂടത്തിൽ വരുന്നതു്. ഏതുനാട്ടിൽ നിന്നാണോ എന്തോ! ഉച്ചയ്ക്കു പട്ടിണിയാണു്. മാമ്പഴമുള്ള കാലത്തു്, ഉച്ചയ്ക്കു് ഉണ്ണാൻവിടുമ്പോൾ അദ്ദേഹം ഞങ്ങളോടു ഏർപ്പാടുചെയ്യും മാമ്പഴം കൊണ്ടുചെല്ലണമെന്നു്. അക്കാലത്തു് അങ്ങിനെയാണു അദ്ദേഹത്തിന്റെ ഉച്ചഭക്ഷണം. മാമ്പഴം പൂളി തിന്നുമ്പോൾ അദ്ദേഹത്തിന്റെ തൊണ്ടയിലെ വലിയ മുഴ മുകളിലേയ്ക്കും താഴേയ്ക്കും ഓടുന്നതു ഞാൻ നോക്കിനിന്നിട്ടുണ്ടു്.

അദ്ദേഹം ഒരു നല്ല സാറായിരുന്നു. അദ്ദേഹത്തിന്റെ ക്ലാസ്സിലിരിക്കാൻ ബഹുരസ

---

അതു് ആരും സമ്മതിക്കുമെന്നു തോന്നുന്നില്ല.

മനശ്ശാസ്ത്രവും തത്വജ്ഞാനവും രാഷ്ട്രീയപരിപാടികളുമെല്ലാം സാഹിത്യത്തിന്റെ അനുപേക്ഷണീയങ്ങളായ ഘടകങ്ങളാണെന്നു വിചാരിക്കാൻ വഴി കാണുന്നില്ല. ഇമ്മാതിരി ഘടകങ്ങളെ ഉൾക്കൊള്ളുന്നതുകൊണ്ടല്ല കഥയും കവിതയും രസകരങ്ങളായിത്തീരുന്നതു്. ഭാഷയും ഭാവനയും ഇണങ്ങിച്ചേരുമ്പോഴുണ്ടാകുന്ന അത്ഭുതശക്തിയാണു് അവയുടെ ജീവൻ. രസാനുഭൂതിയുടെ രഹസ്യവും അതുതന്നെ. മനഃശാസ്ത്രത്തിന്റെ കാര്യം പോകട്ടെ. ചിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള മററു ശാസ്ത്രങ്ങളുടെ ഉപദർശനങ്ങളെ വിഗണിച്ചു കാവ്യനിർമ്മാണം ചെയ്തിട്ടുള്ള കലാകാരന്മാർ എത്രയോ ഉണ്ടു്. ഗള്ളിവർ കഥകളിൽ സ്വിഫ്ററു് ശരീരശാസ്ത്രത്തെയും, പരദീസാനഷ്ടത്തിൽ മിൽട്ടൺ ഊർജ്ജതന്ത്രത്തെയും താറുമാറാക്കിയിരിക്കയാണു്. എന്നിട്ടും കഥയെന്നും കവിതയെന്നും ഉള്ള നിലയിൽ അവ അദ്വിതീയങ്ങളായിത്തന്നെ കരുതപ്പെട്ടുപോരുന്നു. മനശ്ശാസ്ത്രം, ഒരു കാലത്തു്, മനുഷ്യന്റെ ഉള്ളിലുള്ള ലോകത്തെ മുഴുവൻ അളന്നു തിരിക്കുവാൻ സമർത്ഥമായാലും, സാഹിത്യത്തിനു് അതുമൂലം വിശേഷിച്ചൊരു ഗുണമോ ദോഷമോവരാനുണ്ടെന്നു് എനിക്കു തോന്നുന്നില്ല. ഇന്നത്തെ നിലയ്ക്കു്, തീർച്ചയായും, മനശ്ശാസ്ത്രത്തിനു് സാഹിത്യത്തിൽ സ്ഥാനമില്ല.

---

മാണ്. പഠിക്കുന്നതിൻെറ ക്ലേശം അറിയുകയേയില്ല.

രണ്ടാംക്ലാസ്സിൽ രചന എന്നൊരു വിഷയമുണ്ട്. കഥപറച്ചിലാണ്. രചനപീരിയഡിൽ കഥപറയുന്ന ജോലി എൻെറതായിതീൎന്നു. അതെങ്ങിനെ സംഭവിച്ചു എന്ന് എനിക്ക് ഓൎമ്മയില്ല. എല്ലാവരും ശ്രദ്ധാപൂർവ്വം ഞാൻ പറയുന്ന കഥ കേട്ടുകൊണ്ടിരിക്കുമായിരുന്നു.

വങ്കത്തം പറയുന്നു എന്നു വിചാരിക്കുന്നു. ആറോ ഏഴോ വയസ്സു പ്രായമുള്ള ഒരു ചെറുക്കൻ രസിക്കുംമട്ടു കഥപറഞ്ഞുവെന്നും അത്രയധികം കഥകൾ പറയാൻ ഉണ്ടായിരുന്നു എന്നും പറയുമ്പോൾ അതു വീമ്പായി തോന്നിയേക്കാം. എനിക്കു അത്ഭുതശക്തികളൊന്നും ഉണ്ടായിട്ടല്ല. ആ കഥകളിൽ ഒരൊററ എഴുത്തും ഞാൻ ഉണ്ടാക്കിയതല്ല. കഥ രസകരമായി പറയാൻ കഴിഞ്ഞിരുന്നെങ്കിൽ അതു എൻെറ മിടുക്കുകൊണ്ടുമായിരുന്നില്ല.

എൻെറ അച്ഛന് പുരാണകഥകളെല്ലാം, എന്നുവച്ചാൽ എല്ലാംതന്നെ, ബഹുനിശ്ചയമായിരുന്നു. മനുക്കളുടേയും രാജവംശങ്ങളുടേയും എല്ലാം പരമ്പര നാവിൽപാഠമായിരുന്നു. തൽസുതൻ തൽസുതൻ എന്നുള്ള ഭാഗവതത്തിലെ വംശപരമ്പരയുടെ പട്ടിക ഏതുഭാഗം എപ്പോൾ ചോദിച്ചാലും പറയും. അപ്രധാനമായ പുരാണപാത്രങ്ങളെക്കുറിച്ചുള്ള കഥകൾവരെ അറിയാം. എനിക്ക് ഓൎമ്മവന്ന കാലംമുതൽ അച്ഛൻ വിശ്രമവേളകളിൽ പുരാണം വായിച്ചുകൊണ്ടിരിക്കുന്നതേ ഞാൻ കണ്ടിട്ടുള്ളു.

അച്ഛന് അല്പം സംസ്കൃതവ്യുല്പത്തിയുമുണ്ടായിരുന്നു. കൂടാതെ, ശരിക്കു കഥകളി അഭ്യസിച്ച് കുറെനാൾ കഥകളി നടനവും * അദ്ദേഹം നടത്തിട്ടുണ്ട്. തുള്ളൽക്കഥകളും അദ്ദേഹം നാവിൽപാഠമായിരുന്നു. എന്നും അത്താഴമുണ്ടുകഴിഞ്ഞു്, അദ്ദേഹം ഓരോ പുരാണകഥകൾ എനിക്കു പറഞ്ഞു തരും. അതു കഥപറച്ചിലായിരുന്നില്ല, കഥ അഭിനയിക്കലായിരുന്നു. ഭാവഹാവങ്ങളോടുകൂടി സന്ദർഭാനുസരണമായി ശബ്ദം ക്രമപ്പെടുത്തി ഒക്കെ. പ്രഹ്ലാദചരിത്രത്തിലെ നരസിംഹം ഹിരണ്യകശ്യപുവിൻെറ വയർ തച്ചുകീറി കുടൽമാല വലിച്ചെടുക്കുന്നതും എല്ലാം പറയുന്നതു് അഭിനയത്തോടെയാണ്. കഥ പറയുന്നതും ഒരു പ്രത്യേക രീതിയിലായിരിക്കും. കഥയുടെ സ്ഥായിയായ രസംപിടിച്ചു് കഥയുടെ മൎമ്മത്തിനു പ്രാധാന്യംകൊടുത്തു് അങ്ങനെപോകും. ഇതെല്ലാം പിറേറന്നു ഞാൻ ക്ലാസ്സിൽ പകൎത്തും. ഞാനും നടിക്കുകയും കൈകാണിക്കുകയും ഒക്കെ ചെയ്യുമായിരുന്നു. ഇതാണു ഞാൻ കഥാകാരനായ കഥയുടെ ആദ്യഭാഗം.

## II

രണ്ടാംഭാഗം മറെറാന്നാണ്. ഈ ഭാഗത്തിലെ പാത്രങ്ങൾ ജീവിച്ചിരിക്കുന്നുണ്ടു്; തീർച്ച. സ്ഥലത്തിൻെറ പേരും എല്ലാ കഥപാത്രങ്ങളുടേയും പേരും ഞാൻ പറയുകയില്ല.

ഞാൻ ഏതാണ്ടു് ഫസ്റ്റ്ഫാറം മുതൽ ഒരു കവിയായി എന്നുപറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുകയില്ല. പക്ഷെ പരമാൎത്ഥമാണ്. രാമായണം, ഭാരതം, ഹാലാസ്യമാഹാത്മ്യം, കൃഷ്ണഗാഥ തുള്ളൽകഥകൾ ഇവയെല്ലാം പല പ്രാവശ്യവും എന്നെക്കൊണ്ടു് അച്ഛൻ വായിപ്പിച്ചു കഴിഞ്ഞിരുന്നു. അതുമൂലം കേക, ഗാഥ, ശ്ലോകങ്ങൾ, പാന— ഇങ്ങിനെ പല വൃത്തത്തിലായി വളരെ

---

* സുപ്രസിദ്ധ കഥകളി നടൻ കലാമണ്ഡലം കഞ്ചുക്കുറുപ്പിൻെറ ജ്യേഷ്ഠസഹോദരനാണു ലേഖകൻെറ പിതാവ്.-Ed

വരികൾ എഴുതാൻ കഴിഞ്ഞു. എല്ലാം പുരാണ കഥകളെ ആസ്പദിച്ചാണ്. ഈശ്വരസ്തുതിയും പ്രകൃതിവർണ്ണനയും ഇടക്കിടക്കുണ്ടായിരുന്നു. ഇങ്ങനെയിരിക്കെയാണ് അനന്തര തലമുറകൾക്കു വിപ്ലവബോധവും ആവേശവും നൽകിയ മലയാളത്തിലെ ആദ്യത്തെ ആ മഹാകവിയുടെ-ആശാന്റെ-കവിതകൾ എന്റെ കയ്യിൽ പെടുന്നത്. ആ കവിയെപ്പോലെ, ദൈവത്തെവിട്ട് മനുഷ്യന്റെ കാര്യങ്ങളെക്കുറിച്ചുള്ള കവിതകൾ എഴുതാനുള്ള ശ്രമമായി ഞാനും. ദുരവസ്ഥയും ലീലയും നളിനിയും വായിച്ചപ്പോൾ ചുററിനും നടക്കുന്ന നിരവധി സംഭവങ്ങൾ കവിതാവിഷയങ്ങളാക്കാമെന്നു ഞാനറിഞ്ഞു. ആക്കേണ്ടവയാണെന്നും എനിക്കു തോന്നി. അന്നു ഞാൻ ഫോർത്തുഫാറത്തിൽ പഠിക്കുകയായിരുന്നു.

ആ പ്രായത്തിനു ചില വിശേഷതകൾ ഉണ്ട്. ഒരു കൂട്ടുകാരി ഉണ്ടായിരിക്കണമെന്നു തോന്നും. അതിനെ പ്രേമമെന്നു വിളിക്കരുത്. കൂടെ പഠിക്കുന്ന ചില പെൺകുട്ടികൾക്കു കത്തയച്ചു വിദ്യാലയനിയമങ്ങളെ ലംഘിച്ച കുററത്തിനു സസ്പെൻഷനും ഒക്കെ വാങ്ങുന്ന കാലമാണത്. ഇണയോടുള്ള സ്ഥായിയായ ബന്ധത്തിന്റെ ചരിത്രത്തിലെ ഒരു ഘട്ടം മാത്രമാണത്. അതിന്റെ ലൈംഗികഭാവം ഒരു കൗതുകമാണ്. അവളെ ജീവിതത്തിലെ പങ്കുകാരിആക്കണം എന്നൊന്നും തോന്നിയിട്ടല്ല ആ ബന്ധം സൃഷ്ടിക്കുന്നത്. എന്നാൽ അവളോടു പലതും പറയാനുണ്ട്. അവളിൽനിന്ന് പലതും കേൾക്കാനുമുണ്ട്. പിരിഞ്ഞിരിക്കാൻ തോന്നുകയില്ല.

എനിക്കു അങ്ങിനെ ഒരു കൂട്ടുകാരി ഉണ്ടായിരുന്നു. എന്റെ ക്ലാസിൽത്തന്നെ പഠിക്കുന്ന ഒരു കുട്ടി. അവരുടെ ജ്യേഷ്ഠസഹോദരിക്ക് അന്നത്തെ ഒരു ആനുകാലിക പ്രസിദ്ധീകരണവുമായി ചില ബന്ധങ്ങളുണ്ടായിരുന്നു. അങ്ങിനെ ആ പ്രസിദ്ധീകരണത്തിന്റെ എല്ലാ ലക്കങ്ങളും എനിക്കു വായിക്കാൻ തരമായി. അതിൽ കഥകളുണ്ടായിരുന്നു. ആയിടക്കുതന്നെ കഥാകൗതുകം കഥാകൗമുദിതുടങ്ങിയ മാസികകളുടെ പഴയ ലക്കങ്ങളുംകിട്ടി. സമദർശി പുറപ്പെടുവിച്ച 'സാഹിത്യോപഹാര'ത്തിലെ കഥകളും രസമുള്ളവയായിരുന്നു. അങ്ങിനെ കഥയോടു ഒരു രസം തോന്നിത്തുടങ്ങി.

എന്റെ ആദ്യത്തെ കഥ അന്നാണ് എഴുതിയത്. അതിനു ഞാൻ പേരിട്ടു. എന്റെ സ്നേഹിതയുടെ പേർ. കഥ എഴുതി തീർന്നപ്പോൾ എനിക്കു തോന്നി, അതു എന്റെ സ്നേഹിതയുടെ കൈവശം എത്തിക്കണമെന്ന്. കുടിശ്ശിഖ നോട്ടെഴുതി തീർക്കാൻ എന്ന ഭാവത്തിൽ ഞാൻ അവരുടെ നേച്ചർ സ്റ്റഡി നോട്ടുബുക്കു വാങ്ങി. അതു തിരിച്ചുകൊടുത്തപ്പോൾ, എടുക്കാൻ മറന്നുപോയതെന്ന മട്ടിൽ ഈ കഥയും വച്ചിരുന്നു.

എനിക്കു ഭയമായി. അതൊരു പ്രേമകഥയുംകൂടി ആയിരുന്നു. നാശം! അവൾ അതു ഹെഡ്മാസ്റ്ററെ ഏല്പിക്കുമോ? അദ്ദേഹമാണെങ്കിൽ കണ്ണിൽ ചോരയില്ലാത്ത ഒരു ഭയങ്കരൻ. തമിഴ് ബ്രാഹ്മണനാണ്. തലേക്കൊല്ലം, ഒരു പെൺകുട്ടിക്കു കവിത എഴുതിക്കൊടുത്തതിനു ഒരു വിദ്യാർത്ഥിയെ ഡിസ്മിസ്സ് ചെയ്തതാണ്. സാഹിത്യവാസനയും ഒന്നും ആ ഹെഡ്മാസ്റ്റർക്കു കാര്യമല്ല.

ആവൂ! അടുത്തദിവസം സ്കൂളിലേയ്ക്കു പോകുമ്പോൾ പതിവായി ഞങ്ങൾ കണ്ടുമുട്ടാറുള്ള വിജനമായ വഴിയിൽവച്ച്, ലജ്ജാസമന്വിതമായ ഒരു പുഞ്ചിരിയോടെ ആ

കടലാസുകൾ തിരിച്ചുതന്നു. എൻെറ സിരാചക്രത്തെ തരിപ്പിക്കുംവിധം എന്നെ ഒന്നു കടാക്ഷിച്ചു. ഓ!നിങ്ങൾക്കതു സാരമില്ലായിരിക്കാം. പക്ഷേ എനിക്കതു് മറക്കാൻ ഒക്കുന്നതല്ല. കഥയുടെ തലക്കെട്ടിനു മുകളിൽ വടിവൊത്ത ഉരുണ്ട കൈപ്പടയിൽ എഴുതിയിരുന്നു A very good story. Congratulations എന്നു്. ഏകദേശം മൂന്നൂറോളം കഥകളും അഞ്ചാറു നോവലുകളും ഒക്കെ എഴുതിയതിനുശേഷവും, പല പ്രാമാണികന്മാരുടേയും അഭിനന്ദനങ്ങൾ ലഭിച്ചിട്ടും, ഒരിക്കലും ആ അഭിനന്ദനം നൽകിയതിനു തുല്യമായ കൃതകൃത്യതയുടെ ആനന്ദം എനിക്കുണ്ടായിട്ടില്ല. ആ വാക്കുകൾ വായിച്ചിട്ടും വായിച്ചിട്ടും എനിക്കു മതിയായില്ല.

ഞാൻ ആവേശത്തോടെ കഥകൾ എഴുതി. ദിവസം രണ്ടും മൂന്നും വീതം. പ്രസിദ്ധപ്പെടുത്താനല്ല; കഥ എഴുത്തുകാരനാകാനല്ല. അവരെ കാണിക്കാൻ. ആദ്യത്തെ ആ കഥയും അതിൻെറ തലക്കെട്ടിനു മുകളിലെ ആ അഭിനന്ദനവും ഞാൻ വിവാഹം കഴിക്കുംവരെ എൻെറ പക്കലുണ്ടായിരുന്നു. വിവാഹത്തിനുശേഷം അതു കാണാനില്ല.

ആ സ്നേഹിത ഇപ്പോൾ എവിടെയുണ്ടെന്നുപോലും എനിക്കറിഞ്ഞുകൂടാ. ഏതായാലും എനിക്കവരോടു ഒരു കടപ്പാടുണ്ടു്. ഞാൻ കഥ എഴുത്തുകാരനായി മലയാളികളോടു ചെയ്തിട്ടുള്ള ദ്രോഹത്തിനു്, എന്നെ ആദ്യമായി കഥ എഴുതുവാൻ പ്രേരിപ്പിച്ച അവരാണുത്തരവാദി.

ആ കൊല്ലം ഞാൻ കഥ എഴുതിയെഴുതി പരീക്ഷയിൽ തോററു. അവർ ഉയന്നാ ക്ലാസിലും ഞാൻ താഴ്ന്ന ക്ലാസിലും പഠിക്കണം. അതെനിക്കു വയ്യായിരുന്നു. ഞാൻ സ്കൂളുമാറി.

പന്നീടു് ഒരുപരിവത്തനമായിരുന്നു. ശ്രീ കൈനിക്കര കുമാരപിള്ളയായിരുന്നു ആ സ്കൂളിലെ ഹെഡ്മാസ്റ്റർ. ശിഷ്യന്മാരുടെ കഴിവുകളേയും വാസനകളേയും വകതിരിച്ചറിവാൻ കഴിവുള്ള ആ അദ്ധ്യാപകൻ തീർച്ചയായും എന്നിൽ കഥ എഴുതാനുള്ള ആഗ്രഹം കണ്ടിരിക്കണം. എന്തുകൊണ്ടെന്നാൽ അദ്ദേഹം എനിക്കു വായിക്കുവാൻ തന്ന പുസ്തകങ്ങൾ ടാഗൂറിൻെറ കഥാസമാഹാരങ്ങളും മററുമായിരുന്നു. കഥ എഴുതാറുണ്ടോ എന്നു് അദ്ദേഹം അന്വേഷിക്കുകയും ചെയ്തിരുന്നു.

അങ്ങിനെ എൻെറ "സാധുക്കൾ" എന്ന കഥ സർവ്വീസിൽ പ്രസിദ്ധപ്പെടുത്തി. രണ്ടു മൂന്നുക്ലാസുകളിൽ അദ്ദേഹം ആ കഥകൊണ്ടുപോയി വായിച്ചു.

## III

ഇനിയത്തെ ഭാഗം ഇന്നത്തെ പുരോഗമനചിന്തകന്മാരിൽ അഗ്രഗണ്യനായ ഒരു വ്യക്തിക്കു എന്നിലുണ്ടായ സ്വാധീനതയെക്കുറിച്ചാണു്. അതെഴുതി ഫലിപ്പിക്കാമെന്നു എനിക്കു വിശ്വാസമില്ല. മാറാരോഗങ്ങൾകൊണ്ടു് എല്ലും തൊലിയുമായി തീന്നാ ആ താടിക്കാരൻ മനുഷ്യൻ കേരളീയ ജീവിതത്തിൻെറ എല്ലാ ഭാവങ്ങളിലും സ്വാധീനം ചെലുത്തിയിട്ടുള്ള ആളാണു്. ഞാൻ പരാമർശിക്കുന്നതു ശ്രീ. എ. ബാലകൃഷ്ണപിള്ളയെക്കുറിച്ചാണു്.

കേരളത്തിൻെറ സാംസ്കാരിക ചരിത്രത്തിലെ ഒരു സംഭവമായിട്ടു 'പ്രബോധകൻ' ആയിടയ്ക്കു പുറത്തുവന്നു. നിറഞ്ഞജിജ്ഞാസയോടാണു് ഞാൻ ആ വാരികയുടെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തുനിന്നിട്ടുള്ളതു്. തത്വശാസ്ത്രം, സാമ്പത്തികശാസ്ത്രം പരിണാമവാദം, രാജ്യതന്ത്രശാസ്ത്രം കല,

സാഹിത്യം—ഇങ്ങിനെ വിജ്ഞാനപരമായ സമസ്ത വിഷയങ്ങളേയും കുറിച്ചു പഠിച്ചെഴുതിയ ലേഖനങ്ങൾ അതിലുണ്ടായിരുന്നു. ആ വിഷയങ്ങളിൽക്കൂടി അദ്ദേഹം ജീവിതത്തെ സമീപിക്കുന്ന വിധം ഒന്നു വേറെതന്നെയായിരുന്നു. അത് ഒരു വമ്പിച്ച പുതുമയായിരുന്നു. സർവ്വോപരി കലാസുന്ദരങ്ങളായ പാശ്ചാത്യ ചെറുകഥകളുടെ തർജ്ജമകളും. അങ്ങിനെ മാപ്പസാങ്ങ്, ചെക്കോവ്, തുടങ്ങിയവരുമായി പരിചയപ്പെടാൻ സാധിച്ചു.

എനിക്കും 'പ്രബോധക'നിൽ ഒരു കഥ പ്രസിദ്ധീകരിക്കണം. ഞാൻ ഒരു കഥ എഴുതി അയച്ചു. നാലാം ദിവസം അതു തിരിച്ചുവന്നു. പത്രാധിപരുടെ ഒരു കത്തുമുണ്ടായിരുന്നു. പ്രബോധകനിൽ ലേഖനങ്ങൾ വഴിയായും, കഥകൾ വഴിയായും മററും കേരളീയക്ക് പരിചയപ്പെടുത്തുന്ന സാഹിത്യകാരന്മാരുടെ കൃതികൾ വായിച്ചു പഠിക്കണം എന്നാണ് സാരം. എന്നെ ആശ്വസിപ്പിക്കാനെന്നപോലെ 'നിങ്ങൾക്കു വാസനയുണ്ടെന്നു തോന്നുന്നു' എന്ന് ഒരു വാചകവും. എനിക്കു വളരെ വ്യസനം തോന്നി. എന്നാൽ ആ കഥ വളരെ നല്ലതെന്നു പറഞ്ഞു മറെറാരു പത്രം പ്രസിദ്ധപ്പെടുത്തി. എങ്കിലും ഒരു കഥ എനിക്കു പ്രബോധകനിൽ പ്രസിദ്ധപ്പെടുത്തണം എന്നു നിർബന്ധമായിരുന്നു. അതു സാധിച്ചില്ല. താമസിയാതെ പ്രബോധകന്റെ ലൈസൻസു സർക്കാർ റദ്ദു ചെയ്തു. കേസു തുടങ്ങി.

തിരുവനന്തപുരത്തു താമസിച്ച്, കുറെ വായിക്കണമെന്ന് എനിക്കു വലിയ മോഹമായിരുന്നു. സ്കൂൾഫൈനൽ പാസായി ഞാൻ നില്ക്കുകയാണ്. ഇന്റർമീഡിയററിനു പോകാൻ പണമില്ല, എക്സൈസ് ഡിപ്പാർട്ടുമെന്റിൽ അന്ന് ഒരു സബ് ഇൻസ്പെക്ടറായ എന്റെ അളിയൻ മുഖാന്തിരം എക്സൈസിൽ ഒരു പെററിയാപ്പീസരുദ്യോഗമോ ഒരു ശിപായി ജോലിയെങ്കിലുമോ കരസ്ഥമാക്കണമെന്നായിരുന്നു വീട്ടുകാരുടെ നിർബന്ധം. ഒരു കൂടപ്പിറപ്പിനെക്കാൾ എന്നെ സ്നേഹിക്കുകയും എന്നെ അന്വേഷിക്കുകയും ചെയ്യുന്ന അദ്ദേഹം (റിട്ട: എക്സൈസ് ഇൻസ്പെക്ടർ മി. കെ. നാരായണപിള്ള) അതിനു വഴിപ്പെട്ടില്ല. എന്നെ ലാ ക്ലാസിൽ ചേർക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു. ആ കൊല്ലത്തോടെ പ്ലീഡർഷിപ്പു നിറുത്തുകയുമാണ്. അമ്പലപ്പുഴ മിഡിൽസ്ക്കൂളിൽ പഠിക്കുന്നകാലത്തു ഞാനും കൂട്ടരും കൂടി നരച്ച, കറുത്ത ലാംഗ്ഗുകോട്ടും തലപ്പാവും വച്ചു നടക്കുന്ന ആ വികൃതവേഷക്കാരനെ കൂവിയിട്ടുണ്ട്. (എഴുപത്തിമൂന്നാമത്തെ വയസ്സിലും ഊർജ്ജസ്വലനായി അമ്പലപ്പുഴ കോടതിയിൽ വ്യവഹരിക്കുന്ന ശ്രീ തോട്ടുവേലിൽ നാണുപിള്ളയാണ് അദ്ദേഹം) അങ്ങിനെ എനിക്കു വെറുപ്പുള്ള ഒന്നിനാണു പോകേണ്ടിവന്നതെങ്കിലും തിരുവനന്തപുരത്തു പാർക്കാമല്ലോ എന്നു വച്ച് ലാ ക്ലാസിൽ ചേരാമെന്നു ഞാൻ സമ്മതിച്ചു. ലാ ക്ലാസിൽ ചേരാതെ ഒരു പെററി ആഫീസരായി തീർന്നിരുന്നു ഞാനെങ്കിൽ ഒരു പക്ഷേ ഞാൻ കഥ എഴുത്തുകാരനാകുമായിരുന്നില്ല. അതാണ് ഈ സ്വന്തകാര്യത്തെക്കുറിച്ച് ഇത്രയും എഴുതിയതു്.

തിരുവനന്തപുരത്തു ഞാൻ എത്തി. ആദ്യമായി അന്വേഷിച്ചതു കേസരി ആഫീസ് ആണ്.

മെയിൻറോഡിൽ പുളിമൂട്ടിനു സമീപം ഒരു കെട്ടിടത്തിന്റെ വരാന്തയിൽ ചൂരൽ വരിഞ്ഞിട്ടുള്ള ഒരു ചാരുകസേരയിൽ വെളുത്തു മെലിഞ്ഞ ഒരു മനുഷ്യൻ കൂനിക്കൂടി

കിടക്കുന്നു. മുറിക്കയ്യൻ ഖദർ ഷർട്ടും ഖദർ മുണ്ടും ധരിച്ചിട്ടുണ്ട്. വെള്ളത്താടി അങ്ങിനെ മടിയോളം നീണ്ടുകിടക്കുന്നു. തല പറ്റെ വെട്ടിയിരുന്നു. വലിയ കണ്ണടവച്ചിട്ടുണ്ട്. ചുററിനും പുസ്തകങ്ങളും നോട്ടുബുക്കുകളും. ആ ദിവസം എന്റെ ജീവിതത്തിലെ പ്രധാനമായ ഒന്നാണ്.

പിറേറന്നുമുതൽ എന്നും വയ്യിട്ട ഞാൻ കേസരി ആഫീസ്സിൽ എത്തും. അവിടെ ജ്ഞാനതൃഷ്ണരായ ഒരു സംഘം ചെറുപ്പക്കാരുടെ സദസ്സുണ്ടായിരിന്നു. കുട്ടനാട്ടിലെ ഒരു ഓണം കേറാമൂലയിൽനിന്നും ചെന്ന ഈ ചെറുപ്പക്കാരന് വിശാലവും പുതിയതുമായ ഒരു ലോകം തുറന്നു കഴിഞ്ഞു. അറിയാനും പഠിക്കാനും സംഗതികൾ വളരെയുണ്ട്.

ശ്രീമാന്മാർ ഇടപ്പള്ളി സി. നാരായണപിള്ള, കെ. ഏ. ദാമോദരമേനോൻ, കെ. രാമകൃഷ്ണപിള്ള, പി. ശ്രീധരൻപിള്ള (സീതാരാമൻ) കെ. പി. ശങ്കരമേനോൻ, തകഴി എൻ. എൻ. ഇളയത്ത് കോട്ടയം എം. എൻ. ഗോവിന്ദൻനായർ ഇവരെല്ലാം ആ സദസ്സിൽ എന്നും എത്തുന്നവരായിരുന്നു. അവിടെ ഞങ്ങൾ പുളുവും പരദൂഷണവുംകൊണ്ടു സമയംപോക്കുകയായിരുന്നില്ല. കനമുള്ള വിഷയങ്ങൾ ചർച്ചചെയ്യുകയും പഠിക്കുകയും സ്വയം തിരുത്തുകയുമായിരുന്നു. ഇപ്പോഴത്തെ പ്രധാനമന്ത്രി ശ്രീ. ടി. കെ. നാരായണപിള്ളയും ഒന്നിടവിട്ട ദിവസങ്ങളിലെങ്കിലും അവിടെ വരുമായിരുന്നു.

തിരുവിതാംകൂറിലെ രാഷ്ട്രീയമായ പല സംഭവ വികാസങ്ങളുടെയും പ്രാരംഭം അവിടെനിന്നാണ്. ശ്രീമാന്മാർ പട്ടംതാണുപിള്ള, ഏ. നാരായണപിള്ള, കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള മുതലായവർ അവിടെവന്നു ദീർഘമായ ആലോചനകൾ നടത്തും. നിയമസഭ നടക്കുമ്പോൾ ബാലകൃഷ്ണപിള്ള സാറിനു വലിയ ജോലിയാണ്. നിയമസഭയിലെ പല നിശിത വിമർശനങ്ങളുടെയും വാദമുഖങ്ങൾ അവിടെനിന്നാണു പോകുന്നതു്.

അതങ്ങിനെ ഇരിക്കട്ടെ. സാറിന്റെ ക്ലാസ്സുകളോടൊപ്പം പോകുന്നതിന് വായനയും ആവശ്യമായി വന്നു. അദ്ദേഹം പുസ്തകങ്ങളുടെ ഒരു നീണ്ട ലിസ്റ്റുതന്നെ തന്നിരുന്നു. അങ്ങിനെ പാശ്ചാത്യരായ മികച്ച സാഹിത്യകാരന്മാരുടെ ഗ്രന്ഥങ്ങളോടുകൂടി തന്നെ രാഷ്ട്രമീമാംസയും ധനതത്വശാസ്ത്രവും എല്ലാം ഡായിക്കേണ്ടിവന്നു. മനഃശാസ്ത്രത്തിലുള്ള ഗ്രന്ഥങ്ങളോടു എനിക്കു പ്രത്യേകമായ ഒരു കൗതുകവുംതോന്നിയിരുന്നു. മാർക്സിസ്റ്റുഗ്രന്ഥങ്ങൾ വായിച്ചാൽമാത്രം പോരാ, പഠിക്കണമെന്നു അദ്ദേഹം ഞങ്ങളെ നിർബന്ധിച്ചിരുന്നു.

അന്നു ഞാൻ കഥകൾ അധികം എഴുതിയിരുന്നില്ല. പക്ഷെ എന്റെ ആശ സാധിച്ചു. കേസരിയിൽ എന്റെ കഥകൾ പ്രസിദ്ധീകൃതമായി.

അക്കാലത്തെ എന്റെ കഥകളിലെ ഏറിയ പങ്കും സ്ത്രീപുരുഷബന്ധത്തെ ആസ്പദമാക്കിയുള്ളവയായിരുന്നു എന്നു സമ്മതിക്കുന്നു. സാമ്പത്തികവും രാഷ്ട്രീയവുമായ പ്രശ്നങ്ങൾ എന്റെ മനസ്സിൽ കൊണ്ടിരുന്നില്ല. റഷ്യൻ സാഹിത്യത്തിൽ അവ വിദഗ്ദ്ധമായി കൈകാര്യം ചെയ്യപ്പെടുന്നതു ഞാൻ കണ്ടിട്ടുണ്ട്. പക്ഷെ അതു ഞാൻ അത്ര കാര്യമായി ശ്രമിച്ചില്ല. ഈ നടക്കുന്നതൊന്നും ശരിയല്ലെന്നു എനിക്കു തോന്നിയിട്ടുണ്ട്, എതിർക്കണമെന്നും നിശ്ചയമുണ്ട്. ഒരധികാരവുമുണ്ട്. ഈ സമുദായത്തിലെ മാന്യതയും വൃത്തികേടുമെല്ലാം പുറത്തു വലിച്ചുകൊണ്ടുവന്നു കാട്ടണം. മാന്യനെന്നു

ഭാവിച്ചുനടക്കുന്നവൻെറ കള്ളത്തരം കാണിക്കണം. എതിർക്കണം; സമുദായത്തെ ഒന്നു നന്നാക്കണം. അതിനുവേണ്ടി ഞാൻ എഴുതി. എളുപ്പമായി കയ്യിൽപെട്ട വിഷയം സ്ത്രീപുരുഷബന്ധമായിരുന്നു. വഴി തപ്പിത്തിരയുന്ന ഒരുവനായിരുന്നു ഞാൻ. പോരെങ്കിൽ ചെറുപ്പവുമല്ലേ? എൻെറ തെറിക്കഥ വായിച്ച് അടുത്ത ദിവസം കേസരി ആഫീസിൽ വന്ന ശ്രീ: ടി. കെ. വേലുപ്പിള്ള പറഞ്ഞതിങ്ങനെയാണ്. "നീ കൊച്ചനാണ്. പ്രായമാകട്ടെ, മാറും."

ഞാൻ തെറിക്കഥകൾ എഴുതുന്ന കാലത്തെ മലയാളസാഹിത്യത്തെക്കുറിച്ചു ഓർക്കണം. ഇന്നു കേരളീയർ കുറെയധികം തെറിക്കഥകൾ കണ്ടു തഴമ്പിച്ചവരാണ്. അന്നു ഗദ്യത്തിൽ തെറി പാടില്ല. ചുംബിച്ചു എന്നുകൂടി എഴുതരുത്. ഞാൻ വളരെയധികം ശകാരം കേട്ടു. പക്ഷേ ശകാരങ്ങളും എതിർപ്പും എൻെറ മനസ്സിനെ ക്ഷീണിപ്പിച്ചിട്ടില്ല.

ഒരു കാര്യം ഞാൻ വ്യക്തമാക്കിക്കൊള്ളട്ടെ. എൻെറ കഥകളിൽ ആപേക്ഷികമായി വളരെ കുറച്ചേ തെറിക്കഥകളുള്ളു. ആ കഥകളെല്ലാംതന്നെ എൻെറ നല്ല കഥകളിൽ പെടുന്നുമില്ല. എങ്കിലും തെറിക്കഥ എഴുതുന്നവൻ എന്നു എന്നെക്കുറിച്ച്, എല്ലാം ശാസ്ത്രീയമായി വീക്ഷിക്കുന്നവരെന്നു തന്നത്താൻ പറയുന്ന ഇന്നാട്ടിലെ കമ്മ്യൂണിസ്റ്റുകാർ വരെ പറയുന്നതിനു കാരണമെന്താണ്? എൻെറ കുറ്റമോ അവരുടെ കുറ്റമോ? ജീവിതത്തിലെ ചില വൃത്തികേടുകളെക്കുറിച്ചു ഞാൻ എഴുതിപ്പോയി. എൻെറ പേർ പറയുമ്പോൾ, അവരുടെ മനസ്സിൽ തെറിയെക്കുറിച്ചു ഓർമ്മവരുന്നതെന്താണ്? എൻെറ നല്ല കഥകൾ ഓർക്കാത്തതും? ഒരു പക്ഷേ തെറിയോടു അവർക്കുള്ള പ്രതിപത്തി കൊണ്ടായിരിക്കാം.

അങ്ങിനെ ഞാൻ കഥ എഴുതിത്തുടങ്ങി. ഇതാ ഇന്നേവരെ 'പിടികിട്ടേണ്ടും പുള്ളി' എന്ന കഥവരെ എഴുതിയിട്ടുണ്ട്. ഞാൻ ഒരു കഥാകാരനായോ എന്നു കേരളത്തിലെ ജനങ്ങൾ വിധിക്കട്ടെ.

---

കവിയും കാഥികനുമായ ശ്രീ. വെട്ടൂർ കാര്യമായിട്ടു നിങ്ങളോടു ചോദിക്കുകയാണ്,

# ഗ്രന്ഥശാലകൾ ഏതു ചേരിയിൽ?

★

വെട്ടൂർ രാമൻനായർ

"ദാ ഇവിടെ മറ്റൊരു ഗ്രന്ഥശാലകൂടി ഉണ്ടല്ലോ. അതെങ്ങനെ?"

ഗ്രഡേഷൻ കമ്മററിയോടൊപ്പം സഞ്ചരിച്ചുകൊണ്ടിരുന്ന ഞങ്ങൾ ഒരു വായനശാലാപ്രവർത്തകരോടു ചോദിച്ചു.

"എന്തോ ഞങ്ങൾക്കതിനെപ്പറ്റി ഒന്നും അറിഞ്ഞുകൂടാ."

ഞങ്ങളെ അമ്പരപ്പിക്കുമാറ് അവർ നൽകിയ മറുപടി അതായിരുന്നു.

"ഒരു മൈൽ വരും. ചന്തയുടെ ഭാഗത്താണ്." സ്ഥലത്തെ ഓർഗനൈസർ പറഞ്ഞുതന്നു. അത്രയും അടുത്തുള്ള ഒരു സഹോദരസ്ഥാപനത്തെപ്പറ്റി ആ ചെറുപ്പക്കാർക്ക്

ഒന്നും അറിഞ്ഞുകൂടെന്നോ. ഞങ്ങൾ അല്പ സമയത്തേയ്ക്കു മൗനമായിരുന്നതേയുള്ളു.

“ആരാണു് അതു രജിസ്റ്റർചെയ്തുകൊടുത്തതു്.”

ഞങ്ങളിലൊരാൾ ചോദിച്ചു. ഒരു പ്രത്യേക കക്ഷിയുടെ മുമ്പിൽവച്ചു് അവരുടെയിടയിൽ പ്രവർത്തിക്കേണ്ട സഹപ്രവർത്തകരിലൊരാളെ കുററപ്പെടുത്തുന്ന ഒരു ചോദ്യം. നാട്ടുമ്പുറത്തുകാരുടെ മനശ്ശാസ്ത്രത്തിൽ തീരെ പിടിയില്ലാത്ത അദ്ദേഹത്തിന്റെ കരങ്ങൾ ഗ്രഹിച്ചുകൊണ്ടു ഞങ്ങൾ പറഞ്ഞു.

“നമുക്കിറങ്ങാം.”

അഭ്യസ്തവിദ്യരും ഉത്സാഹശീലരുമായ നല്ല ചെറുപ്പക്കാർ. ചെറുതെങ്കിലും സ്വന്തമായ ഒരു കെട്ടിടം, കുറവെങ്കിലും ഉള്ളടത്തോളം നല്ല പുസ്തകൾ. സാഹിത്യത്തിലും വിജ്ഞാനവിതരണത്തിലും അളവററ അഭിരുചി. അങ്ങിനെ ആ വായനശാലയെയും തൽപ്രവർത്തകരെയും പററി ഹൃദയം നിറഞ്ഞ ഒരു സംതൃപ്തിയോടുകൂടിയാണു് ഞങ്ങൾ കാറിൽ കയറിയതു്.

ഒരു മൈൽ പോയി. മനോഹരമായ ഒരു ചാപ്പൽ, രണ്ടുമൂന്നു രണ്ടുനില കെട്ടിടങ്ങൾ, റോഡിന്റെ ഇരുവശവും തൊട്ടുതൊട്ടു കച്ചവട പീടികകൾ. കുറെ ചെറുപ്പക്കാർ കൂടിയിരുന്ന ഒരുമുറിയുടെ മുമ്പിൽ കാർനിന്നു. ആ ഭാഗം ആ ഗ്രാമത്തിലെ ചന്തസ്ഥലവും നാട്ടുമ്പുറത്തിന്റെ മറെറാരു കേന്ദ്രവുമാണു് അവിടെയും ഒരു ഗ്രന്ഥശാലയുണ്ടു്. ഉത്സാഹിക്കുവാൻ വേണ്ടത്ര ചെറുപ്പക്കാരും.

പല പുതിയ ആനുകാലിക പ്രസിദ്ധീകരണങ്ങളും ഞങ്ങളവിടെ കണ്ടു. അവിടെ ഒരു ഗ്രന്ഥശാലയുടെ ആവശ്യവും ഞങ്ങൾക്കു ബോദ്ധ്യമായി. എന്നിട്ടും ആദ്യംകണ്ട സ്നേഹിതന്മാർ അത്ര അഗണ്യമായി ആ സ്ഥാപനത്തെപ്പററി സംസാരിച്ചതു് എന്തുകൊണ്ടാണു്?

ഇതു് ആ നാട്ടുമ്പുറത്തെ ഒരു പ്രത്യേക കാര്യമല്ല. ഇത്ര വ്യക്തമായി കാണിക്കുവാനുള്ള ശുദ്ധഗതിയില്ലെങ്കിലും വായനശാലാ പ്രവർത്തകർ തമ്മിൽ പല സ്ഥലത്തും ഈ കിടമത്സരം കാണാറുണ്ടു്. മററുള്ളവയെ അപേക്ഷിച്ചു് തങ്ങളുടെ സ്ഥാപനം നന്നായിരിക്കണമെന്നുള്ള ആഗ്രഹവും അതിനായുള്ള പരിശ്രമവും തീർച്ചയായും ആവശ്യവും പ്രോത്സാഹനാർഹവും ആണു്. പക്ഷെ വിജ്ഞാനത്തിന്റെ വെളിച്ചം പരത്തുവാനുള്ള ഗ്രന്ഥശാലകൾക്കു് കച്ചവടക്കാർക്കു തമ്മിലുള്ള ഈ മത്സരം എന്തിനാണു്? കച്ചവടക്കാർ തങ്ങൾക്കുതന്നെ ലാഭമുണ്ടാകുവാൻ പണിയെടുക്കുമ്പോൾ വായനശാലാപ്രവർത്തകർ നാട്ടിനു പൊതുവേ ലാഭമുണ്ടാകുവാൻ ശ്രമിക്കുന്നവരാണല്ലോ. സേവനപരമായ പ്രവർത്തനങ്ങളിൽ നമുക്കുള്ള പാരമ്പര്യക്കുറവാണു് ഈ മനോവൃത്തിക്കു കാരണമെന്നു തോന്നുന്നു. എന്തായാലും ഗ്രന്ഥശാലാപ്രവർത്തകന്മാർ ബോധപൂർവ്വം ഈ സ്വഭാവത്തെ അതിജീവിച്ചേ മതിയാകൂ. അതു് അത്ര വലിയ പ്രയാസമുള്ള കാര്യമൊന്നുമല്ലതാനും. നമ്മളിൽ അല്പമാത്രമെങ്കിലും ആ സ്വഭാവം ഉണ്ടോയെന്നു് സമചിത്തതയോടെ സ്വയം ചോദിക്കുക. അതിനുള്ള ഉത്തരം കിട്ടുന്നതോടെ നാം ജയിച്ചുകഴിഞ്ഞിരിക്കും.

ആ ആത്മപരിശോധന അവിടെ നിറുത്താതെ നമുക്കു് കുറച്ചുകൂടി മുമ്പോട്ടുപോകാം. ഇന്നത്തെ ഗ്രന്ഥശാലാ പ്രവർത്തകരെയും വിഷമിപ്പിക്കുന്ന ചില ചില്ലറ പ്രശ്നങ്ങൾക്കെങ്കിലും പരിഹാരം കാണാൻ അതു മതിയായെങ്കിലോ.

ലോകചരിത്രത്തിൽ, എടുത്തു പറയത്തക്കതായ സംഭവങ്ങളൊന്നുമില്ലാതെ നൂററാ

ങ്ങുകൾതന്നെ കഴിഞ്ഞുപോയിട്ടുണ്ടു്. പിൻതലമുറകൾക്കു് മറക്കുവാൻ കഴിയാത്ത നിരവധി സ്മരണകൾ നിലനിർത്തുന്ന ദശവത്സരങ്ങളും ഉണ്ടായിട്ടുണ്ടു്. രണ്ടാമതു പറഞ്ഞവിധമുള്ള ഒരു കാലഘട്ടത്തിലാണു്, ഭാഗ്യവശാലെന്നു പറയട്ടെ, നാം ജീവിക്കുന്നതു്. അങ്ങനത്തെ ഒരു കാലത്തിന്റെ പല പ്രത്യേകതകളെയും നാമിന്നു നേരിടേണ്ടിയിരിക്കുന്നു. ഒരു തരത്തിൽ ഈ കാലഘട്ടത്തെ ആശയങ്ങളുടെ യുഗം എന്നു വിളിക്കാം. മുൻകാലങ്ങളെ അപേക്ഷിച്ചു് ഈ ആശയപ്രചരണത്തിനു് ചില പ്രത്യേകതകളും ഇന്നു് ഉണ്ടായിട്ടുണ്ടു്. ഓരോ ആശയത്തിന്റെയും പിന്നിലുള്ള വ്യക്തികളും സംഘടനകളും സർവശക്തികളുമുപയോഗിച്ചു് ലോകത്തെ തങ്ങളുടെ ചേരിയിലേയ്ക്കു് പിടിച്ചു വലിച്ചുകൊണ്ടിരിക്കുകയാണു്. സംഭവങ്ങൾ ഒന്നിനൊന്നു് ഉണ്ടായിക്കൊണ്ടിരിക്കുമ്പോൾ നോക്കിനിൽക്കുവാൻ സമയമില്ലല്ലൊ. മനുഷ്യന്റെ എല്ലാ ജീവിതശാഖകളേയും ബാധിച്ചുകൊണ്ടു് ആശയങ്ങളുടെ ഈ പരസ്പരാക്രമണം ഇന്നു് കൊടുമ്പിരിക്കൊണ്ടിരിക്കുന്നു. കുറെ ആളുകളുടെ വിശ്വാസമെന്ന നിലയിലോ വായുവിൽ ലയിക്കുന്ന പ്രസംഗങ്ങളെന്ന നിലയിലൊ ആശയങ്ങൾ വർത്തിച്ചിരുന്നകാലത്തു് സാധാരണക്കാർ അവയെപ്പററി അത്രയൊന്നും ഗൗനിച്ചിരുന്നില്ല. ഇന്നു് ആ നിലയെല്ലാം മാറി, ലോകത്തിൽ നടക്കുന്ന എന്തിന്റെയും പിന്നിൽ പ്രായോഗികമായ അവയുടെ പ്രവർത്തനം കാണാമെന്നായിരിക്കുന്നു.

ആശയങ്ങളുടെ ബഹിർപ്രകാശനങ്ങളായ ഗ്രന്ഥങ്ങൾക്കും ഈ ചേരിതിരിവിൽനിന്നും ഒഴിഞ്ഞുനിൽക്കാൻ കഴിയുകയില്ല. ഈ അവസരത്തിൽ ചില രാഷ്ട്രീയപ്പാർട്ടികളുടെ ഒരു ചോദ്യം ഗ്രന്ഥശാലക്കാരെയും അഭിമുഖീകരിക്കുന്നു. "നിങ്ങൾ ഏതു ചേരിയിൽ?" വായനശാലാപ്രവർത്തകന്മാർ ഉത്തരം കാണേണ്ട ഒരു ചോദ്യമാണിതു്. ഞാൻ ഈ ചോദ്യം കേരളത്തിലെ എല്ലാ ഗ്രന്ഥശാലാപ്രവർത്തകരോടും ചോദിക്കുന്നു. ഓ! നിങ്ങളുടെ മറുപടി കിട്ടുവാൻ കുറെ താമസിക്കുമല്ലൊ. എങ്കിൽ ഞാനതു പറയാം. "ഞങ്ങളുടെ ചേരി വിജ്ഞാനത്തിന്റെ ചേരിയാണു്."

ഇങ്ങനെ ഒറ്റൊഴുക്കൻ മറുപടികൊണ്ടു് ഇന്നു് പലരും സംതൃപ്തരാകയില്ലെന്നു് നമുക്കറിയാം. അതു് പ്രശ്നത്തിൽനിന്നു് ഒഴിഞ്ഞുമാറലാണെന്നും ഭീരുത്വമാണെന്നും പറഞ്ഞുവയ്ക്കാൻ മതി; ധീരതയും പ്രശ്നങ്ങളെ നേരിടലുമൊക്കെ ഓരോ കക്ഷിയും അവരവരുടെ കുത്തകയാണെന്നു ഭാവിക്കുന്ന കാലമാണല്ലൊ ഇതു്. അപ്പോൾ കൂടുതൽ വിശദീകരണത്തിനു് ആവശ്യപ്പെടുകയായി. "നിങ്ങൾ മതത്തിന്റെ ഭാഗത്തോ യുക്തിവാദത്തിന്റെ ഭാഗത്തോ, കമ്മ്യൂണിസത്തിന്റെ ഭാഗത്തോ മുതലാളിത്തത്തിന്റെ ഭാഗത്തോ" അങ്ങനെ വളരെയേറെ. ഇതോടെതന്നെ തങ്ങൾ കുപ്പിയിലാക്കിതരുന്ന ഈ ദിവ്യൗഷധങ്ങളുടെ അത്ഭുതസിദ്ധികളെപ്പററിയും അവർ വളരെപറയും. "വ്യസനിക്കുന്നു. നിങ്ങളുടെ പ്രസംഗത്തെ ആദരിച്ചു് ഈ ഒററമൂലികൾ ഞങ്ങൾക്കു ശുപാർശചെയ്യാൻ നിവർത്തിയില്ല. വൈദ്യന്മാരും രോഗികളും അവയെപ്പററി വേണ്ടത്ര പഠിച്ചുകൊള്ളട്ടെ. അതായിരിക്കണം നമ്മുടെ മറുപടി. ഗ്രന്ഥശാലകൾക്കു് ഒരു പ്രത്യേക ആശയത്തോടു് ബന്ധമോ വിരോധമോ പാടില്ല. അവ വിജ്ഞാനത്തെ സംബന്ധിച്ചിടത്തോളം തികഞ്ഞ നിഷ്പക്ഷത പാലിക്കണം. ചില ആശയങ്ങളെയും അറിവുകളെയും പൂഴ്ത്തിവച്ചു് ലോകത്തെ നന്നാക്കാമെന്നു് നാം

വിശ്വസിക്കുന്നില്ല. മതത്തെപ്പററി ആയാലും വൈദ്യത്തെപ്പററി ആയാലും യുക്തിവാദത്തെപ്പററിയായാലും ഒരു ജിജ്ഞാസുവിനു നൾകുവാനുള്ള പുസ്തകങ്ങൾ ഒരു വായനശാലയ്ക്കു് ഉണ്ടായിരിക്കണം. അവ വിതരണം ചെയ്യുന്ന കാര്യത്തിൽ ചില ക്രമീകരണങ്ങളുണ്ടായിരിക്കുന്നതു കൊണ്ടു് തെററില്ല. ആശയത്തെ സ്നേഹിക്കുവാനും വെറുക്കുവാനും അതിനെപ്പററിഅറിവുണ്ടായിരിക്കണമല്ലോ. ഇതും നാം സാധിക്കുന്നുണ്ടോയെന്നു് തിരിഞ്ഞു് ആലോചിക്കാവുന്നതാണു്.

നമ്മുടെ നാട്ടിന്റെ ദാരിദ്ര്യം നമ്മുടെ ഗ്രന്ഥശാലകളെയും ബാധിക്കാതിരുന്നിട്ടില്ല. സമയം പോക്കുവാൻവേണ്ടി എഴുതപ്പെട്ടവയും ഇടക്കാലത്തായി ഉപേക്ഷിക്കപ്പെട്ടവയുമായ കുറെ പഴയ നോവലുകളും വെറുതെകിട്ടിയ ചിലപാഠപുസ്തകങ്ങളുടെ നോട്ടുക്കടലാസുകളും വച്ചുകൊണ്ടാണല്ലൊ നാം ഒരു ഗ്രന്ഥശാല ആരംഭിക്കുക. ഒരാരംഭമെന്ന നിലയിൽ അതിനു തെററില്ല. ഇന്നു പല വായനശാലകളും ഗ്രന്ഥങ്ങൾ സംഭരിക്കുമ്പോൾ ഒരേ ഒരു മാനദണ്ഡമേ സ്വീകരിച്ചു കാണുന്നുള്ളു. അവ വെറുതെ കിട്ടുന്നതായിരിക്കണമെന്നുതന്നെ. ഞങ്ങളുടെ വായനശാലയിൽ ആയിരം പുസ്തകമുണ്ടെന്നു് അഭിമാനത്തോടെ പറയുന്ന സെക്രട്ടറിയോടു് നിങ്ങളൊന്നു ചോദിച്ചുനോക്കു അതിൽ എത്രയെണ്ണം അദ്ദേഹം എടുത്തുവായിച്ചിട്ടുണ്ടെന്നു്. പത്തും മുപ്പതും കൊല്ലങ്ങൾക്കു മുമ്പുള്ള ആ പാഠപുസ്തകങ്ങൾ ആർക്കുവേണം. അദ്ദേഹം ഒന്നു പുഞ്ചിരിക്കാനെ വകയുള്ളു. നിങ്ങൾക്കു വീണ്ടും ചോദിക്കാം. "നിങ്ങൾ ഇഷ്ടപ്പെടുന്ന എത്ര സാഹിത്യകാരന്മാരുടെ മുഴുവൻ കൃതികളും അവിടെയുണ്ടു്." അഭിമാനകരമായ ഒരു മറുപടി തരുവാൻ മിക്കവക്കും കഴിഞ്ഞെന്നുവരില്ല. എഴുത്തുകാരെ പ്രോത്സാഹിപ്പിക്കുന്നതിനാണു് ഗ്രന്ഥശാലകളെന്നു പറയുമ്പോൾ പുറഞ്ചട്ട കൊഴിഞ്ഞു് ചിതലിന്റെ വായിൽനിന്നു രക്ഷപ്പെട്ടിരിക്കുന്ന ഈ പഴയ പുസ്തകങ്ങൾ നമ്മെ നോക്കി പ്രേതങ്ങളെപ്പോലെ ചിരിക്കുന്നുണ്ടാവും. പല ഗ്രന്ഥശാലകളെയും കൊന്നൊടുക്കിയിട്ടുള്ളതും ഈ പ്രേതങ്ങളല്ലാതെ മററാരുമല്ല. ജീവിക്കുന്ന മനുഷ്യനു് ജീവിക്കുന്ന ഗ്രന്ഥങ്ങൾ വേണം.

നമുക്കു് ഒന്നുകൂടി കടന്നു ചോദിക്കാം. "ഇവിടെ ആർക്കെല്ലാം വേണ്ടിയുള്ള പുസ്തകങ്ങൾ ഉണ്ടു്?" എന്നാണു് ആ ചോദ്യം" പുസ്തകങ്ങൾ മനുഷ്യർക്കുവേണ്ടിയുള്ളതല്ലാതെ....?" അതേ മനുഷ്യരെക്കൊണ്ടുവച്ചാൽ കുട്ടികൾക്കോ യുവാക്കന്മാർക്കോ വൃദ്ധന്മാർക്കോ വൈദ്യന്മാ സഹകാരിക്കോ എന്നുകൂടി പറയണം. പ്രശ്നം ഇത്രയുമാകുമ്പോൾ നമ്മുടെ ഗ്രന്ഥശാലകളുടെയല്ല, നമ്മുടെ ഭാഷയുടെതന്നെ ദാരിദ്ര്യം വെളിപ്പെടുന്നു. ഈ ഓരോകൂട്ടർക്കും പ്രത്യേകം പ്രത്യേകം താല്പര്യങ്ങളും അഭിരുചിയും ഉണ്ടു്. "രാഘവയ്യാ ദിവാൻജി ആയിരുന്നപ്പോൾ" എന്നും "അമ്പലപ്പുഴയിലെ വെള്ളപ്പൊക്കകാലത്തു്" എന്നും എന്തിനെപ്പററി പറയുമ്പോഴും പുറകോട്ടു പിടിക്കുന്ന നമ്മുടെ കാരണവന്മാരില്ലെ, അവർ ഒരു പ്രത്യേക സമുദായമാണു്. പഴയ ഐതിഹ്യങ്ങൾ സാഹസികകഥകൾ, സ്മരണകൾ, ജീവചരിത്രങ്ങൾ ഇവയൊക്കെ അവർക്കു വളരെ രസാവഹമായിരിക്കും. ഇന്നു് അവരുടെ കയ്യിൽ നാം എന്താണു് വായിക്കാൻ എടുത്തു കൊടുക്കുന്നതു്? ഒരു ഇരുപത്തിനാലു കാരന്റെ ആശയും ആവേശവും വികാരങ്ങളും ഇളകുന്ന ഗ്രന്ഥങ്ങൾ. ഒരു ചെറുപ്പക്കാരൻ തെല്ലും ബഹുമാനമില്ലാതെ തങ്ങളുടെമുമ്പിൽ കിടന്നു 'വിളയുന്ന' കാഴ്ചയാണു് അവയിലൂടെ അവർ കാണുക. അതു് അധികപ്രസംഗമെന്നു ധി

കാരമെന്നും വിഷമതരമെന്നും അവർ വിധിക്കുന്നതിൽ നാം അവരെ കുറ്റപ്പെടുത്തിക്കൂടാ. ചെറുപ്പക്കാരുമായി ഇണങ്ങാൻ കഴിയാതെ മിക്ക കുടുംബങ്ങളിലും കലഹകാരണമായി തീർന്നിരിക്കുന്ന ഇക്കൂട്ടരെ അവരുടെ ചിന്താഗതികൾക്കൊത്ത ഗ്രന്ഥങ്ങളിലൂടെത്തന്നെ അവരിൽ ഉറങ്ങിക്കിടക്കുന്ന വാത്സല്യവും ജീവിതാശയും ഉണർത്തിവിട്ടു് നമുക്കു് താങ്ങും തണലുമാക്കി തീർക്കാൻ കഴിയും.

കുട്ടികളുടെ കാര്യത്തിൽ നമുക്കുള്ള അശ്രദ്ധ അവർക്കുവേണ്ടിയുള്ള ഗ്രന്ഥങ്ങളെപ്പറ്റി ആലോചിക്കുമ്പോഴാണു് തികച്ചും ബോദ്ധ്യമാവുക. ബാലഹൃദയങ്ങൾക്കു രസിക്കുവാനും മനസ്സിലാക്കുവാനും കൊച്ചുകഥകൾ, കവിതകൾ, ലേഖനങ്ങൾ, ഇവ എത്രയോ വിരളമാണു് മലയാളത്തിൽ! മംഗളോദയവും റെഡ്യാർ പ്രസ്സും അങ്ങനെ രണ്ടു മൂന്നു പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെങ്കിലും അവ പൂർണ്ണമായി വിജയിച്ചിട്ടില്ല. ഗ്രന്ഥശാലക്കാരുടെ പ്രോത്സാഹനം ഉണ്ടാകുമെങ്കിൽ നമ്മുടെ എഴുത്തുകാരും പ്രസാധകന്മാരും തീർച്ചയായും ആ വഴിക്കുള്ള ഒരു ശ്രമം നടത്താതിരിക്കയില്ലെന്നാണു് എന്റെ വിശ്വാസം. എന്തായാലും എല്ലാ രോഗികൾക്കും ഒരേ അരിഷ്ടം കൊടുക്കുന്ന ചില 'മുറി'വൈദ്യന്മാരുടെ നിലയാണു് നമുക്കിന്നു്. ഫലം കിട്ടാത്തപ്പോൾ ആയുർവേദത്തെ കുറ്റം പറഞ്ഞിട്ടു് എന്താണു കാര്യം. എല്ലാ അഭിരുചിക്കും യോജിച്ച ഗ്രന്ഥങ്ങൾ ഉണ്ടായാൽ ഇന്നു് പല പുസ്തകങ്ങളെപ്പററിയും നാം കേൾക്കുന്ന പരാതികളും സ്വയം ഇല്ലാതായിക്കൊള്ളും.

ഇത്രയും പറഞ്ഞതു് ഗ്രന്ഥങ്ങളെപ്പററിയാണു്. പ്രതിദിനം വായനക്കാരെ ഗ്രന്ഥശാലകളിലേയ്ക്കു് ആകർഷിക്കുന്നതു് അനുകാലിക പ്രസിദ്ധീകരണങ്ങളാണു്. അവയുടെ ഒരു നല്ല ലിസ്റ്റ് ഗ്രന്ഥാലോകം പത്രാധിപർ തരുമെന്നു നമുക്കു വിശ്വസിക്കാം. മാസികയിൽ ചിന്നിച്ചിതറി കിടക്കുന്ന നിരൂപണങ്ങളിൽനിന്നു് (അവയും പൂർണ്ണമല്ല) നാം അതു പെറുക്കി അടുക്കുവാൻ അദ്ദേഹം നിർബന്ധിക്കുകയില്ലെന്നു കരുതട്ടെയോ?

---

# നമ്മുടെ ഗ്രന്ഥപ്രസാധന കല

★

പി. കെ. പരമേശ്വരൻനായർ

ആധുനിക രീതിയിലുള്ള ഒരു ഇംഗ്ലീഷ് ബുക്ക്സ്റ്റാളിൽ കയറിയാൽ എത്ര നയനാനന്ദകരമായ ഒരു കാഴ്ചയാണു് നമ്മെ സ്വാഗതം ചെയ്യുന്നതു്. പുസ്തകങ്ങളുടെ പുറംചട്ടകൾതന്നെ നമ്മെ ആകർഷിക്കുന്നു. ആ കെട്ടും മട്ടും നിറപ്പകിട്ടും വർണ്ണവൈചിത്ര്യങ്ങളും ചിത്രങ്ങളും എല്ലാംകൂടി കൂടുമ്പോൾ കലാവിലാസിനിയുടെ നടനസൗഭാഗ്യം തിരതല്ലുന്നതായി തോന്നിപ്പോകും. പിന്നെ ആ ഗ്രന്ഥങ്ങൾ ഓരോന്നായി എടുത്തു മറിച്ചു നോക്കുമ്പോഴോ? കടലാസിന്റെ നേർമ്മയും അച്ചടിയുടെ ഭംഗിയും സന്ദർഭാനുസരണമുള്ള ചിത്രങ്ങളുടെ ധാരാളതയും കൊണ്ടുള്ള ആ മനോഹാര്യത ഒന്നു വേറെതന്നെ. പുറംതാളിന്റെ അകത്തേമടക്കു നോക്കുമ്പോൾ കാണാം ആ ഗ്രന്ഥത്തിൽനിന്നു് എന്തെല്ലാം വിശേഷ സംഗതികൾ നിങ്ങൾ

ക്കറിയാൻ കഴിയുമെന്ന്. മറെറാരുഭാഗത്ത് ഗ്രന്ഥകർത്താവിനെപ്പററി നിങ്ങരം അറിയുവാൻ ആഗ്രഹിക്കുന്ന വിവരങ്ങരം ചേർത്തിട്ടുള്ളതു കാണാം. പിന്നൊരിടത്തു പുസ്തകത്തെപ്പററി പ്രശസ്ത പത്രങ്ങളും പ്രാമാണികന്മാരും പറഞ്ഞിട്ടുള്ള അഭിപ്രായങ്ങരം ഗുളികപ്രായത്തിൽ ചേർത്തിരിക്കും. ആകപ്പാടെ ഒന്നു മറിച്ചുനോക്കിക്കഴിയുമ്പോരം തന്നെ ആ പുസ്തകത്തിൽ നമുക്ക് ബദ്ധശ്രദ്ധരാകാതെ കഴികയില്ലെന്നു വരുന്നു. വില എത്രയെന്നു നോക്കുമ്പോരം തെല്ലൊന്നു അമ്പരന്നുപോയെന്നു വന്നേയ്ക്കാം. എങ്കിലും ഒടുവിൽ നമ്മുടെ അഭിനിവേശംതന്നെ ജയിക്കുന്നു. ഇത്ര ഭംഗിയേറിയ പുസ്തകത്തിനു് ആ വില ഒട്ടും ക്രൂരതയല്ല എന്നായിരിക്കും ഒടുവിൽ അവശേഷിക്കുന്നഅഭിപ്രായം. കോശസ്ഥിതി സമ്മതിച്ചില്ലെങ്കിലും നാം പുസ്തകം വാങ്ങുന്നു. ഇതാണ് ഗ്രന്ഥങ്ങളുടെ പ്രസാധനഭദ്രത വായനക്കാരെ ആകർഷിക്കുന്ന രീതി.

ഇംഗ്ലീഷ് ഗ്രന്ഥങ്ങളെ സംബന്ധിച്ചുള്ള ഈ അനുഭവം മലയാളഗ്രന്ഥങ്ങളുടെ കാര്യത്തിൽ ഉണ്ടായി കാണുവാൻ ഇനിയും എത്രകാലം വേണ്ടിവരുമെന്നു ആക്കറിയാം? ഇൻഡ്യയിൽ വേറെ പല ഭാഷകളിലേയും ഗ്രന്ഥപ്രസാധനം ഇംഗ്ലീഷ്‌രീതിയോടു സമനിലയിൽ എത്തിയിട്ടുണ്ട്. ഉദാഹരണമായി ബംഗാളി, ഹിന്ദി, തമിഴ് മുതലായ ഭാഷകളിലെ ചില ഗ്രന്ഥങ്ങളുടെ അച്ചടിയും ബാഹ്യസംവിധാനങ്ങളും നോക്കുക. മലയാളത്തിലേതാകട്ടെ ഇന്നും പരിതാപകരമാണ്. വിലക്ഷണമായ അനുകരണങ്ങരം അനവധി കാണാം. അതിന്റെ ഫലം കേവലം ബീഭത്സതയാണ്. ഒന്നാംതരം വെള്ള മേനിക്കടലാസ്സിൽ ഇംഗ്ലീഷും അമേരിക്കനും ഗ്രന്ഥങ്ങളിൽ പ്രദർശിപ്പിച്ചിരിക്കുന്ന കലാവൈഭവങ്ങരം നമ്മുടെ ചിത്രകലാനിപുണന്മാരായ അനുകർത്താക്കളുടെ മനോധർമ്മമൂശയിൽക്കൂടി രൂപമെടുത്ത് പുനലൂർക്കടലാസിന്റെ പരുപരുപ്പിൽ ഉരഞ്ഞു് ഞെരിഞ്ഞു പ്രത്യക്ഷപ്പെടുമ്പോരം ഉണ്ടാകുന്ന കലാവിലക്ഷണതയ്ക്കു നമസ്കരിക്കുകതന്നെ വേണം. വാസ്തവത്തിൽ മലയാളഗ്രന്ഥങ്ങളുടെ ഇന്നത്തെ പ്രസിദ്ധീകരണരീതി നൈരാശ്യജനകമാണെന്നു പറയാതെ തരമില്ല.

എന്താണ് ഈ പ്രസാധനരീതിക്ക് ഇത്ര വലിയപ്രാധാന്യം? ഗ്രന്ഥത്തിന്റെ രചന നന്നായായിരുന്നാൽപോരെ? പുറംമോടിക്ക് ഇത്ര പ്രാധാന്യം നൽകണോ? ഓലയിൽ നാരായംകൊണ്ടു "വരച്ച" ഗ്രന്ഥങ്ങരം വായിച്ചുകൊണ്ടിരുന്ന നമുക്ക് പരുപരുത്ത കടലാസിലായാലും അച്ചടിഗ്രന്ഥങ്ങരം സംതൃപ്തി നൽകുകയില്ലേ? എന്നിങ്ങനെ ചിലർ ചോദിച്ചേക്കാം. ഇതു് മനുഷ്യന്റെ കലാവാസനയുടെ മൗലികതത്വങ്ങരംക്കു വിരുദ്ധങ്ങളായ ചോദ്യങ്ങളാണെന്നേ മറുപടിപറയുവാനുള്ളൂ. ഗ്രന്ഥപ്രസാധനം കേവലം പ്രയോജനപരമായ ഒരു പ്രവൃത്തനമല്ല. കലകളിൽ അഗ്രഗണ്യമായ സാഹിത്യത്തിന്റെ ഭാജനമാണ് പുസ്തകം. അതിനും ഒരു കലാസൗഭഗം തികഞ്ഞിരിക്കുക സമീചീനമാണ്; ആവശ്യമാണ്. ഗ്രന്ഥപ്രസാധനം കേവലം വ്യാവസായികമായിപ്പോകുന്നതു് അനുചിതവുമാണ്. കേവലം പ്രയോജനപരമായ വ്യവസായങ്ങളിൽപ്പോലും കലാഭംഗി കലർത്തുന്നതിനു് മനുഷ്യൻ ആഗ്രഹിക്കുന്നു. ഒരു പാനപാത്രമോ മേശവിളക്കോപോലും ഒരു കലാസൃഷ്ടിയാക്കുവാൻ അവൻ യത്നിക്കാതിരിക്കുന്നില്ല. ആ നിലയ്ക്കു കലയുടെ ആവാസപേടകമായ പുസ്തകം അതിന്റെ ആകൃതിയിൽ എ

തുകണ്ടു കലാഭംഗിയുള്ളതായിരുന്നാലും അതുകൂടിപ്പോയെന്നു് ആരും പറയുകയില്ല. നേരെമറിച്ചു കേവലം വ്യാവസായികമായ ഒരു രീതിയിലാണു് അതു് സംവിധാനം ചെയ്യപ്പെടുന്നതെങ്കിൽ അതിനേക്കാൾ ഒരഭംഗി വേറെയില്ല മലയാളഗ്രന്ഥങ്ങളെ മാത്രം ഈ അഭംഗിക്കു ഉഴിഞ്ഞുവയ്ക്കേണ്ട ആവശ്യമുണ്ടോ?

കുറഞ്ഞ ചെലവിൽ അച്ചടിച്ചു് ഏററവും കൂടുതൽ ലാഭമെടുക്കുന്നതിനുള്ള ഭ്രമമാണു് നമ്മുടെ പ്രസാധകന്മാരെ ഇത്രമാത്രം അധ:പ്പതിപ്പിച്ചിട്ടുള്ളതു്. കഴിഞ്ഞ യുദ്ധത്തിനുമുമ്പു് നല്ല കടലാസ്സു് സുലഭമായിരുന്നകാലങ്ങളിൽപോലും മലയാളഗ്രന്ഥങ്ങൾ പരുത്ത കടലാസിലേ അച്ചടിക്കപ്പെട്ടവനിരുന്നുള്ളു. ഉള്ളിത്തൊലിപോലെയുള്ള പുറംതാളും നിവർക്കുമ്പോൾ പൊട്ടുന്ന കുത്തിക്കെട്ടും, വെട്ടിയിട്ടും വേർപിരിയാതിരിക്കുന്ന അരികുകളും നമ്മുടെ ഗ്രന്ഥങ്ങളുടെ പ്രത്യേകതകളായിരുന്നു. അക്ഷരവീഴ്ചകളാണു് ഏററവും ശല്യകരമായിട്ടുള്ള കാര്യം. "നമ്മുടെ ക്ഷേത്രങ്ങളിലെ നിവേദ്യച്ചോറിലെ കല്ലും ഗ്രന്ഥങ്ങളിലെ അച്ചടിത്തെററും മാറുന്ന കാലമില്ല" എന്നു പരേതനായ പി. കെ. നാരായണപിള്ള ഒരവസരത്തിൽ പറഞ്ഞിട്ടുള്ളതു് അക്ഷരംപ്രതി ശരിയാണു്. രണ്ടിലും ഉത്തരവാദിത്വക്കുറവു് വളരെയുണ്ടു്.

ഉത്തരവാദിത്വം എങ്ങനെ വരാനാണു്? പ്രസാധകന്മാരിൽ ഒരു വലിയ പങ്കം കേവലം കച്ചവടമനസ്ഥിതിക്കാരാണു്. നിരക്ഷരകുക്ഷികളും അവരിൽ കുറവല്ല. തിരുവനന്തപുരത്തെ ഒരു പഴയ പ്രസാധകനുമായി ഈ ലേഖകനു് ഒരു ചെറിയ ഇടപാടുണ്ടായിരുന്നു. പത്തുമുപ്പതു സംവത്സരങ്ങളായി അയാൾ അനേകം ഗ്രന്ഥകാരന്മാരുടെ കൃതികൾ പ്രസിദ്ധീകരിച്ചു നല്ല ആദായം എടുത്തുവന്നിരുന്ന ആളാണു്. ഒരിക്കൽ ഞങ്ങൾ തമ്മിലുള്ള കണക്കുകൾ പരിശോധിച്ചപ്പോൾ കണക്കു പുസ്തകത്തിന്റെ അകത്തുമുകളിൽ ഒരു വലയത്തിൽ "ആദരന്റെ പേരു്" എന്നും മറെറാരു ഖണ്ഡത്തിൽ "പബ്ളീഷരുടെ പേരു്" എന്നും വിലക്ഷണമായ സ്വന്തംകൈപ്പടയിൽ എഴുതിയിരിക്കുന്നതു കണ്ടു. രണ്ടാമത്തെ ഇനം എന്തെന്നുള്ളതിൽ സംശയത്തിനവകാശമില്ലായിരുന്നു. എന്നാൽ എന്താണു് ഈ ആദരന്റെ പേരു്? എനിക്കു ഒരു പിടിയും കിട്ടിയില്ല. സംശയം ചോദിക്കുകതന്നെചെയ്തു. മറുപടി ഇങ്ങനെയായിരുന്നു:—"അറിഞ്ഞുകൂടെ? ആദരനും പബ്ളീഷറും എന്താണെന്നു് സാറിനറിഞ്ഞുകൂടെ? നിങ്ങളൊക്കെ ആദരന്മാർ, ഞങ്ങളൊക്കെ പബ്ളീഷർമാർ. എന്താ മനസ്സിലായില്ലേ? "ശരി ശരി!" ഞാൻ പറഞ്ഞു. "Author എന്നുള്ള ഇംഗ്ളീഷ് പദം നിങ്ങൾ മലയാളീകരിച്ചിരിക്കുകയാണു്. അല്ലേ? അതു ഭംഗിയായിട്ടുണ്ടു്. എന്തുകൊണ്ടെന്നാൽ പണത്തിന്റെ ആവശ്യം കൊണ്ടു പബ്ളീഷറന്മാരിൽ ആദരത്തോടു കൂടി വന്നു നിൽക്കുന്ന കൂട്ടരാണല്ലോ ഞങ്ങൾ. അതുകൊണ്ടു് "ആദരൻ" എന്ന പദം വളരെ അർത്ഥവത്തായിട്ടുണ്ടു്."

ഇതു കേട്ടപ്പോൾ സ്വന്തം മനോധർമ്മത്തെപ്പററി അദ്ദേഹം ഒന്നുകൂടി തെളിഞ്ഞിരിപ്പായി. "സ്കീം" എന്ന ഇംഗ്ളീഷ് പദം "സ്കീൻ" എന്നാണു് അയാൾ ഉച്ചരിക്കാറുള്ളതു്. ഗ്രന്ഥപ്രസിദ്ധീകരണം സംബന്ധിച്ചു തനിക്കു പല സ്കീനും ഉള്ളതായി ഒരിക്കൽ എന്നോടു പറഞ്ഞിട്ടുള്ളതായി ഓർക്കുന്നു. ഇത്തരത്തിലുള്ള പ്രസാധകപ്രമാണികളുടെ കൈവശമാണു് മലയാളത്തിലെ ഗ്രന്ഥപ്രസാധനകല കിടന്നു ക

റഞ്ഞുന്നതു്. ഇവരുടെസ്സീനിലുള്ള പ്രസാധനം ഇത്രയുമെങ്കിലും നന്നാകുന്നല്ലോ എന്നു് ആശ്വസിക്കുന്നതിനേ കാര്യമുള്ളു.

ഈ സ്ഥിതിഗതികൾ മാറേണ്ടതു് ആവശ്യംതന്നെയാണു്. അല്ലെങ്കിൽ നമ്മുടെ ഇന്നത്തെ സാംസ്കാരികപശ്ചാത്തലം ഭാവിചരിത്രകാരന്റെ പരിഹാസത്തിനു പാത്രമാകും. ഗ്രന്ഥകാരന്മാരെപ്പററിയും ദൂഷണത്തിനിടയാകും. അഥവാ അവരിൽ ചിലർ ഈ ദൂഷണം അർഹിക്കുന്നു എന്നു പറയാതെ തരമില്ല. പണം കിട്ടിക്കഴിഞ്ഞാൽ ഏതുവിധം വേണമെങ്കിലും എഴുതിക്കൊടുക്കാനും ഏതു രീതിയിലെങ്കിലും അച്ചടിച്ചുകൊള്ളട്ടെ എന്നു വയ്ക്കാനും തയ്യാറുള്ള ഗ്രന്ഥകാരന്മാർകൂടിയാകുമ്പോൾ 'ആദരനം' പബ്ലിഷറും തമ്മിലുള്ള പൊരുത്തം പിന്നെയൊന്നും പറയാനില്ല. അകവും പുറവും കലാഭംഗിതികഞ്ഞ കൃതികൾ ഉണ്ടാകാതെയും തരമില്ല. ഈയിടെ ഒരു ഗവേഷണഗ്രന്ഥത്തിന്റെ മുഖവുരയിൽ അതിന്റെ ഒട്ടു വിലപ്പെട്ട ഭാഗങ്ങൾ വളരെ ലോപിക്കേണ്ടിവന്നതിനെപ്പററി, പ്രസാധകൻ ഗ്രന്ഥം ദീർഘിച്ചുപോകുന്നുവെന്നു പറഞ്ഞതിനാൽ ചുരുക്കേണ്ടിവന്നതാണെന്നു ഗ്രന്ഥകർത്താവു് സമാധാനം പറഞ്ഞിരിക്കുന്നതായി കണ്ടു. പ്രസാധകന്റെ "സ്കീൻ" മാറിമാറി വരുന്നതിനൊപ്പിച്ചു ഗ്രന്ഥഭാഗങ്ങളുടെ ഹ്രസ്വവികാസങ്ങളും പരിവർത്തനം ചെയ്യാനാണെങ്കിൽ നമ്മുടെ സാഹിത്യത്തിന്റെ ഭാവി എത്രകണ്ടു ഭാസുരമാകുമെന്നു കണ്ടുതന്നെ അറിയാം.

ഉത്തമമായ ഗ്രന്ഥങ്ങൾ അനുരൂപമായ രീതിയിൽ പ്രസാധനം ചെയ്യുക എന്നുള്ള ആദർശം മുറുകെപ്പിടിക്കുന്ന മുദ്രണശാലകൾ ഇനിയും നമുക്കുണ്ടാകേണ്ടിയിരിക്കുന്നു. കൊച്ചിയിലും മലബാറിലും ഓരോ ഗ്രന്ഥശാലകളെങ്കിലും അത്തരത്തിൽ ഉണ്ടെന്നു് അഭിമാനിക്കാൻ കഴിഞ്ഞേയ്ക്കും. എന്നാൽ തിരുവിതാംകൂറിലെ സ്ഥിതി പരിതാപകരമാണു്. ഇവിടെ പൊതു വില്പനകൊണ്ടു് ഒരു ഗ്രന്ഥം ആദായകരമാക്കിക്കൊള്ളാമെന്നു വിചാരിക്കുന്ന പ്രസിദ്ധീകരണശാലകൾ എത്രയുണ്ടെന്നു് ഒന്നാലോചിക്കേണ്ടതാണു്. മിക്ക പ്രസിദ്ധീകരണശാലകളും "അച്ചടിക്കൃഷി" യിറക്കിയിട്ടു് ടെക്സ്റ്റുബുക്കു "വിളവെടുപ്പി"നെ കാക്കുന്ന ചാക്കുനോക്കികളാണു്. അതിന്റെ ഫലമോ? ഈ കഴിഞ്ഞ ഏതാനും വർഷങ്ങൾക്കുള്ളിൽ തിരുവിതാംകൂറിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ഒട്ടുമുക്കാലും പൊതു വായനക്കാർക്കു് യാതൊരു താല്പര്യവും ഉളവാക്കുന്നവയല്ല. അവയിൽ അധികവും ആരോ പറഞ്ഞിട്ടുള്ളതുപോലെ വിദ്യാർത്ഥികളുടെ തലമണ്ടകളെ ലക്ഷ്യമാക്കി നിർമ്മിച്ചിട്ടുള്ളവയാണു്.

മലയാളസാഹിത്യത്തിന്റെ ഉന്നമനത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുവാൻ തയ്യാറുള്ള ഏതാനും പേരെങ്കിലും ചേർന്നു് നല്ല ഒരു പ്രസിദ്ധീകരണശാലയുടെ പദ്ധതി തയാറാക്കി അതു പ്രവൃത്തിയിൽകൊണ്ടു വരേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞിരിക്കുന്നു. അതു കേവലം നിസ്സംഗന്മാരുടെ ഒരു സമിതിയായിരിക്കണമെന്നു ഞാൻ അഭിപ്രായപ്പെടുന്നില്ല. പ്രവൃത്തിക്കുന്നവർക്കു ശരിയായ പ്രതിഫലം, മുതൽമുടക്കിനു് അനുവദനീയമായ പലിശ കഴിച്ചു് ന്യായമായ ലാഭം ഇത്രയും അതിന്റെ സാമ്പത്തിക ലക്ഷ്യം

ആയിരിക്കുകതന്നെ വേണം. എന്നാൽ അത്രയേ ആകാവൂ. പ്രധാന ലക്ഷ്യം ഗ്രന്ഥങ്ങൾ ഉത്തമരീതിയിൽ പ്രസിദ്ധീകരിക്കുകതന്നെയായിരിക്കണം.

ഗ്രന്ഥകാരന്മാരും പ്രസാധകന്മാരും രണ്ടു വിരുദ്ധവിഭാഗക്കാരാണെന്നുള്ള മനോഭാവംതന്നെ ആദ്യമായി ഉച്ചാടനം ചെയ്യണം. ഇരുകൂട്ടരും ഭാഷാഭിവൃദ്ധിക്കു സഹായിക്കേണ്ട രണ്ടു അനുപേക്ഷ്യഘടകങ്ങളാണെന്നുള്ള ധാരണ പരസ്പരം ഉണ്ടാകുവാൻ മേൽപറഞ്ഞ സമിതി യത്നിക്കണം. പ്രസിദ്ധീകരണാർഹങ്ങളായ ഗ്രന്ഥങ്ങൾ തെരഞ്ഞെടുക്കുക, യോഗ്യതയുള്ള ഗ്രന്ഥങ്ങൾ ആവശ്യാനുസരണം എഴുതിക്കുക എന്നീ കൃത്യങ്ങൾ പ്രസ്തുത സ്ഥാപനം ഏറെറടുക്കണം. ഗ്രന്ഥരചന ആദായകരമായ ഒരു തൊഴിലാണെന്നുള്ള ബോധം ഗ്രന്ഥകാരന്മാരിൽ നൂതനമായി ഉണ്ടാകേണ്ടിയിരിക്കുന്നു. പ്രശസ്തിക്കുവേണ്ടി ഗ്രന്ഥരചനയും ഉപജീവനത്തിനു മററു തൊഴിലും എന്നുള്ളതാണു് ഇപ്പോഴത്തെ സാഹിത്യകാരന്മാരുടെ ജീവിതപദ്ധതി. ഈ അവസ്ഥ മാററത്തക്കതായ ഒരു നില വരണമെങ്കിൽ നല്ല ഒരു ഗ്രന്ഥം രചിച്ചാൽ അതു പ്രതിഫലത്തിന്മേൽ വാങ്ങാനും അച്ചടിപ്പിക്കാനും പ്രചരിപ്പിക്കാനും സന്നദ്ധതയുള്ള സ്ഥാപനം ഉണ്ടെന്നു വരണം. അതുപോലെയുള്ള ഒരു സ്ഥാപനമാണു് ഞാൻ ഇവിടെ വിഭാവനം ചെയ്തിട്ടുള്ളതു്. അതു് ഇന്നത്തെ പ്രസിദ്ധീകരണ വ്യവസായശാലകളെക്കാൾ ഉദ്ദേശശുദ്ധിയിലും ആദർശത്തിലും ഉയർന്നുതന്നെ നിൽക്കണം. അല്ലെന്നുവരികിൽ ഇതു് ഒരു പുതിയ നിർദ്ദേശമേയല്ല.

ഇംഗ്ലീഷും അമേരിക്കനും രീതിയിലുള്ള അച്ചടിയും പ്രസിദ്ധീകരണവും സൂക്ഷ്മമായി പഠിച്ചു് ഇവിടെ ആവക മാതൃകകൾ വളരെയൊക്കെ അനുകരിക്കേണ്ടതായിട്ടുണ്ടു്. ഒരിംഗ്ലീഷ് ഗ്രന്ഥത്തിന്റെ ആകാരഭദ്രത എന്തുകൊണ്ടു നമ്മുടെ ഗ്രന്ഥങ്ങളിൽ വരുത്തിക്കൂടാ. ഒന്നാമതായി നമ്മുടെ അക്ഷരങ്ങൾ (ടൈപ്പുകൾ) വളരെ വ്യത്യാസപ്പെടുത്താനുണ്ടു്. ഏതു പുസ്തകമായാലും ഒരു ടൈപ്പിൽ ചേർത്താലേ നമ്മുടെ പ്രസാധകന്മാർക്കു തൃപ്തിയാകയുള്ളു. വൈവിധ്യത്തിന്റെ ഭംഗി അവർ ഗ്രഹിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. പുസ്തകത്തിന്റെ വലുപ്പം ഉപയോഗം ഉദ്ദേശം മുതലായവയെ അടിസ്ഥാനപ്പെടുത്തി ടൈപ്പുകളിൽ എന്തെല്ലാം വൈചിത്ര്യങ്ങളാണു് നാം ഇംഗ്ലീഷ് പ്രസിദ്ധീകരണങ്ങളിൽ കാണുന്നതു്. അച്ചടി അവിടെ ഒരു കലയായിതന്നെ തോന്നിക്കുന്നു. ഇടയ്ക്കിടയ്ക്കു വരുന്ന ഉദ്ധരണികൾപോലും ചെറിയ ടൈപ്പിൽ ചേർക്കുന്നതുകൊണ്ടുള്ള ഭംഗിയെപ്പററി നമ്മുടെ മുദ്രണവ്യവസായക്കാർ വേണ്ടവിധം മനസ്സിലാക്കിയിട്ടുണ്ടോ എന്നുതന്നെ സംശയം. പഴക്കം കൂടുന്നതോടുകൂടി ടൈപ്പു മാറുന്നതിൽപോലും നമ്മുടെ പ്രസ്സുകളിൽ വലിയ അനാസ്ഥയുണ്ടു്. നല്ല ഗ്രന്ഥങ്ങളിൽ ചതഞ്ഞ അക്ഷരങ്ങളും പതിയാത്ത വള്ളികളും ദീർഘങ്ങളും, അവിടവിടെ വിടവുകളും കാണുമ്പോൾ എന്തൊരുവിരസതയാണു് നമുക്കുണ്ടാകുന്നതു്.

അക്ഷരവീഴ്ചകളോ? പായസത്തിൽ കല്ലു കടിക്കുന്നതുപോലെയാണു് അതിന്റെ അനുഭവം. ചില പ്രസ്സുകളിൽ പ്രൂഫ് വായനയ്ക്കു ആളുംതന്നെ കാണുകയില്ല. അച്ചടിപ്പിക്കാൻ ചെല്ലുന്ന ഗൃഹപ്പിഴക്കാരൻ തന്നെ അതും നോക്കിക്കൊള്ളണമെന്നാണു വ്യവസ്ഥയെന്നു തോന്നുന്നു. വലുപ്പവും വിസ്തൃതിയുമേറിയ ഒരു ഇംഗ്ലീഷ് പത്ര

ത്തിൽ ഉറുമ്പിന്റെ വലുപ്പത്തിലുള്ള അക്ഷരങ്ങൾകൊണ്ടുള്ള അച്ചടിയിൽ, എത്ര ശ്രമിച്ചാലും ഒരക്ഷരത്തെററു കണ്ടുപിടിക്കാൻ സാധിച്ചെന്നുവരികയില്ല. ഒരു മലയാളപത്രത്തിന്റെ ഒരൊററ കാളത്തിലെങ്കിലും പത്തു പിഴയെങ്കിലും കാണാതെ ഒരാൾ വായിച്ചുപോയിട്ടുണ്ടോ? അച്ചടിത്തെററു മലയാളത്തിന് അട്ടിപ്പേറാണെന്നാണു തോന്നുന്നതു്. ഇതു മാറണമെങ്കിൽ നല്ല തഴക്കവും അക്ഷരബോധവുമുള്ള പ്രൂഫ്‌വായനക്കാരെ പ്രസ്സിൽ നിയമിക്കണം. അവക്കു നല്ല ശമ്പളവും കൊടുക്കണം. അവർ തിരുത്തിക്കൊടുക്കുന്നതു് അതുപോലെ ശരിപ്പെടുത്തുവാനുള്ള ഉത്തരവാദബോധം പ്രസ്സിലെ ജോലിക്കാക്കും ഉണ്ടായിരിക്കണം.

അമിതമായ ലാഭേച്ഛകൊണ്ടാണു് മിക്ക പ്രസാധകന്മാരും ഗ്രന്ഥങ്ങൾക്കു നല്ല കടലാസ്സും പുറംതാളും ഉപയോഗിക്കാത്തതു്. പുസ്തകം ബയൻറുചെയ്യുക നമുക്കു ഒരാഡംബരമാണു്. ആ വക പരിഷ്കാരങ്ങൾക്കു പോകുമ്പോൾ അതിനു വേണ്ടിവരുന്ന ചെലവു് ലാഭത്തിൽ കുറഞ്ഞുപോകയില്ലേ എന്നു് പ്രസാധകന്മാർ ഭയപ്പെടുന്നു. ഭംഗിയായി ബയൻറുചെയ്യുന്ന കലയും ഇവിടെ ആക്കും വശമില്ല. ഇംഗ്ലീഷിലുള്ള ഏററവും വിലകുറഞ്ഞ ഗ്രന്ഥങ്ങളുടെ സംവിധാനഭംഗിപോലും നമ്മുടെ ഒന്നാംകിട ഗ്രന്ഥങ്ങൾക്കു ഇതേവരെയായി വരുത്തുവാൻ കഴിഞ്ഞിട്ടില്ല. ഇപ്പോഴത്തെ കടലാസിന്റെ വൈഷമ്യം ഇതിനു് ഏറെക്കുറെ കാരണമാണെന്നുള്ള പരമാർത്ഥം ഇവിടെ വിസ്മരിക്കുന്നില്ല. എങ്കിലും ഗ്രന്ഥപ്രസിദ്ധീകരണത്തിനെന്നു പറഞ്ഞു് കൺട്രോൾ വിലയ്ക്കു വാങ്ങിയ നല്ല കടലാസ്സ് ബ്ലാക്കുമാക്കററിൽ വിററിട്ടു് ഗ്രന്ഥങ്ങൾ പുനലൂർ കടലാസിൽ അടിച്ചിട്ടുള്ള രസികന്മാർ നമ്മുടെ ഇടയിൽ ഇല്ലാതിരുന്നില്ലെന്നു ഓർക്കേണ്ടതാണു്.

ഏതുതരത്തിലുള്ള ഗ്രന്ഥങ്ങളായാലും അവയിൽ ചിത്രങ്ങൾക്കുള്ള സ്ഥാനം ഒന്നു പ്രത്യേകമാണു്. വിശേഷിച്ചു് ശാസ്ത്രീയഗ്രന്ഥങ്ങൾ ജീവചരിത്രങ്ങൾ രാജ്യചരിത്രങ്ങൾ മുതലായവയിൽ ചിത്രങ്ങൾ അനുപേക്ഷണീയങ്ങൾതന്നെ. നമ്മുടെ ഇടയിലാണെങ്കിൽ വല്ലവിധവും അച്ചടികഴിഞ്ഞാൽ പിന്നെ കുത്തിക്കെട്ടുക എന്നുള്ള ഏർപ്പാടല്ലാതെ മറെറാന്നുമില്ല. ചിത്രങ്ങൾക്കുള്ള ബ്ലോക്കുകൾ എവിടെ? അടിക്കാൻതക്ക കടലാസ് എവിടെ? സന്ദർഭോചിതമായി അവ സംവിധാനം ചെയ്യുന്നുള്ള ക്ഷമയും മനോധർമ്മവും എവിടെ? പഴയ ചില പാഠപുസ്തകങ്ങളിൽപോലും ചിത്രങ്ങൾ കേവലം ബീഭത്സങ്ങളാണു്. വിദ്യാർത്ഥികളുടെ അഭിരുചികളെ കെടുത്താനല്ലാതെ ഉത്തേജിപ്പിക്കാനല്ല അവ ഉതകുന്നതു്. ഗ്രന്ഥചിത്രങ്ങൾ ഗുണത്തിലും രീതിയിലും വളരെയൊക്കെ പുരോഗമിക്കാനുണ്ടു്.

ഉത്തമ ഗ്രന്ഥങ്ങൾക്കു് സൂചനപത്രങ്ങൾ അനുബന്ധങ്ങൾ മുതലായവ അത്യന്താപേക്ഷിതങ്ങളാണു്. മലയാളത്തിൽ എത്ര ഗ്രന്ഥങ്ങൾക്കുണ്ടു് അവ? ഇതിൽ ഒരു പക്ഷേ പ്രസാധകന്മാരെ മാത്രം കുററപ്പെടുത്തേണ്ടതായ ആവശ്യമില്ല. ഗ്രന്ഥകാരന്മാരിലും അത്ര കാര്യബോധമുള്ളവർ ചുരുക്കമാണു്.

പുറമേയുള്ള സംവിധാനങ്ങളെപ്പററി ആദ്യമേതന്നെ പ്രസ്താവിച്ചു കഴിഞ്ഞല്ലോ. അവ ഇംഗ്ലീഷ് ഗ്രന്ഥങ്ങളുടെ കേവലം അനുകരണങ്ങളായിരിക്കണമെന്നു ഞാൻ പറയുന്നില്ല. ഓരോ ഗ്രന്ഥത്തിന്റെയും

# "എന്തു്, എങ്ങനെ, വായിക്കണം"?



പി. അനന്തൻപിള്ള

[വായന ഒരു ജീവിതവ്രതമായി കൈക്കൊണ്ടിട്ടുള്ള ഈ ഗ്രന്ഥനാഥന്റെ നിർദ്ദേശങ്ങൾ വായനശാലക്കാരുടെയും വായനശീലക്കാരുടെയും മുമ്പിൽ ഏററവും സന്തോഷത്തോടുകൂടി ഞങ്ങൾ സമർപ്പിക്കുന്നു.] Ed.

തിരുവിതാംകൂർ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ചിരിക്കുന്ന ഈ മാസികയിൽ ഏതു വിഷയത്തെപ്പററിയാണു് എഴുതേണ്ടതെന്നാലോചിച്ചു സമയം കളയേണ്ടതില്ല. ഗ്രന്ഥങ്ങൾ, അവയെപ്പററിയുള്ള നിരൂപണങ്ങൾ, വായിക്കേണ്ടവിധം—ഇതൊക്കെ വിഷയമാക്കാം. കൂടാതെ വിശ്രമാർത്ഥമായ വിനോദങ്ങൾ, സാമൂഹ്യസമ്മേളനങ്ങൾ മുതലായി ഗ്രന്ഥശാലാംഗങ്ങൾക്കും, പുറമെനിന്നും വരുന്ന വായനക്കാർക്കും, അവരുടെ കായികവും, മാനസികവും സാന്മാർഗ്ഗികവും ആയ സംസ്കാരത്തെ പോഷിപ്പിക്കുവാൻ പര്യാപ്തങ്ങളുമായ സംഗതികളും പ്രതിപാദിക്കാവുന്നതാണു്. എല്ലാത്തിലും ഉപരിയായി നില്ക്കുന്ന ഗ്രന്ഥപാരായണത്തെപ്പററി രണ്ടുവാക്കു പറവാനെ ഇവിടെ ഉദ്ദേശിക്കുന്നുള്ളു.

ഏതു ഗ്രന്ഥമാണു് വായിക്കേണ്ടതെന്നു പലരും ചോദിക്കാറുണ്ടെങ്കിലും, അതെങ്ങനെയാണു വായിക്കേണ്ടതെന്നു ചോദിക്കുന്നവർ ചുരുക്കമാണു്. ഒരുപക്ഷെ അതിന്റെ ഉള്ളടക്കം എളുപ്പത്തിൽ ഗ്രഹിക്കേണ്ടതെങ്ങനെ എന്നൊരു ജിജ്ഞാസയിൽ കവിഞ്ഞു് ഉദ്ദേശ്യമേ ഇല്ലെന്നു തോന്നും. വിദ്യാർത്ഥികളാണെങ്കിൽ പരീക്ഷയ്ക്കുവരുന്ന ഭാഗങ്ങൾമാ

---

സ്വഭാവവും രീതിയും ഉദ്ദേശവും അനുസരിച്ചു് ഗ്രന്ഥകാരന്റെയും പ്രസാധകന്റെയും ചിത്രകാരന്റെയും സംയുക്തമായ മനോധർമ്മത്തിൽനിന്നാണു് ബാഹ്യസംവിധാനത്തിന്റെ രൂപം ജന്മമെടുക്കേണ്ടതു്. മലയാളഗ്രന്ഥങ്ങളെ സംബന്ധിച്ചിടത്തോളം അത്ര വളരെ ആലോചന ഈ വിഷയത്തിൽ ആരെങ്കിലും ചെലവഴിക്കാറുണ്ടെന്നു തോന്നുന്നില്ല.

ഇങ്ങനെ പല പരിഷ്കാരങ്ങളും നമ്മുടെ മുദ്രണകലയിൽ വരുത്തേണ്ടതായിട്ടുണ്ടു്. അതിലേക്കു് ഇന്നത്തെ മുദ്രണാലയക്കാർ എത്രകണ്ടു മുന്നിട്ടു യത്നിക്കുമെന്നു കണ്ടുതന്നെ അറിയണം. എന്നാൽ മേൽ ചൂണ്ടിക്കാണിക്കപ്പെട്ടതുപോലെ സംസ്കാരസമ്പന്നരായ ഏതാനുംപേർ ചേർന്നു മാതൃകായോഗ്യമായ ഒരു മുദ്രണശാല സ്ഥാപിച്ചു സ്വാർത്ഥത്തേക്കാൾ സംസ്കാരഭിവൃദ്ധിയെ ലക്ഷ്യമാക്കി യത്നിക്കുന്നപക്ഷം ഈ കുറവുകൾ എല്ലാം നിഷ്പ്രയാസം പരിഹരിക്കാവുന്നതേയുള്ളു. അതിലേക്കുള്ള ത്യാഗസന്നദ്ധത ഈയിടെയെങ്ങാനും ആർക്കെങ്കിലും വരുമോ?

---

ത്രമേ അവക്കറിയേണ്ടു. ഇങ്ങനെ സാമാന്യവ്യവഹാരം, പരീക്ഷ എന്നീ രണ്ടുദ്ദേശങ്ങൾക്കുള്ളിൽ ഇവരുടെ ഗ്രന്ഥപാരായണൌത്സുക്യം ക്ലിപ്തപ്പെട്ടതാവുന്നതാണ്. ഇനിയും ചിലരുണ്ട്: പെട്ടെന്നു പ്രചാരത്തിൽവരുന്ന ഒരു ഗ്രന്ഥം വായിച്ചില്ലെങ്കിൽ 'അന്തസ്സിനു' ചേരെന്നു വിചാരിക്കുന്നവർ. വായിച്ചില്ലെങ്കിലും വിലകൊടുത്തോ മററോ വാങ്ങി മേശപ്പുറത്തുവയ്ക്കണം എന്നു നിർബന്ധമുണ്ട്.

ഏതെങ്കിലും ഒരു ഗ്രന്ഥം കയ്യിൽകിട്ടിയാൽ അതു ദ്രുതഗതിയിൽ ആദ്യന്തം ഓടിച്ചുനോക്കീട്ട് ഒരു മഹാകാര്യം സാധിച്ച കൃതാർത്ഥതയോടുകൂടിയിരിക്കുന്നവരുമുണ്ട്. വിനോദാർത്ഥം തീവണ്ടിയിൽ യാത്രചെയ്യുന്ന ചില സുഖലോലുപന്മാർ പ്രകൃതിമനോഹരങ്ങളായ ദൃശ്യാവലികളും, ചരിത്രപ്രസിദ്ധങ്ങളായ നഗരങ്ങളും മററും കടന്നുപോകുമ്പോൾ ഗാഢനിദ്രയെ പ്രാപിച്ചിട്ട് ഒടുവിൽ യാത്ര വിജയപൂർവമായിക്കലാശിച്ചു എന്നഭിമാനിക്കുന്നവരെപ്പോലെയാണ് അത്തരം വായനക്കാർ. അവർ സഞ്ചരിച്ച സ്ഥലങ്ങളിലെ വിശേഷങ്ങൾ വല്ലതും ചോദിച്ചാൽ കണ്ണുമിഴിക്കും. വായനക്കാരനും ഗ്രന്ഥത്തിലെ വിഷയാംശങ്ങളെ സംബന്ധിച്ചിടത്തോളം മേല്പടിതന്നെ.

ദ്രുതഗതിയിലുള്ള പാരായണം ചിലക്ക് ചില കാലത്ത് അനിവാര്യമായിരിക്കാം. കുട്ടിക്കാലത്തു നമ്മിൽ പലക്കും അതു അനുഭവസിദ്ധമായിട്ടുണ്ടാവും. ഞാൻ നിലത്തെഴുത്തു അഭ്യസിച്ചു കഴിഞ്ഞപ്പോൾ കുട്ടി വായനയ്ക്കു കിട്ടിയതു് അദ്ധ്യാത്മരാമായണം കിളിപ്പാട്ടായിരുന്നു. അന്ന് അച്ചടിച്ച പുസ്തകം ദുർല്ലഭമായിരുന്നു. ആകയാൽ താളിയോല ഗ്രന്ഥത്തെത്തന്നെ ശരണം പ്രാപിക്കേണ്ടിവന്നു. ഞാൻ എങ്ങനെയോ ഒന്നുരണ്ടു മാസംകൊണ്ട് അതു വായിച്ചുതീർത്തു. ആശാന് അതു കാണാപ്പാഠമായിരുന്നതിനാൽ ചൊല്ലിത്തന്നതു കേട്ട് ഓരോവരിയും വായിച്ചുകൊണ്ടുപോകയായിരുന്നു പതിവ്. ഇങ്ങനെ മുറയ്ക്ക് അമരകോശം, നീതിസാരം, നിദാനം, ഗുണപാഠം, കാലദീപം മുതലായ ഗ്രന്ഥങ്ങളും വായിച്ചു. അർത്ഥം മനസ്സിലാക്കാതെയുള്ള ഈ വായന പിൽക്കാലത്തു പ്രസ്തുത ഗ്രന്ഥങ്ങൾ നല്ലപോലെ പരിചയിച്ചതിനു ശേഷവും "ശീലിച്ചതേ പാലിക്കൂ" എന്ന മട്ടിൽ പല പ്രമാദങ്ങളും വരുത്താൻ ഇടയാക്കീട്ടുണ്ട്. ഇങ്ങനെ ഒട്ടുവളരെ സമയം വൃഥാ കളഞ്ഞതിനിപ്പോൾ പശ്ചാത്തപിക്കയല്ലാതെ ഗത്യന്തരമില്ലല്ലോ.

പത്തു പതിനഞ്ചു കൊല്ലം സംസ്കൃതം പഠിച്ച പാണ്ഡിത്യഭണ്ഡാഗാരങ്ങളായി നടക്കുന്ന ചിലരോടു ചോദിച്ചാൽ ഒട്ടുവളരെ ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടെന്നു പറയുക സാധാരണമാണ്. നാലു വേദവും ആറു ശാസ്ത്രവും കരസ്ഥമെന്നപോലും തട്ടിമൂളിക്കുവാൻ അവർ മടിക്കുന്നില്ല. കരസ്ഥമൊ ഹൃദിസ്ഥമൊ എന്നു പരീക്ഷിച്ചു നോക്കുമ്പോൾ അറിയാം. അഥവാ ഹൃദിസ്ഥമാണെങ്കിൽതന്നെയും കാര്യകാരണസഹിതം ഒരു വിഷയത്തെപ്പററി പറഞ്ഞു ഫലിപ്പിക്കാൻ അവരെക്കൊണ്ടു സാധിക്കയില്ല. ഒരിക്കൽ ദുർവ്വാസാവുമഹർഷി ഒരു കുന്നു ഗ്രന്ഥവുമായി ശിവനെക്കാണാൻ ചെന്നുവത്രേ! അൽപം അകലത്തായി നിന്നുകൊണ്ടു നാരദർ ആഗതനെ ഉദ്ദേശിച്ച് "കഴുത ചുമടു ചുമന്നു കൊണ്ടു വരുമ്പോലെ" എന്ന് അറിയാതെ പറഞ്ഞുപോയി. ഗ്രന്ഥങ്ങളെല്ലാം നദിയിലേക്കെറിയുകയാണ് ദുർവ്വാസാവു ചെയ്തതു്. ഈ ഗ്രന്ഥ

ങ്ങൾ നല്ലപോലെ വായിച്ചിരുന്നു എങ്കിൽ അദ്ദേഹം 'ദുർവാസ കോപശാലി'യാകയില്ലായിരുന്നുവല്ലോ. ഇങ്ങനെ ഉള്ളവരെപ്പററി ഇത്രമാത്രമേ പറവാനുള്ളു.

"ബഹുശാസ്ത്ര കഥാ കന്ഥാ
രോമന്ഥേന വൃഥൈവ കിം?"

അനവധി ശാസ്ത്രങ്ങളും കഥകളുമാകുന്ന ജീർണ്ണവസ്ത്രങ്ങൾ ചവച്ചിറക്കീട്ടു കാര്യമെന്തു്?

കഴമ്പില്ലാത്ത ഗ്രന്ഥങ്ങൾ ആണെങ്കിൽ ദ്രുതഗതിയിൽ വായിച്ചുതള്ളുന്നതുകൊണ്ടു വിരോധമില്ല. ഈ പരമാർത്ഥം മനസ്സിലാക്കീട്ടായിരിക്കാം, നമ്മുടെ പബ്ലിക് ലൈബ്രറിയിലെ ഗ്രന്ഥനിക്ഷേപമുറിയിൽ ചെന്നുകയറുമ്പോൾ തന്നെ അനേകായിരം കഥാപുസ്തകങ്ങൾ ആദ്യമായി നമ്മെ അഭിമുഖീകരിക്കത്തക്ക വിധത്തിൽ സമുച്ചയിച്ചു വയ്ക്കുവാൻ ഭാരവാഹികൾ തീർച്ചപ്പെടുത്തിയതു്. യുവരസികന്മാരായ വായനക്കാരുടെ ദൃഷ്ടി അവിടം വിട്ടു് അധികം ദൂരേ സഞ്ചരിക്കാറില്ല. പ്രേമദ്രോഹം, അരമനരഹസ്യം, തീവണ്ടിയിലെ മോഷണം, ഇരട്ടക്കൊല ഇങ്ങനെ പറഞ്ഞാലൊടുങ്ങാത്ത തലക്കെട്ടുകളോടു കൂടി നിരന്നിരിക്കുന്ന കഥാപുസ്തകങ്ങളെടുത്തു വായിച്ചു് കഥയില്ലായ്മയെ വർദ്ധിപ്പിക്കുവാൻ അവർ അവിടെത്തന്നെ ചുററിത്തിരിയുന്നതു കാണാം. അവയിൽ അധികമെണ്ണവും എല്ലും തോലും മാത്രമായി അവശേഷിച്ചിട്ടുള്ളവയാണു്. മിക്കതിലും വായിച്ച ആളുകളുടെ നാനാവിധത്തിലുള്ള നിരൂപണങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നതായിക്കാണാം. അവ അങ്ങനെ അലംകോലപ്പെട്ടുപോയതിൽ അത്ര ഖേദിക്കാനില്ല.

സാരഗ്രാഹികളായ ഗ്രന്ഥങ്ങൾ ഈ ക്ഷിപ്രപ്രസാദികളെ ഭയന്നു് അവിടവിടെ ഒളിച്ചിരിപ്പുണ്ടാവും. ഷേക്സ്പീയർ, മിൽട്ടൻ, കാളിദാസൻ, എഴുത്തച്ഛൻ മുതലായ മഹാകവികളുടെ കൃതികൾക്കു് പറയത്തക്ക ഹാനിയൊന്നും തട്ടീട്ടില്ല. അതുപോലെ സ്കാട്ട്, ഡിക്കൻസ്, ഹാർഡി, സി. വി. ആദിയായ ആഖ്യായികാകാരന്മാരുടെ കൃതികളും സുരക്ഷിതങ്ങളാണു്. ഇവയെ കണ്ടുപിടിക്കുന്നതിനു് രാവണന്റെ കോട്ടപോലെ മാർഗ്ഗഭ്രംശം നേരിട്ടേക്കാവുന്ന ഇടനാഴികളിൽക്കൂടി സഞ്ചരിക്കേണ്ടിയിരിക്കുന്നു. ചുരുക്കം ചിലർ എത്ര ബുദ്ധിമുട്ടു കഴിച്ചിട്ടെങ്കിലും അവ കണ്ടുപിടിക്കാതെയിരിക്കുന്നതല്ലെന്നും പറഞ്ഞേ തീരൂ.

മററു വായനശാലകൾ ഈ സമ്പ്രദായം അനുകരിക്കണമെന്നല്ല ഞാൻ പറയുന്നതു്. പുസ്തകങ്ങൾ കേടുവരാതെ സൂക്ഷിക്കേണ്ടതു ഭാരവാഹികളുടെ ചുമതലയാണെങ്കിലും ഗ്രന്ഥവിവേചനത്തിൽ വായനക്കാരെ സഹായിക്കുക എന്നതും അതിപ്രധാനമായ ഒരു ചുമതലയായി വിചാരിക്കേണ്ടതാണു്. പത്തു നാല്പതുകൊല്ലം മുമ്പു് പബ്ലിക് ലൈബ്രറിയിൽ ഒരു ലൈബ്രേറിയൻ ഉണ്ടായിരുന്നു. പുസ്തകപ്രേമിയായിരുന്ന ആ ആംഗ്ലോഇൻഡ്യന്റെ വാർദ്ധക്യം അതിക്രമിക്കുന്നതുവരെ ആ സ്ഥാപനത്തിൽ സേവനം അനുഷ്ഠിച്ചു് വായനക്കാരെ, പ്രത്യേകിച്ചും വിദ്യാർത്ഥികളെ സഹായിച്ചുവന്നതായി ഇതെഴുതുന്ന ആൾക്കു് അറിയാം. നാം വായിക്കാൻ തെരഞ്ഞെടുക്കുന്ന ഗ്രന്ഥം അദ്ദേഹം ഒന്നു മറിച്ചുനോക്കാതെയെങ്കിലും തന്നയയ്ക്കുന്നതല്ല. വിദ്യാർത്ഥികളാണെങ്കിൽ ഗ്രന്ഥത്തിന്റെ ഒരു ചുരുങ്ങിയ നിരൂപണം നൽകി ത്യാജ്യഗ്രാഹ്യത മനസ്സിലാക്കും. ഒരു ഗ്രന്ഥശാലയിൽ ഇങ്ങനെ ഒരാൾ ഉണ്ടായിരിക്കേണ്ടതു് എത്ര ഉപകാരപ്രദമാണു്! നമ്മുടെ നാട്ടിലെ മി

ക്ക ഗ്രന്ഥശാലകളിലും ഇതു സാധിക്കുന്ന കാര്യമല്ല. ചിലടത്തു് ഉടമസ്ഥനും ലൈബ്രേറിയനും ഒരാൾതന്നെ ആയിരിക്കും. നിർഭാഗ്യവശാൽ അയാൾക്കു് അത്ര വളരെ സംസ്കാരവും സിദ്ധിച്ചിരിക്കയില്ല. ആകയാൽ അവൈതനികമായിട്ടെങ്കിലും ഈ ചുമതലയേറിയ കൃത്യം നിർവഹിക്കാൻ സംസ്കാരസമ്പന്നന്മാരായവർ സ്വമേധയാ സന്നദ്ധരായാൽ കൊള്ളാം.

ഇതൊന്നും അത്ര സുസാധമല്ലാതിരിക്കെ, വായനയെ സംബന്ധിച്ചിടത്തോളം, നല്ല നിരൂപണം മാത്രമേ നമുക്കു ശരണീകരണീയമായിരിക്കുന്നുള്ളു. ഗ്രന്ഥങ്ങളുടെ സംഖ്യ അത്ര വളരെ വർദ്ധിച്ചിരിക്കയും, വായനയ്ക്കുള്ള സമയവും സൌകര്യവും കുറഞ്ഞിരിക്കയും ചെയ്തിരിക്കുന്ന ഇക്കാലത്തു നിഷ്പക്ഷപാതമായ ഗ്രന്ഥനിരൂപണം സ്വാഗതാർഹമാണെന്നു പറയേണ്ടതില്ലല്ലോ. നിരൂപകനിൽ നിന്നും നാം മുഖ്യമായി ആശിക്കുന്നതു് പ്രതിപാദ്യവിഷയത്തിന്റെ സമഗ്രമായ സംക്ഷേപണവും വിവേകപൂർവമായ വിമർശനവും ആണു്. അതതു വിഷയങ്ങളിൽ പ്രാവീണ്യം സമ്പാദിച്ചവരാണെങ്കിൽ ഈ കൃത്യം ഭംഗിയായി നിർവഹിക്കും. എന്നാൽ ഇങ്ങനെയല്ല സാധാരണയായി നമ്മുടെ മാസികകളിലും വർത്തമാനപത്രങ്ങളിലും ഗ്രന്ഥങ്ങൾ വിമർശിച്ചു കാണുന്നതു്. അവയിൽ ദോഷാഭ്യൂഹങ്ങൾ മുഴച്ചു നിൽക്കുന്നു. നിരൂപകന്റെ അഭിപ്രായഗതികളും പക്ഷപാതങ്ങളും നീക്കിനിർത്തീട്ടു് ലോകപരിചയവും പാണ്ഡിത്യവും സർവജനീനങ്ങളായ ആദർശങ്ങളും അനുസരിച്ചു് വിമർശനം നിർവഹിക്കാൻ യത്നിക്കാത്തതു് വളരെ പരിതാപകരമായിരിക്കുന്നു. അങ്ങനെയുള്ള നിരൂപണം കൊണ്ടു് ഇന്ന ഗ്രന്ഥം, എങ്ങനെ, എന്തിനാ

യിട്ടു വായിക്കണം എന്നു ബോധിപ്പിക്കയാണു് ചെയ്യേണ്ടതു്. നിരൂപണത്തിനു വിഷയമായ ഗ്രന്ഥം നല്ലതാണെങ്കിൽ വായനക്കാരെ അതിലേയ്ക്കാകർഷിക്കണം. അതു വായനശാലയിലില്ലെങ്കിൽ വരുത്തിവയ്ക്കാൻ ആവശ്യപ്പെടണം.

ഒരു ഗ്രന്ഥം ഗുണസമ്പൂർണ്ണമായിരുന്നാലും അതിൽ ദോഷമുണ്ടെന്നു പറയുവാൻ എളുപ്പം സാധിക്കും.

“യഥാസ്ത്രീണാം തഥാ വാചാം
സാധുത്വേ ദുർജ്ജനോ ജനഃ”

എന്നു ഭവഭൂതി പറഞ്ഞതു് എത്രയും ശരിയായിരിക്കുന്നു.

ഗ്രന്ഥകാരന്റെ ഉദ്ദേശ്യമെന്തെന്നും, അതു് എത്രമാത്രം സഫലമായിട്ടുണ്ടെന്നും മറ്റും പ്രകാശിപ്പിക്കുന്നതിലാണു് നിരൂപണം ഒരു ബുദ്ധിമുട്ടുള്ള ജോലിയായിത്തീരുന്നതു്. എങ്കിലും അതു നിർവഹിച്ചേ തീരൂ. അതേസമയത്തുതന്നെ വായനക്കാരന്റെ വീക്ഷണകോടിയിൽ കൂടിയും ഗ്രന്ഥത്തെ പരാമർശിക്കുന്നതു നന്നായിരിക്കും. വായനക്കാരുടെ അഭാവത്തിൽ ഗ്രന്ഥം കൊണ്ടു പ്രയോജനമില്ലല്ലോ.

പാശ്ചാത്യമാസികകളും വർത്തമാനപ്പത്രങ്ങളും ഇക്കാര്യത്തിൽ വളരെ ശ്രദ്ധപതിപ്പിക്കുന്നുണ്ടു്. പത്രങ്ങൾക്കു് അനുബന്ധങ്ങളായി പ്രത്യേകം പതിപ്പുകൾ പ്രസിദ്ധപ്പെടുത്തുന്നതിൽ ഒരു സാരമായ ഭാഗം ഗ്രന്ഥനിരൂപണത്തിനായി അവർ വിനിയോഗിക്കുന്നു. ഒരുവിധം കൊള്ളാവുന്ന ഗ്രന്ഥങ്ങൾക്കു പത്രാധിപർ തന്നെയോ അല്ലെങ്കിൽ വിദഗ്ദ്ധസമിതിയിലെ അംഗങ്ങളോ കൂലങ്കഷമായി നിരൂപണം എഴുതി പ്രസിദ്ധപ്പെടുത്തുന്നു. ഇങ്ങനെ ഏതു ഗ്രന്ഥമാണു വായിക്കേണ്ടതെന്നും, ജീവിത

ഒരു തമിഴ് കൃതിയെക്കുറിച്ച്

# തമിഴ് ശാകുന്തളം



ചിറയ്ക്കൽ ടി. ബാലകൃഷ്ണൻനായർ

മലയാളത്തിൽ, കേരളവർമ്മദേവൻ മുതൽ ശ്രീ കൊട്ടാരത്തിൽ രയിരുനായർ വരെയുള്ള സാഹിതീഭക്തന്മാർ ശാകുന്തളത്തിന്നു പരിഭാഷകൾ നിർമ്മിച്ചിട്ടുള്ളതുപോലെ തമിഴിലും ശാകുന്തളത്തിന്നഞ്ചാറു തർജ്ജമകളുണ്ടു്. അവയിൽ ഏററവും നൂതനവും, എൻെറ അഭിപ്രായത്തിൽ എത്രയും മികച്ചു നിൽക്കുന്നതുമായ തർജ്ജമയാണു് ശ്രീ. ആർ. രാഘവയ്യങ്കാരുടേതു്.

ശാകുന്തളം എന്ന പദം 'ചാകുന്തലം' എന്നു വഷളായിപ്പോകുന്ന മട്ടിലുള്ളതാണു് തമിഴ്ഭാഷയുടെ വർണ്ണവൈചിത്ര്യം. എന്നിരിക്കെ ആ മാതിരി ഭാഷയുടെ തികവില്ലായ്മയെ പരിഗണിക്കുമ്പോൾ, തമിഴ് ശാകുന്തളത്തിനുള്ളതായിക്കാണുന്ന മേന്മ പരിഭാഷകൻെറ ഭാഷാപരമായ പരമപക്വതയെ പ്രകാശിപ്പിക്കുന്നുവെന്നു പ്രത്യേകം പ്രസ്താവ്യമാണു്.

തെലുങ്കു, കന്നഡം, മലയാളം എന്നീ ഭാഷകൾ ഉപയോഗിക്കുന്നവരെ അപേക്ഷിച്ചു് തമിഴന്മാർക്കുള്ള ഒരു പ്രത്യേകത എടുത്തു പറയേണ്ടിയിരിക്കുന്നു. ഈ സന്ദർഭത്തിൽ അതു് തമിഴരുടെ സ്വഭാഷാപദങ്ങൾക്കുപകരം സംസ്കൃതവാക്കുകൾ ഉപയോഗിക്കുകയില്ലാ എന്നതാണു്. മററു പോംവഴിയില്ലെന്നു വന്നാലല്ലാതെ അതായതു്, പ്രകൃതത്തിൽ ആവശ്യമായി വരുന്ന വാക്കുകൾ തമിഴിലില്ലെന്നു് വരുമ്പോഴല്ലാതെ തമിഴർ അന്യഭാഷാപദങ്ങൾ സ്വീകരിക്കുകയില്ല. ഈ ഒരു മേന്മ രാഘവയ്യങ്കാരുടെ ശാകുന്തളപരിഭാഷയെ ഒന്നുകൂടി കമനീയമാക്കുന്നു. മറെറാരു സംഗതികൂടി ഇത്തരുണത്തിൽ പറയാതിരുന്നുകൂടാ. സുലഭമായി മലയാളത്തിലും, കുറെയൊക്കെ തെലുങ്കുകന്നഡഭാഷകളിലും, പതിവുള്ള സംസ്കൃതവൃത്തങ്ങളിൽ പദ്യമെഴുതുകയെന്നതു തമിഴിൽ പതിവേയില്ല. പ്രാചീനമായിത്തന്നെ അവർക്കുള്ള ഭാഷാവൃത്തങ്ങളിൽ മാത്രമേ അവർ പദ്യമെഴുതൂ. രാഘവയ്യങ്കാരുടെ ശാകുന്തളം പരിഭാഷയിലും സംസ്കൃതപദ്യങ്ങളെല്ലാം തമിഴ്വൃത്തങ്ങളിലായാണെഴുതീട്ടുള്ളതെന്നതു ശ്ലാഘനീയമായിരിക്കുന്നു.

പരിഭാഷയുടെ മട്ടും കെട്ടും അറിയുവാൻ ചില ഗദ്യശകലങ്ങളും ഇവിടെ ഉദ്ധരിക്കാം; ഉദ്ധാരണവമനംകൊണ്ടു വായനക്കാരെ ബുദ്ധിമുട്ടിക്കുകയുമില്ല.

“ഗ്രീവാഭംഗാഭിരാമം മുഹുരനുപതതി സ്യന്ദനേ ബദ്ധദൃഷ്ടിഃ” എന്നു തുടങ്ങുന്ന ആ ശാകുന്തളശ്ലോകവും, അതിന്നു കേരളവർമ്മയുടെ, “കണ്ഠനാളമഴകിൽ തിരിച്ചുര പദം പിറകിൽ നോക്കിയും” എന്ന മലയാള പരിഭാഷയും സുപ്രസിദ്ധങ്ങളാണ

---

ത്തിൽ അതുകൊണ്ടുള്ള പ്രയോജനം എന്തെന്നും, അതാതു ഗ്രന്ഥങ്ങൾ വായിക്കാതെ തന്നെ നമ്മെ ഗ്രഹിപ്പിക്കുന്ന ഈ സമ്പ്രദായം ഉദാഹരണസഹിതം വിവരിക്കേണ്ടതു് ആവശ്യമാണെങ്കിലും സ്ഥലദൌർല്ലഭ്യത്താൽ തൽക്കാലം ഒരുമ്പെടുന്നില്ല. ഈ മാസികയും, ഗ്രന്ഥനിരൂപണത്തിൽ അങ്ങനെയുള്ള ആദർശം സ്വീകരിക്കുമെന്നു ന്യായമായി പ്രതീക്ഷിക്കാം.

ല്ലോ. ആ മനോഹരപദ്യത്തിന്റെ തമിഴ് ഭാഷ ഇതാണു്;

“അടിക്കടികതിപ്പതിരതത്തിൽ വിഴി-
വൈത്തി-
ക്കണിത്തകവലൈപ്പൂ കഴുമത്തൈയെയ്
കമൈനക്ക-
ത്തിടിക്കുറ ഒടിക്കപിൻ അരൈപ്പുറ
മുൻമെയ്ക്ക-
ട്ടണിപ്പുമടുത്തതൈയരൈചെപ്പിട്ട
തിറത്താൽ
ഇടർപ്പട്ടമുകക്കമലത്തിറപ്പുറ ഉതിക്കും
ഇലൈപ്പുൽ ചിതറപ്പുറ വഴിക്കൺവിഴി
വൈപ്പായ്
വിടർപ്പുവിയിടൈച്ചിറി തടിപ്പുറ
നിതിത്തു
വിണക്കിടൈയെഴപ്പല കതിപ്പിൻ
വിരൈവോടും”-

ഈ തമിഴ് പദ്യത്തിൽ ആകെക്കൂടി പുവി (ഭുവി) രതം (രഥം), മുകം (മുഖം) എന്നീ മൂന്നുപദങ്ങൾ മാത്രമെ സംസ്കൃതമായുള്ളുവെന്നു വരുമ്പോൾ, ശുദ്ധ തമിഴ് ഭാഷയുടെ പദസമ്പത്തു എത്ര നിലയിലിരിക്കുന്നുവെന്നൂഹിക്കാമല്ലോ. ഈ പദ്യത്തിലുപയോഗിച്ചിട്ടുള്ള തമിഴ് വാക്കുകളിലെത്ര മലയാളഭാഷയിൽ നാമുപയോഗിക്കാറുണ്ടെന്നും പരിശോധിക്കേണ്ടിയിരിക്കുന്നു.

കാളിദാസപദ്യങ്ങളുടെ മനോഹാരിത മുഴുവനും ശാകുന്തളത്തിലെ നാലാമങ്കത്തിലുള്ള ചില ശ്ലോകങ്ങളിലാണല്ലോ പ്രകടമായിട്ടുള്ളതു്. അവയിൽ ഒരു പദ്യത്തിന്റെ തമിഴ് പരിഭാഷ എങ്ങനെയിരിക്കുന്നുവെന്നു നോക്കാം.

ശാകുന്തളമെന്നു കേൾക്കുമ്പോൾ ഓർമ്മയിൽവരുന്ന ആ വിളികേട്ട പദ്യം '—യാസ്യത്യദ്യ ശകുന്തളേതി ഹൃദയം സംസ്പൃഷ്ടമുൽക്കണ്ഠയാ' തുടങ്ങുന്ന ആ പദ്യംതന്നെയെടുക്കാം.

“ചാകുന്തലൈ പുറപ്പെടലുമിവൺ
തരുണമെൻറ-
തറിക്കരിയതുൻറ മുളമൊട്ടിയതു കൺടം
മികും വിഴിയിനീരിനൈയടക്കലി
നെഴാതു
വീട്ടമൊലിവെങ്കവലൈ മൂടിയതു
പാർവൈ
പുകുംവനം വതിന്തുമൊരുനട്പകര
ലെർകു-
പ്പുൻകണിവിതം പുരിയവല്ലതെനി
നൻമതാ
തകും പുതൽവിയൈപ്പിരിയിലുറവഴി
മനൈക്കട്
ചാർന്തുറൈ പവർക്കെവിതമാം പുതി
യതുൻപേ”

തീർച്ചയായും, മലയാളത്തിൽ നാളിതുവരേയുണ്ടായിട്ടുള്ള ശാകുന്തളപരിഭാഷകളിലൊന്നും, മേൽപറഞ്ഞ പദ്യത്തിനു ഇമ്മാതിരി ആർദ്രത തികഞ്ഞ തർജ്ജമ ഉണ്ടായിട്ടില്ല.

ശാകുന്തളം മൂന്നാമങ്കത്തിലെ “ശക്യമരവിന്ദസുരഭിഃ” എന്ന പദ്യത്തിന്റെ പരിഭാഷയുമുദ്ധരിച്ചു തമിഴ്ശാകുന്തളത്തിലെ പദ്യങ്ങളെടുത്തു കാണിക്കുന്നതു നിർത്താം.—ഇതിനു, “പുണരാമിഹമാലിനീജലത്തിൽ” എന്നാരംഭിക്കുന്ന മണിപ്രവാളശാകുന്തള (കേരളവർമ്മദേവന്റെ പരിഭാഷ) പദ്യം പ്രസിദ്ധമാണു്. ശ്രീ. രാഘവയ്യങ്കാർ ആ പദ്യത്തെ,

“വണങ്കൊണളിനങ്കമഴും വാചനൈ-
യളാവി
മാലിനിയലൈത്തിവലൈവീചി
വരുതെൻറൽ

അനങ്ക നിൻവെളുമ്പവയവങ്കൾ
മുഴുതാലും
അളൈന്തു തഴുവിക്കൊള്ളവല്ലാവച്ചി
ടൈയിൻറേ"

എന്നാണ് പരിഭാഷപ്പെടുത്തിയിട്ടുള്ളതു്. തമിഴ്ഭാഷയുടെ അഭിമാനകരമായ സംഗീതമാധുര്യം വഴിഞ്ഞൊഴുകുന്ന ഇമ്മാതിരി പദ്യങ്ങളാണ് തമിഴ് ശാകുന്തളത്തിൽ ഉള്ളതെല്ലാം.

ഇനി ശാകുന്തളത്തിലെ ഓജസ്സുററ ഗദ്യം തമിഴിൽ എങ്ങനെയിരിക്കുന്നുവെന്നു കാണിക്കുവാൻ ചില വരികൾ ഉദ്ധരിക്കാം.

അഞ്ചാമങ്കത്തിലെ, ശകുന്തളയും ദുഷ്യന്തനും തമ്മിൽ നടക്കുന്ന സംഭാഷണത്തിന്റെ ഒരുഭാഗമാണിതു്:—

ചകുന്തലൈ—ആകുക. ഉൺമൈയിൽ പിറനാർ കൊള്ളപ്പെട്ടവളാക ഐയുറുകിൻറതാനാൽ നീർ ഇർവ്വാറു ചൊല്ലത്തൊടങ്കിനീരായിൻ അന്ത ഉമ്മുടൈയ ഐയ്യത്തൈ ഇന്ത അടയാളത്താൽ ഒഴിക്ക വിരുമ്പുകിറേൻ.

വേന്തൻ— ഉയർന്തമുറൈതാൻ.

ചകുന്തലൈ—(മോതിരം ഇരുന്ത ഇടത്തൈത്തടവി) അയ്യോ കെട്ടേൻ! എൻവിരൽ മോതിരമില്ലാതതായിററേ! (എൻറു തുൻപത്തുടൻ കൌതമിയൈനോക്കുകിൻറാൾ)

കൌതമി-ചക്രാവതാരത്തിനട്ടുവിർ ചചിതീർത്തം എന്നും നീരിനൈ നീ വഴിപട്ടു നിൻറയിൽ ഉൻമോതിരം നഴുവി വിഴുന്തിരുപ്പതു, നിച്ചയം. വേന്തൻ-(പുഞ്ചിരിപ്പുടൻ) പുതിതു പുതിതാകത്തോൻറും അറിവുള്ളതു പെൺപിറപ്പെൻപർ. അതു ഇതുതാൻ.

ചകുന്തലൈ—ഇങ്കേ എപ്പടിയും വിതിതൻവലിമൈയൈക്കാട്ടിററു-മറെറാൻറു ഉമക്കുച്ചൊല്ലുകിറേൻ.

വേന്തൻ-ഇപ്പോതുകേട്പതു ചെയ്വാം.

ചകുന്തലൈ-ഒരു പകലിൽ പുതുമല്ലികൈപ്പന്തലിൽ, തണ്ണീരുള്ള താമരൈയിലൈത്തൊന്നൈയൊളം കയ്യിൽ വൈത്തിരുന്തീർ.

വേന്തൻ—ഇന്നും കേട്പോം.

ചകുന്തലൈ-അത്തരുണം നാൻ മകവുപോല വളർത്തനെട്ടും കമൈടക്കൺ എൻറു പേരുള്ള അന്ത മാൻകൻറു കിട്ടവന്തതു.

നീർ ഇരക്കപ്പെട്ട ഇതുമുതലിൽ പരുകുക എൻറു ചൊല്ലിത്തണ്ണീരൈക്കാട്ടി അതൈ അഴൈത്തീർ-അതു ഉമ്മിടം പഴകാതതിനാൽ ഉം കയ്യിൻ അരുകിൽ വരവില്ലൈ. പിന്നർ അതേ തൊന്നൈനീരിനൈ നാൻ വാങ്കിനവുടൻ അതു എന്നിടം അൻപുവൈത്തുവന്തു ഉണ്ടതു. അപ്പോതുനീർ, എല്ലാം ഒത്ത ഇനത്തിലേതാൻ നമ്പിക്കൈ വൈക്കും. നീയും അതുവും കാട്ടുവാചാതി എൻറു ഇവ്വാറു പരികാചഞ്ചെയ്തീരല്ലൈയാ?"

വേന്തൻ-തം കാരിയത്തൈ നിറൈവേററ വിരുമ്പും പെൺടീർ ഇതു മുതലാനപൊയ്മയമാന ഇനിയ തേൻമൊഴികളാർ ചിററിൻപത്തിൽ ആചൈയുള്ളവർകളൈക്കവർകിൻറനർ-"

ഇത്രമാത്രമേ തമിഴ് ശാകുന്തളത്തിൽ നിന്നു ഞാൻ ഇവിടെ ഉദ്ധരിക്കുന്നുള്ളൂ.

മലയാളികൾക്കിന്നു, സിനിമവഴിയായി തമിഴ് ഭാഷയോടു കുറെ പരിചയം കൈവന്നുകഴിഞ്ഞിരിക്കുന്നതിനാൽ, ഞാൻ എടുത്തുകാണിച്ചിട്ടുള്ള ഉദാഹരണങ്ങൾ മിക്കവാറും വായനക്കാർക്കു വായിച്ചാൽ മനസ്സിലാകുമെന്നു കരുതുന്നു. ലളിതകലകളിൽ വളരെ പ്രതിപത്തിയുള്ള ഒരു ജനതയാണു

# നാടകത്തിലെ സംഗീതം



പി. ഭാസ്കരൻ

നാടകത്തേയോ സംഗീതത്തേയോ പററിയുള്ള അവസാനത്തെ അഭിപ്രായം പറയാനുള്ള പ്രാമാണികത ഉണ്ടെന്നുള്ള ഭാവത്തോടുകൂടിയല്ല ഞാൻ ഈ വിഷയങ്ങളെക്കുറിച്ചു് അഭിപ്രായങ്ങൾ പുറപ്പെടുവിക്കുവാൻ പോകുന്നതു്. വിദഗ്ദ്ധന്മാരുടെ പരിശോധനയ്ക്കുവേണ്ടി ഞാനവയെ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു.

മലയാള സംഗീതനാടകങ്ങളെ സംബന്ധിച്ചിടത്തോളം നാടകം സംഗീതത്തിനു വേണ്ടി എന്ന ശോചനീയമായ അവസ്ഥയാണു് ഇന്നു നിലവിലുള്ളതു്. മൂന്നുനാലു പാട്ടുകച്ചേരികളും കുറെ വാചാപ്രസംഗങ്ങളും കൂടിയാൽ നാടകമായി എന്ന നില വന്നിട്ടുണ്ടു്. നാടകത്തിലെ സംഗീതം നാടകത്തിന്റെ വിജയത്തിനു വേണ്ടിയുള്ളതായിരിക്കണം. ചില ഭാഗവതന്മാർക്കു പാട്ടുകച്ചേരി നടത്തുവാനും അപ്ലാസ് വാങ്ങുവാനുമുള്ള ഒരു മേൽവിലാസമായി നാടകവേദിയെ ഉപയോഗിക്കരുതു്. നമ്മുടെ സംഗീതനാടകക്കമ്പനിക്കാർ പ്രധാന നടീനടന്മാരെ തിരഞ്ഞെടുക്കുമ്പോൾ അവർ നന്നായി അഭിനയിക്കുമോ എന്ന മാനദണ്ഡമല്ല ആദ്യമായി ഉപയോഗിക്കുന്നതു്. അവർ നന്നായി പാടുമോ എന്നതാണു് ആദ്യത്തെ നോട്ടം. അഭിനയപാടവവും ആകൃതിയും മററും അത്ര കാര്യമായി ഗണിക്കപ്പെടാറില്ല. ഭാഗവതരന്മാർ രാഗവും പല്ലവിയും സ്വരവും പാടുവാനായി നാടകവേദിയെ ഉപയോഗിക്കുന്ന പതിവു നിർത്തി പാട്ടുകച്ചേരികളിലേയ്ക്കുതന്നെ മടങ്ങിപ്പോകണം. എങ്കിലേ നമ്മുടെ നാടകവും സംഗീതവും അഭിവൃദ്ധിപ്പെടുകയുള്ളു.

ഒരു നല്ല നാടകത്തിന്റെ വിജയത്തിനു് സംഗീതം ഒഴിച്ചുകൂടാൻ വയ്യാത്ത ഒരുപകരണമാണോ? അല്ല എന്നു പറയുന്നവനാണു് ഞാൻ. സംഗീതമില്ലെങ്കിലും ഉത്തമനാടകങ്ങൾ വിജയിക്കും. വിശ്വനാടകങ്ങൾ പലതും വിജയിച്ചിട്ടുള്ളതു് സംഗീതത്തിന്റെ ഊന്നുവടിയില്ലാതെയാണു്. ഭാരതീയർ-പ്രത്യേകിച്ചു് തെക്കെ ഇന്ത്യാക്കാർ-വലിയ സംഗീതപ്രിയന്മാരായതുകൊണ്ടു് നമ്മുടെ നാടകവേദിയിൽ സംഗീതത്തിനു് എല്ലാപ്പോഴും സ്ഥാനം വേണം എന്നു പറയുന്നവരുണ്ടു്. ഭാരതീയരേക്കാൾ—അഥവാ ഭാരതീയരേക്കാൾ ഒട്ടും കുറയാത്ത രീതിയിൽ— സംഗീതപ്രേമമുള്ളവരാണു് പാശ്ചാത്യർ. ഇംഗ്ലണ്ടിലും അമേരിക്കയിലും യൂറോപ്പിലും അഭിനയിക്കപ്പെടുന്ന ഉത്തമനാടകങ്ങളിൽ ഭൂരിഭാഗവും സം

---

മലയാളികൾ. അവരുടെ ആ മനോഭാവത്തെ ആഭാസങ്ങളുടെ കൂത്തരങ്ങായ ഇന്നത്തെ "തമിഴ് പേച്ചും പട"ങ്ങൾ നല്ലവണ്ണം ചൂഷണം ചെയ്യുന്നുണ്ടു്. എന്നാലും തമിഴ് ഭാഷയുമായി മലയാളിയെ ബന്ധിക്കുന്നുണ്ടെന്നതിനാൽ അവകുറെയെല്ലാം സ്വാഗതാർഹമായിരിക്കുന്നു. മേലുദ്ധരിച്ച തമിഴ്പദ്യങ്ങളും ഗദ്യശകലങ്ങളും പരിശോധിച്ചാൽ, ഒരു വസ്തുത വിശദമാകും. മലയാളിയുടെ സാധാരണ മലയാളത്തിലുള്ള പദങ്ങൾ ധാരാളമായി അവയിൽ കാണാം.

(ഉദയത്തിൽനിന്നു്-ലേഖകന്റെ അനുവാദത്തോടുകൂടി.)

ഗീതനാടകങ്ങളല്ല. വിശ്വപ്രസിദ്ധിയാർജിച്ച ഷായുടേയും ഇബ്സൻറയും ചെക്കോവിൻേറയും ഓസ്ക്കാർവൈൽഡിൻേറയും മററും നാടകങ്ങളിൽ സംഗീതപ്രയോഗമുണ്ടായിട്ടില്ല. എന്തിന്? ഷേക്സ്പീയരുടെ നാടകങ്ങൾപോലും പാട്ടുകളില്ലാതെ വിജയത്തിൻെറ കൊടുമുടിയിലെത്തിയിട്ടുണ്ട്. അതുകൊണ്ട് നമ്മുടെ നാടകകർത്താക്കളും നാടകപ്രേമികളായ ബഹുജനങ്ങളും—പ്രത്യേകിച്ച് നാടകം തൊഴിലാക്കിയെടുത്തിട്ടുള്ള കമ്പിനിക്കാർ—നാടകം പ്രധാനമായി അഭിനയത്തിൻെറ കലയാണെന്നു മനസ്സിലാക്കണം. സംഗീതമില്ലാത്ത നാടകങ്ങൾതന്നെ വിജയപ്രദമായ രീതിയിൽ സൃഷ്ടിയ്ക്കാൻ നമുക്കു കഴിയണം.

മേൽപറഞ്ഞതിൽ നിന്ന് ഞാൻ സംഗീതാരാധകനല്ലെന്ന് ധരിയ്ക്കരുത്. ഏററവും വലിയ ഒരു സംഗീതഭ്രമക്കാരനാണ് ഞാൻ. പക്ഷെ, നാടകം നാടകവും പാട്ടുകച്ചേരിയുമല്ലാതായിത്തീരുന്ന ഇന്നത്തെ പരിതാപകരമായ അവസ്ഥയെ ഞാൻ വെറുക്കുന്നു.

നാടകത്തിൻെറ വിജയത്തിന് സംഗീതം നല്ല ഒരു സഹായമായിത്തീരുന്ന സന്ദർഭങ്ങളിൽ മാത്രം നമുക്ക് സംഗീതം പ്രയോഗിക്കാം (എല്ലാനാടകങ്ങളിലും വേണമെന്നില്ല). നടനോ നടിയോ ഒരു പാട്ടുപാടുന്നതിൽ ഒട്ടും അസ്വാഭാവികത തോന്നാത്ത സന്ദർഭങ്ങളിൽ അവർ പാടട്ടെ. ആ സന്ദർഭം ഏതാണെന്ന് നിശ്ചയിക്കുന്നതിന് നല്ല കലാബോധം വേണം. ഒരു കഥാപാത്രം വികാരത്തിൻെറ ഏററവും ഉച്ചമായ അവസ്ഥയിൽ നിൽക്കുമ്പോൾ പാട്ടുപാടിക്കുന്നതുകാണാറുണ്ട്. അതുതെററാണെന്നാണ് എൻെറ അഭിപ്രായം. വികാരത്തിൻെറ ഏററവും തീക്ഷ്ണമായ 'ബോയിലിങ്ങ് പോയിൻറിൽവച്ച് ഒരാളും പാട്ടുപാടാറില്ല. ഭക്തിരസത്തിൻെറ കാര്യത്തിൽ മാത്രം അങ്ങിനെയല്ലെന്നു തോന്നുന്നു. ഉദാഹരണമെടുത്തു നോക്കു. ഏററവുമധികം കോപാക്രാന്തനായ ഒരാൾ വീർപ്പുപ്രധാനമായ ഒരു രംഗത്തിൽ 'കടുമട്ട' എന്നൊരു പാട്ടുപാടുന്നതു് സ്വാഭാവികമാണോ? ആ അവസ്ഥ ചിത്രീകരിക്കുവാൻ പാട്ടിനേക്കാൾ എത്രയോ നല്ലതു് "ഛീ!" എന്ന ഒരമറലോ, പല്ലുകടിയോ കണ്ണിൻെറ ഒരു തിളക്കമോ ആണ്. അതുപോലെതന്നെ വ്യസനത്തിൻെറ കാര്യത്തിലും. വ്യസനംകൊണ്ടു ഹൃദയം പൊട്ടാൻ പോകുന്ന സന്ദർഭത്തിൽ ഒരു കഥാപാത്രം "കാംബോജി"യൊ "കാനഡ"യൊ "ഭാഗേശ്വരി"യൊ പാടുന്നതു് ശരിയല്ല. കാമിനീകാമുകന്മാർ പരസ്പരസമാഗമത്തിനുശേഷം സ്വയം മതിമറക്കുന്ന ആ നിമിഷങ്ങളിലും പാട്ടുപാടുന്നതു നല്ലതല്ല. ആ ഉച്ചാവസ്ഥക്കു മുമ്പുള്ള പതനത്തിലാണ് അവർ ശൃംഗാരഗാനങ്ങളോ ഡ്യൂയെററുകളോ പാടേണ്ടതു്.

മേല്പറഞ്ഞതെല്ലാം കഥാപാത്രങ്ങൾ സ്വയം പാടുന്നതിനെപ്പററിയാണ്. മുകളിൽ കാണിച്ച അവസരങ്ങളിൽ പാശ്ചാത്തലത്തിൽനിന്നൊ വിദൂരതയിൽനിന്നൊ ഉയർന്നുവരുന്ന മട്ടിൽ 'അണിയറഗാനങ്ങൾ' ആലപിക്കുന്നതു് കൊള്ളാം. അല്ലെങ്കിൽ വിവിധ സംഗീതോപകരണങ്ങൾ ചേർന്നുള്ള 'ഓർച്ചെസ്റ്റൽ മ്യൂസിക്ക്', ഈ പശ്ചാത്തലഗാനങ്ങൾ രംഗത്തു നിൽക്കുന്ന പാത്രങ്ങൾക്ക് വിവിധ ഭാവങ്ങൾ മുഖത്തു വരുത്തുവാൻ തക്ക അരങ്ങൊരുക്കുവാൻ സഹായിക്കും. പശ്ചാത്തലത്തിൽ നിന്ന് ഒന്നൊ ഒന്നിലധികമൊ ശബ്ദങ്ങൾ ചേർന്നുകൊണ്ടു് പാട്ടുപാടിയിട്ടുള്ള ഒരു ഫിലിം ഞാൻ കണ്ടു. ഉദയശങ്കറിൻെറ "കല്പന". "കല്പന"യിൽ നടീനടന്മാർ ആരും പാടിയിട്ടില്ല—ഉടനീളം

പശ്ചാത്തലസ്വരങ്ങളാണ് പാടുന്നതു്. ഓരോ രംഗത്തിനും അനുസരിച്ച രസങ്ങൾ ഉളവാക്കുന്ന രാഗങ്ങൾ (അക്ഷരങ്ങളില്ല) കുറെയധികം പുരുഷന്മാരുടേയും സ്ത്രീകളുടേയും കണ്ഠങ്ങൾ ഒരുമിച്ചുചേർന്ന് മന്ദ്രഗംഭീരമായി പാടുകയാണ്, ഇടയ്ക്കിടയ്ക്ക്. മധുരമായ നാടൻപാട്ടുകളും (Folk Songs) അവർ പാടുന്നുണ്ട്. ചിലപ്പോൾ ആ പശ്ചാത്തലഗാനം കൊടുങ്കാററുപോലെ ഉയരുന്നു; ചിലപ്പോൾ തിരമാലപോലെ ഉലയുന്നു; ചിലപ്പോൾ വീണാരവംപോലെ മധുരമായിത്തീരുന്നു. പശ്ചാത്തലസ്വരങ്ങളേക്കൊണ്ടു പാടിക്കുന്ന ഈ "ടെക്നിക്ക്" നാമെല്ലാം പ്രയോഗിച്ചു നോക്കേണ്ടതാണ്. നമ്മുടെ നാടൻ പാട്ടുകളേയും നാടകവേദിയിൽക്കൂടെ പുനരുജ്ജീവിപ്പിയ്ക്കാവുന്നതാണ്. നാടൻപാട്ടുകൾക്ക് "പുതിയ വർണ്ണമട്ടു"കളില്ലെന്നു പറഞ്ഞ് പുച്ഛിക്കുവാൻ സംഗീതകുശലന്മാർ സാഹസപ്പെടരുതു്. നമ്മുടെ നാടൻപാട്ടുകളിൽ പലതിനും ഭാവഗംഭീരമായ ട്യൂണുകളുണ്ട്. ചില നാടൻപാട്ടുകളുടെ മട്ടുകൾക്ക് ഈയിടെ പുറത്തുവന്ന ചില ഹിന്ദിസിനിമകളിലെ പുതിയ ട്യൂണുകളുമായി ഏററവും അടുപ്പമുള്ളതായി ഞാൻ കണ്ടുപിടിച്ചു. വളരെ ചീത്ത ട്യൂണുകൾ മാററി നാടൻ പാട്ടുകൾക്ക് പുതിയ ട്യൂൺസ് കൊടുന്നതുകൊണ്ടും തരക്കേടില്ല. പക്ഷെ ഗാനങ്ങളുടേയും അവയുടെ സാഹിത്യത്തിന്റേയും 'സ്പിരിട്ടി'ന് ഉടവുതട്ടരുതെന്നുമാത്രം. കൂട്ടത്തിൽ പറയട്ടെ, ലോകത്തിലെല്ലായിടത്തുമുള്ള സംഗീതവിദഗ്ദ്ധന്മാരുടെയിടയിൽ ഇപ്പോൾ "നാടൻപാട്ടുകളിലേയ്ക്കു മടങ്ങിപ്പോകാ"നുള്ള ഒരു പ്രസ്ഥാനം ആരംഭിച്ചിട്ടുണ്ട്. അമേരിക്കയിലെ ഏററവും വലിയ സംഗീത രചയിതാക്കളിൽ ഒരാളായ ലൂയിസ്റ്റീൻജർ പറയുന്നതു് "നീഗ്രോ ജനതയുടെ ഇടയിലുള്ള നാടൻകോറസ്സുകളിലാണ് (കൂട്ടായി പാടുന്ന പാട്ടുകൾ) ഏററവും വലിയ കലാമൂല്യം താൻ കണ്ടെത്തി"യതെന്നാണ്.

നമ്മുടെ നാടകവേദിയുടെ പരിഷ്ക്കരണത്തിന് അവശ്യം ആവശ്യമായ ഒന്നാണ് നല്ല പശ്ചാത്തലസംഗീതം. ഇന്ന് സ്റ്റേജിന്റെ മുന്നിലിരുന്ന് അലറുന്ന ആ ഹാർമ്മോണിയിസ്റ്റിനെ നാടകവേദിയിൽനിന്ന് നാടുകടത്തുകതന്നെ വേണം. പശ്ചാത്തലസംഗീതമെന്ന പേരിൽ ഇന്ന് പ്രേക്ഷകരെ ആക്രമിക്കുന്നതു് മുറവിളികൂട്ടുന്ന ഒരു ഹാർമ്മോണിയവും മുഴങ്ങുന്ന ഒരു ഡോലക്കുമാണ്. രംഗത്തു വന്ന് പാട്ടുകച്ചേരി നടത്തുന്ന ഭാഗവതർമാരുമായി ഗുസ്തി പിടിക്കുക എന്നതിൽക്കവിഞ്ഞ പണിയൊന്നും ഇന്നത്തെ നമ്മുടെ പശ്ചാത്തലഗാനക്കാർക്കില്ല. രംഗത്തിനുതകുന്ന പശ്ചാത്തലം അവർ ഒരിക്കലും സൃഷ്ടിയ്ക്കുന്നില്ലെന്നുതന്നെയല്ല, ഉള്ള പശ്ചാത്തലം തന്നെ അടിച്ചുടയ്ക്കുകയാണ് അവർ ചെയ്യുന്നതു്. അതെല്ലാം മാറുകതന്നെ വേണം. ഒരു പശ്ചാത്തലസംഗീതസംഘത്തിൽ ചുരുങ്ങിയതു് എട്ടു സംഗീതോപകരണങ്ങളെങ്കിലും വേണം. അവരെ അരങ്ങത്തു കാണരുതു്. നല്ല ഒരു സംഗീതസംവിധായകന്റെ നേതൃത്വത്തിൽ, ആവശ്യമുള്ള സ്ഥലങ്ങളിൽ ആവശ്യമുള്ള സംഗീതയന്ത്രങ്ങൾ മാത്രം പ്രയോഗിച്ച് (അപൂർവം ചിലപ്പോൾ എല്ലാം പ്രയോഗിക്കുന്നതു് ആവശ്യമായിത്തീരും) രംഗത്തിനു പററിയ സംഗീതപശ്ചാത്തലം അവർ ഒരുക്കണം. പാശ്ചാത്യസംഗീതോപകരണങ്ങളിൽ പലതും നല്ല ഒരു "ഓർച്ചെസ്ട്ര" ഉണ്ടാക്കുന്നതിന് പററിയവയാണ്.

സാധാരണ നാടകങ്ങളുടെ കാര്യങ്ങളാണ് ഇതുവരെ പറഞ്ഞതു്. ഇന്നത്തെ

രൂപത്തിലുള്ള സംഗീത നാടകങ്ങൾ അന്തർദ്ധാനം ചെയ്യണമെന്നു പറഞ്ഞുവല്ലോ. അതിനുപകരം നമുക്ക് സംഗീതമാത്ര നാടകങ്ങൾ (operas) ഉണ്ടാക്കാം. സംഗീതപ്രിയന്മാർക്കു പററിയ ഒരു കലാരീതിയായിരിക്കും അതു്. പാശ്ചാത്യ നാടകവേദിയിൽ മാത്രമേ ഒപ്പറാകൾ—സംഗീതമാത്ര നാടകങ്ങൾ—ഇപ്പോഴുള്ളു. നമുക്കും ധാരാളം ഒപ്പെറാകൾ ഉണ്ടാക്കുവാൻ കഴിയും. ഒപ്പെറാകളുടെ കാര്യത്തിൽ ആപാദചൂഡം പാട്ടാവുകയും ചെയ്യാം. വള്ളത്തോളിന്റെ "മഗ്ദലനമറിയം," കുമാരനാശാന്റെ "കരുണ," ചങ്ങമ്പുഴയുടെ "രമണൻ"-ഇവയെയെല്ലാം അടിസ്ഥാനപ്പെടുത്തി ഒന്നാംതരം സംഗീതമാത്ര നാടകങ്ങൾ നമുക്കുണ്ടാക്കാൻ കഴിയും. അതുപോലെതന്നെയാണ് നൃത്യനാടകങ്ങ (Ballets) ളുടെ കാര്യവും. പാശ്ചാത്യകലാലോകത്തു മാത്രമല്ല, ഇന്ത്യയിൽത്തന്നെ ഉത്തരേന്ത്യയിലും ബങ്കാളിലും ധാരാളം നൃത്യനാടകങ്ങളുണ്ടായിട്ടുണ്ട്. സംഗീതവും നൃത്തവും മതിവരുവോളം ആസ്വദിക്കുവാനുള്ള ഒരുത്തമ മാർഗ്ഗമാണതു്.

നാടകം, നൃത്യനാടകം, സംഗീതം, മുതലായ എല്ലാ കലാരൂപങ്ങളേയും പുനരുജ്ജീവിപ്പിക്കുന്നതിന് പുരോഗാമികളായ കലാകാരന്മാർ സംഘടിച്ചു കൊണ്ടുള്ള പരിശ്രമം ഉത്തരേന്ത്യയിൽ ആരംഭിച്ചിട്ടുണ്ട്. ബഹുജനങ്ങളുടെ താൽപര്യസംരക്ഷണത്തേയും കലയുടെ പുരോഗതിയേയും ലാക്കാക്കി മേല്പറഞ്ഞ കലാരൂപങ്ങളെ ഉപയോഗിക്കുവാൻ വേണ്ടിയുണ്ടായിട്ടുള്ള സംഘടനകളാണ് "ഇന്ത്യൻ പീപ്പിൾസ് തിയേറർ അസോസിയേഷൻ", "ഇന്ത്യൻ നാഷനൽ തീയേറർ" മുതലായവ. അവയുടെ മാതൃകയിലുള്ള ജനകീയ കലാസംഘടനകൾ കേരളത്തിലും ഉണ്ടാക്കേണ്ടതു് നമ്മുടെ കടമയാണ്. പുരോഗമനസാഹിത്യസംഘടനയുടെ ശ്രദ്ധ ഈ വിഷയത്തിൽ ഉടനടി പതിയുമെന്നു് ആശിച്ചുകൂടേയോ?

## റഷ്യയിലെ സഞ്ചാരവായനശാലകൾ

പുസ്തകങ്ങളും, മാസികകളും, വർത്തമാനപ്പത്രങ്ങളും വായിക്കുന്ന കാര്യത്തിൽ സോവിയററ് റഷ്യയിലെ പൊതുജനങ്ങൾക്ക് വിശേഷിച്ചും ഗ്രാമീണർക്കും കർഷകർക്കും വർദ്ധിച്ചുവരുന്ന കൗതുകത്തെ തൃപ്തിപ്പെടുത്താൻ ഇപ്പോൾ "സഞ്ചാരവായനശാലകൾ" അവിടെ ഏർപ്പെടുത്തിയിരിക്കുന്നു.

സഞ്ചാരവായനശാലകൾ വെറും ഗ്രന്ഥവാഹകജോലി മാത്രമല്ല സാധിക്കുന്നതു്. അതോടൊപ്പം വിദ്യാഭ്യാസപരവും സാംസ്കാരികവുമായ ഒരു ലക്ഷ്യംകൂടി അവയ്ക്കുണ്ട്. പൊതുജനങ്ങളുടെ മുൻപിൽ നല്ലകൃതികൾ വായിക്കുക, വകതിരിച്ചു വായിക്കേണ്ടവയെപ്പററി ഉപദേശിക്കുക, സമ്മേളനങ്ങൾ സംഘടിപ്പിക്കുക, ഗ്രന്ഥപ്രദർശനങ്ങൾ നടത്തുക എന്നിവ അവരുടെ പരിപാടിയിൽ പെടുന്നു. മിക്കപ്പോഴും ഒരു പ്രാസംഗികൻ സഞ്ചാരവായനശാലകളുടെ കൂടെ ഉണ്ടായിരിക്കും. ഗ്രാമീണരുടെ കാര്യമായ സഹകരണങ്ങൾ അവയ്ക്കു ലഭിക്കുന്നു.

# അഡയാർ ഗ്രന്ഥാലയം



[കെ. കുഞ്ചുണ്ണിരാജാ എം. ഏ.]

അഡയാർ ഗ്രന്ഥാലയത്തിന്ന് അറുപതു വയസ്സു തികയുന്ന ജൂബിലി മഹോത്സവം ഇക്കൊല്ലത്തിലാണ്. ചെറിയ ഒരു മുറിയും അല്പം ചില പുസ്തകങ്ങളും മാത്രമായി തുടങ്ങിയ ഈ ഗ്രന്ഥാലയം ഇന്നു സാർവലൌകികമായ പ്രസിദ്ധി സമ്പാദിച്ചു കഴിഞ്ഞിരിക്കുന്നു. അസാമാന്യവും അൽഭുതകരവുമായ ഈ വളർച്ചയുടെ കാരണമെന്താണ്?

1886 ഡിസംബർ 28-ാം തീയതി അന്നത്തെ തിയാസൊഫിക്കൽ സൊസൈററിയുടെ പ്രസിഡണ്ടാണ് ഈ ഗ്രന്ഥാലയം സ്ഥാപിച്ചതു്. വെറും ഒരു ഗ്രന്ഥസംഭരണ കേന്ദ്രം മാത്രമായിട്ടല്ല, പ്രത്യേകമായ ചില ഉദ്ദേശ്യങ്ങളോടുകൂടിയാണ് ഇതു സ്ഥാപിക്കപ്പെട്ടതു്. സമുദായത്തിൽ സഹോദരബോധം പ്രചരിപ്പിക്കുവാനും, ആദ്ധ്യാത്മ സംസ്കാരം പോഷിപ്പിക്കുവാനും, സത്യാന്വേഷണത്തിൽ മത്സരബുദ്ധി കൂടാതെ എല്ലാ മതഗ്രന്ഥങ്ങളേയും പരിശോധിച്ചു സത്യശകലങ്ങൾ സാദരം സ്വീകരിക്കുവാനും മററുമായിത്തുടങ്ങിയ തിയാസൊഫിക്കൽ സൊസൈററി (ബ്രഹ്മവിദ്യാസംഘം) യുടെ ശരിയായ വളർച്ചയ്ക്കു് അത്യന്താപേക്ഷിതമായ ഒന്നാണ് ഒരു ഗ്രന്ഥാലയമെന്ന് പ്രസിഡണ്ടായ കേണൽ ഓൾക്കോട്ട് ദൃഢമായി വിശ്വസിച്ചു. ഇന്ത്യയിൽനിന്നും പുറമെനിന്നും പ്രസിഡണ്ടിന്റെ ഗ്രന്ഥാലയത്തിലേയ്ക്കു പുസ്തകങ്ങളും ഓലഗ്രന്ഥങ്ങളും ധനസഹായവും തെരുതെരെ വരുവാൻ തുടങ്ങി. ഇന്നു അഡയാർ ഗ്രന്ഥാലയത്തിൽ 60000 പുസ്തകങ്ങളും 15000 കൈയെഴുത്തു ഗ്രന്ഥങ്ങളും ഉണ്ടു്.

തുടക്കത്തിൽ ലൈബ്രറിയുടെ ഭരണം ഒരു കമ്മിററിയുടെ കീഴിലായിരുന്നു. ഗവർമ്മേൻറുകളിൽനിന്നും മററുമുള്ള പ്രോത്സാഹനങ്ങൾ ലഭിച്ചുതുടങ്ങിയതു് വളരെ കഴിഞ്ഞതിന്നുശേഷം മാത്രമാണ്. 1905-ൽ ഷ്റാഡർ ലൈബ്രറിയുടെ ആദ്യത്തെ ഡയറക്ടറായി നിയമിക്കപ്പെട്ടു; അനന്തരം മഹാദേവശാസ്ത്രി, പി. കെ. തെലാങ്ങ്, ജിനരാജദാസ്, കുഞ്ഞൻരാജാ, ഹെൻറി ഫ്രൈ, ശ്രീനിവാസമൂർത്തി എന്നിവരെല്ലാം ഡയറക്ടറായി വർത്തിക്കയുണ്ടായിട്ടുണ്ടു്.

മതപരങ്ങളായ പ്രധാന ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിലാണ് ലൈബ്രറിയുടെ ശ്രദ്ധ ആദ്യമായി പതിഞ്ഞതു്. അഹിർബുധ്ന്യസംഹിതയും പല ഉപനിഷത്തുകളും ഡാക്ടർ ഷ്റാഡർതന്നെ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. തിയാസൊഫിക്കൽ പ്രസിദ്ധീകരണശാല മുഖേനയും പല പ്രധാന ഗ്രന്ഥങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. എന്നാൽ ഡാക്ടർ കുഞ്ഞൻരാജാവു് 1926-ൽ അഡയാർ ഗ്രന്ഥാലയത്തിൽ ചേർന്നതിന്നുശേഷമാണ് അതിന്ന് അഭൂതപൂർവ്വമായ വളർച്ച കണ്ടുതുടങ്ങിയതു്. അഡയാർ ലൈബ്രറി ഗ്രന്ഥാവലിയിൽനിന്നും നാല്പതോളം പ്രധാനപ്പെട്ട ഗ്രന്ഥങ്ങൾ രാജാവിന്റെ മേൽനോട്ടത്തിൽ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിട്ടുണ്ടു്. അവയിൽ എട്ടെണ്ണത്തിന്ന് അദ്ദേഹംതന്നെയാണ് പ്രസാധകൻ, മററു പലതും അദ്ദേഹത്തിന്റെ അവതാരികയോടുകൂടിയവയും ആണ്. ഡാക്ടർ രാജാവിന്റെ പ്രസാധകത്വത്തിൻ കീഴിൽ 1936-ൽ തുടങ്ങിയ 'ബ്രഹ്മവിദ്യ' എന്ന

അഡയാർ ലൈബ്രറി ബുള്ളററിൽ പൌരസ്ത്യ വിദ്യാപണ്ഡിതന്മാരുടെ പ്രശംസയ്ക്കു പാത്രമായിക്കഴിഞ്ഞിട്ടുണ്ട്. ഈ ത്രൈമാസികം വഴിയായി ഗ്രന്ഥാലയത്തിലെ അപൂർവ്വഗ്രന്ഥങ്ങളുടെ നിഷ്കൃഷ്ടമായ വിവരണങ്ങളും പ്രധാന കൃതികളുടെ പ്രസിദ്ധീകരണവും മററു ഗവേഷണപരങ്ങളായ ലേഖനങ്ങളും പുസ്തകനിരൂപണങ്ങളും നടത്തി ഗ്രന്ഥാലയത്തിന്റെ പ്രവർത്തനത്തിന്നു ശരിയായ ജീവൻ നൽകിവരുന്നുണ്ട്. പത്തുകൊല്ലം മുമ്പു തുടങ്ങിയ അഡയാർഗ്രന്ഥാലയ സംഘം വഴിയായും ഈ ഗ്രന്ഥാലയത്തിന്നു നല്ലവണ്ണം വളരുവാൻ സാധിച്ചിട്ടുണ്ട്.

അഡയാർ ലൈബ്രറിയിലെ സംസ്കൃത ഗ്രന്ഥങ്ങളുടെ ഒരു ക്യാററ്ലോഗ് രണ്ടു വാല്യമായി 1926-ൽ രാജാവു് പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഗ്രന്ഥങ്ങളുടേയും ഗ്രന്ഥകാരന്മാരുടേയും അകാരാദിയിലുള്ള ലിസ്റ്റുകളും 1945-ൽ അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഗ്രന്ഥങ്ങളെ തരംതിരിച്ചു വിവരിച്ചുകൊണ്ടുള്ള ക്യാററ്ലോഗുകളും (Descriptive Catalogue) പല വാല്യങ്ങളായി പ്രസിദ്ധപ്പെടുത്തിവരുന്നു; നാലു വാല്യങ്ങൾ പ്രസിദ്ധീകൃതങ്ങളായി. മററുള്ളവയുടെ പണി തുടർന്നുവരുന്നു. ഇംഗ്ലീഷ്ഭാഷയിലുള്ള പുസ്തകങ്ങളുടെ വിഷയങ്ങളനുസരിച്ചു തരംതിരിച്ചുകൊണ്ടുള്ള ക്യാററ്ലോഗും മൂന്നു വാല്യങ്ങളായി പ്രസിദ്ധംചെയ്തിട്ടുണ്ട്. ഫ്റെഞ്ചു പുസ്തകങ്ങൾക്കും ക്യാററ്ലോഗുണ്ട്.

ലോകത്തിലെല്ലായിടത്തും പടർന്നുപിടിച്ചുള്ള തിയോസൊഫിക്കൽ സൊസൈററിയുടെ കേന്ദ്രസ്ഥാനമായ അഡയാറിലെ ഈ ഗ്രന്ഥാലയത്തിൽ പല ഭാഷകളിലുമുള്ള പുസ്തകങ്ങൾ ധാരാളമായുണ്ട്. ഇന്ത്യൻഭാഷകൾക്കു പുറമെ ഇംഗ്ലീഷ്, ഫ്റെഞ്ച്, പോർച്ചുഗീസ്, സ്പാനിഷ്, ജർമ്മൻ, ഇററാലിയൻ, ലത്തീൻ, ഗ്രീക്ക് മുതലായ യൂറോപ്യൻ ഭാഷകളിലും പാലി, ടിബെററൻ, സിങ്കളീസ്, ചൈനീസ്, പേർഷ്യൻ അറബിക് മുതലായ ഏഷ്യയിലെ ഭാഷകളിലും ഉള്ള അനേകം പുസ്തകങ്ങൾ ഇവിടെ കാണാം. ഓലഗ്രന്ഥങ്ങളും ചെമ്പോലകളും മരവിരിഗ്രന്ഥങ്ങളും മററും വളരെ പഴക്കംചെന്നവ ഇവിടെയുണ്ട്. ഇന്ത്യയിൽ ഏററവും പഴയ ഖുറാൻ ഗ്രന്ഥം ഇവിടെയാണ് ഉള്ളതു്. 1483-ാമാണ്ടിൽ അച്ചടിച്ച ഗ്രന്ഥം ഇവിടെക്കാണുവാൻ കഴിയും. വിലപിടിച്ചവയും അപൂർവ്വങ്ങളുമായ പലതരം ചിത്രങ്ങളും കലാപരങ്ങളായ മററു ഗ്രന്ഥങ്ങളും അഡയാർ ലൈബ്രറിയിലേയ്ക്കു ജനങ്ങളെ ആകർഷിച്ചുവരുന്നു. കുട്ടികൾക്കു രസിക്കുന്ന പുസ്തകങ്ങൾക്ക് ഒരു പ്രത്യേകമായ വകുപ്പുതന്നെയുണ്ട്. പ്രതിവർഷം പത്തുപതിനായിരത്തോളം ജനങ്ങൾ ഈ ഗ്രന്ഥാലയം സന്ദർശിച്ചുവരുന്നു.

പ്രസിദ്ധ പണ്ഡിതന്മാർക്കും വിദ്വത്സമിതികൾക്കും അപൂർവ്വഗ്രന്ഥങ്ങളും മററും ഉപയോഗത്തിന്നയച്ചുകൊടുത്തും, വിദ്യാർത്ഥികൾക്ക് ഉപരിപഠനത്തിന്നു വേണ്ട സഹായസഹകരണങ്ങൾ ചെയ്തുകൊടുത്തും, പോസ്ററുവഴിയായിത്തന്നെ പലർക്കും സംശയനിവൃത്തി വരുത്തിക്കൊടുത്തും 'ഗ്രന്ഥാലയം ഉപയോഗത്തിന്നുള്ളതാണെ'ന്ന തത്വം ഈ ഗ്രന്ഥാലയം തികച്ചും പ്രയോഗപദ്ധതിയിൽ കൊണ്ടുവന്നിട്ടുണ്ട്.



## *'സി. വി. രാമൻപിള്ള'



(കെ. എം. ജോർജ്ജ് എം. എ.)

ആഖ്യായിക എന്ന പദം കേട്ടാൽ ഉടനേ ഏതൊരു മലയാളിയും സ്മരിക്കുന്ന ഒരു നാമധേയമാണ് സി. വി. രാമൻപിള്ള എന്നതു്. പക്ഷേ മാർത്താണ്ഡവർമ്മയും രാമരാജാബഹദൂറും പത്തു പ്രാവശ്യം വായിച്ചിട്ടുള്ളവർക്കും അവയുടെ കർത്താവായ സി. വി. രാമൻപിള്ളയെക്കുറിച്ചുള്ള അറിവ് ഏററവും തുച്ഛമായിരിക്കും. ലജ്ജാകരമായ ഈ അജ്ഞതയ്ക്ക് ഈയിടെ ഒരു പരിഹാരമാർഗ്ഗം ഉണ്ടായിട്ടുണ്ട്. അതാണു വിമർശനവിഷയമായ "സി. വി. രാമൻപിള്ള" എന്ന ജീവചരിത്രം.

സി. വി. യുടെ ബാല്യകാലജീവിതം; അദ്ദേഹം വളർന്നുവന്ന പരിതഃസ്ഥിതികൾ; ഒരു മികച്ച സാഹിത്യകാരനായി തീരാനുള്ള കാരണങ്ങൾ, വ്യക്തിത്വത്തിൻെറ പ്രത്യേകതകൾ, സമുദായത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം ഇതൊക്കെ അറിയണമെന്നാഗ്രഹിച്ചിട്ടില്ലാത്ത ഒരു ഭാഷാസ്നേഹി ഉണ്ടോ? ഭൂതകാലത്തിൻെറ ഇരുണ്ട ഗുഹകളിൽനിന്നും ഈ വിവരങ്ങൾ സംഭരിച്ചു സംസ്കരിച്ചു രേഖാരൂപത്തിൽ അനശ്വരമാക്കി നമുക്കു പ്രദാനം ചെയ്തിരിക്കുന്നതു് ജീവചരിത്ര രചനയിൽ നിഷ്ണാതനായിരിക്കുന്ന ശ്രീ. പി. കെ. പരമേശ്വരൻനായരാണ്.

തിരുവനന്തപുരത്തു് ഹൈക്കോടതിയിലെ തർജ്ജമക്കാരനും സർക്കാർ അച്ചുക്കൂടം സൂപ്രണ്ടും മററുമായിരുന്ന സി. വി. രാമൻപിള്ള എന്ന ഉദ്യോഗസ്ഥൻ ഇത്ര ഗംഭീരമായ നോവലുകളുടെ കർത്താവായതെങ്ങനെ എന്നതു് രസകരമായ ഒരു കഥയാണ്, അച്ചുകൾ വളരെയധികം തൻെറ സ്വാധീനത്തിലുണ്ടായിരുന്നതുകൊണ്ടാണ് അദ്ദേഹം പുസ്തകം എഴുതുന്നതെന്ന് ആ പ്രശ്നത്തിന് ഈ. വി. കൃഷ്ണപിള്ളയുടെ കൗമാരബുദ്ധി ഒരു സമാധാനം കണ്ടുപിടിച്ചിട്ടുള്ളതായി, ഈ. വി. തൻെറ ആത്മകഥയിൽ പറയുന്നുണ്ട്. പക്ഷേ അതുകൊണ്ടു നമുക്കു സമാധാനമായില്ല.

കുറെ യാദൃച്ഛികസംഭവങ്ങളുടെ സമാഹാരംപോലെയാണ് സി. വി. യുടെ ജീവിതം. അക്കൂട്ടത്തിലൊന്നാണ് സർക്കാരുദ്യോഗവും. അദ്ദേഹം മറെറന്തെല്ലാം ആയിരുന്നു. ഏതെത്ര മണ്ഡലങ്ങളാണ് അദ്ദേഹത്തിൻെറ പ്രഭാവംകൊണ്ടു പ്രകാശമാനമായി തീരാതിരുന്നിട്ടുള്ളതു്! അതു നിൽക്കട്ടെ. നമുക്ക് ഈ ജീവിതത്തെ ഒന്നപഗ്രഥിച്ചു നോക്കാം.

ഒരു ജീവിതത്തെ സാധാരണഗതിയിൽ മൂന്നു ഘട്ടങ്ങളായി തിരിക്കാം. സൗകര്യത്തിനുവേണ്ടി അതിനെ ഒരു ചെടിയുടെ വളർച്ചയോട് ഉപമിക്കുകയും ചെയ്യാം. ആദ്യമായി വിത്തു മുളച്ചു, നാമ്പുകുമ്പി ഏതാനും ഇലകളുമായി ഉയർന്നുവരുന്നു. അങ്ങനെ കുറെ വളർന്നശേഷമാണ് ശാഖകൾ പൊട്ടി പല ഭാഗങ്ങളിലേക്കു ചെടി വികസിക്കുന്നതു്. അതു കഴിഞ്ഞാലുടനെ പൂക്കാനുള്ള വട്ടമാണ്. ഇങ്ങനെ ശാഖകൾ തിരിയുന്നതിനുള്ള ആരംഭംവരെയാണ് ഒന്നാം ഘട്ടം. രണ്ടാംഘട്ടത്തിൽ ശാഖകൾ വളർന്നു,

With kind permission of the Station Director A. I. R. Madras

* ഗ്രന്ഥകർത്താ പി. കെ. പരമേശ്വരൻനായർ, മുദ്രണം; ശ്രീരാമവിലാസം പ്രസ്സ്, തിരുവനന്തപുരം വില രൂ. 4.

ധാരാളം പുഷ്പങ്ങളും, ഫലങ്ങളും ഉണ്ടാകുന്നു. ഫലപൂർണ്ണമായ ആ ഭാഗം കഴിയുമ്പോഴാണു് മൂന്നാംഘട്ടം തുടങ്ങുന്നതു്. പിന്നെ പൂർവ്വാർജ്ജിതമായ ശക്തിയിൽ കഴിയുകയും, ക്രമേണയോ പെട്ടെന്നോ നശിക്കുകയും ചെയ്യുന്നു. മനുഷ്യജീവിതത്തേയും ഇങ്ങനെ മൂന്നു ഘട്ടങ്ങളായി തിരിക്കുന്നതു ജീവചരിത്രകാരന്റെ അവലോകനത്തെ സഹായിക്കുന്നതാണു്. ഓരോ ഘട്ടത്തിലും ഏറെക്കുറെ ഭിന്നങ്ങളായ സങ്കേതികമാർഗ്ഗം അവലംബിക്കുന്നതു ജീവചരിത്രരചനയെ പുഷ്ടിപ്പെടുത്തുന്നതുമാണു്.

പഴയകാലത്തു ജീവചരിത്രത്തെ ഏറിയ കൂറും ഒരു ചരിത്രം എന്ന നിലയിലാണു് കരുതിവന്നതു്. അതുകൊണ്ടു് ചരിത്രരചനയുടെ സാധാരണസമ്പ്രദായമായ കാലാനുക്രമമായ (Chronological) പ്രതിപാദനം ആയിരുന്നു നടത്തിവന്നതു്. ഇതുമൂലം പല ജീവിതചരിതങ്ങളും കണക്കിലധികം സ്ഥൂലിച്ചുപോയിട്ടുണ്ടെന്നു മാത്രമല്ല, കഥാനായകന്റെ വ്യക്തിമാഹാത്മ്യം സംഭവങ്ങളുടെ ഇടയിൽ മറഞ്ഞിരിക്കുന്നതായും കാണുന്നു. അപ്പോൾ വ്യക്തിവൈഭവം ആണു പ്രത്യേകം പ്രകാശിപ്പിക്കേണ്ടതു് എന്നു ധരിച്ച ഒരു കൂട്ടം എഴുത്തുകാർ കഥാപരമായ രസം ഉപേക്ഷിച്ചു് സ്വഭാവനിരൂപണത്തിൽ ക്രമത്തിലധികം ശ്രദ്ധപതിപ്പിച്ചു. ഇതും അത്ര പന്തിയായില്ല കാലാനുക്രമമായ പ്രതിപാദനവും സ്വഭാവനിരീക്ഷണവും ഒരു ജീവചരിത്രത്തിൽ ആവശ്യമാണു്. പക്ഷേ എങ്ങിനെയാണു്, എവിടെയാണു് അവ പ്രയോഗിക്കേണ്ടതെന്നും, ചേരേണ്ടതെന്നും അറിയുന്നതാണു വാസ്തവത്തിൽ ആവശ്യം.

വ്യക്തിത്വം രൂപപ്പെട്ടു് ഉറയ്ക്കുന്നതുവരെയുള്ള ഒന്നാംഘട്ടത്തിൽ, പ്രായേണ കാലാനുക്രമമായ പ്രതിപാദനം തന്നെയാണു നല്ലതു്. കഥാനായകന്റെ ശാരീരികവും, അതിലും പ്രത്യേകമായി മാനസികവുമായുള്ള വളർച്ച കണ്ടു മനസ്സിലാക്കുന്നതിനാണു് നാം ആഗ്രഹിക്കുന്നതു്. ഭാവിയിലെ സാഹിത്യകാരനെ പ്രസവിച്ചു വളർത്തിയ രംഗങ്ങൾ മുഴച്ചുവരാമെന്നല്ലാതെ വളരെ സ്പഷ്ടമായിക്കൂടാ. അവിടെ താരതമ്യത്തിനും വിമർശനത്തിനും സ്ഥാനം കൊടുക്കരുതു്. അനുസ്യൂതമായി, ഒരു കഥ പറയുന്നതുപോലെ, ആ ജീവിതത്തിലെ തുടിപ്പുകൾ വികസിപ്പിച്ചുകൊണ്ടുവരികയാണു വേണ്ടതു്. ഇവിടെയാണു് ഒരു കലാകാരന്റെ സൃഷ്ടിപാടവം വെളിപ്പെടേണ്ടതു്. പി. കെ. പരമേശ്വരൻ നായർ പ്രായേണ ചരിത്രകാരന്റെ കാലാനുക്രമമായ പ്രതിപാദനമാണു സ്വീകരിച്ചിരിക്കുന്നതെങ്കിലും, ആദ്യഘട്ടത്തിൽതന്നെ അദ്ദേഹം താരതമ്യത്തിനും, വ്യക്തിത്വനിരൂപണത്തിനും തുനിയുന്നുണ്ടു്. തൻമൂലം രണ്ടാംഘട്ടത്തിലേക്കു ഇടയ്ക്കിടയ്ക്കു് ഒന്നെത്തിനോക്കിയിട്ടു മടങ്ങുന്നതിനും അദ്ദേഹം നിർബന്ധിതനായിത്തീരുന്നു. അതു പ്രസ്തുത കൃതിയുടെ സൗഷ്ഠവത്തിനു കുറച്ചു ഹാനി വരുത്തിയിട്ടുണ്ടു്.

രണ്ടാംഘട്ടത്തിൽ, ജീവിതം പൂർണ്ണ വളർച്ച പ്രാപിച്ചു പല പ്രവർത്തനരംഗങ്ങളിലും തഴച്ചു തളിർത്തു നിൽക്കുകയാണു്. കർമ്മബഹുലമായ ഒരു ജീവിതത്തിൽ കാലാനുക്രമമായി ഓരോ സംഭവങ്ങൾ പറഞ്ഞുതീർക്കാൻ ശ്രമിച്ചാൽ അതിനു് ഒരതിർത്തിയും ഉണ്ടാവില്ല. അതു വലിയ പ്രയോജനത്തെയും ചെയ്യുകയില്ല. ഇവിടെ പ്രധാന പ്രവർത്തനമണ്ഡലങ്ങൾ നിഷ്കർഷിച്ചു പഠിച്ചു് ഓരോ ശാഖകളായി തിരിച്ചു് ഓരോന്നിന്റെ കനവും, തൂക്കവും, ആകൃതിയും, പ്രകൃതിയും നിർണ്ണയിക്കുകയാണു വേണ്ടതു്. ഈ ഘട്ടത്തിൽ മുമ്പോട്ടും പിന്നോ

ട്ടും ഇടത്തോട്ടും വലത്തോട്ടും, ദൃഷ്ടി പായിക്കുന്നതു് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യംതന്നെയാണു്. ഇവിടെ സൃഷ്ടിചാതുര്യമുള്ള ഒരു കലാകാരനേക്കാൾ, തരംതിരിച്ചും മൂല്യനിർണ്ണയനവും പരിചയമുള്ള ഒരു നിരൂപകനേയാണു് ആവശ്യം.

ഒന്നാംഘട്ടത്തിൽ കഥാപുരുഷനോടു താദാത്മ്യം പ്രാപിച്ച കലാകാരൻ, മൂന്നാംഘട്ടത്തിൽ കുറച്ചകലെ മാറിനിന്നു, കഥാപുരുഷന്റെ മൊത്തത്തിലുള്ള വിജയാപജയങ്ങളെ വസ്തുനിഷ്ഠമായ ഒരു മനോഭാവത്തോടുകൂടി വീക്ഷിക്കുന്നു. അപ്പോൾ ആ ചെടിയുടെ ചുവടുമുതൽ മേലത്തെ അററം വരെ ഒററ നോട്ടത്തിൽ കാണുന്നു. അന്ത്യഘട്ടത്തിൽനിന്നുകൊണ്ടു ചരിത്രകാരൻ അടിക്കുന്ന ഈ വെളിച്ചം സ്മര്യപുരുഷന്റെ ശൈശവകാലംവരെ പുറകോട്ടു പോകുന്നു. ഈ പ്രത്യവലോകനം ചുരുങ്ങിയിരിക്കുമെങ്കിലും, ചരിത്രനായകന്റെ വ്യക്തിത്വം അതിന്റെ പരിണതരൂപത്തിൽ അവിടെയാണു പ്രകാശിതമാകുന്നതു്. ശ്രീ. പരമേശ്വരൻനായർ രണ്ടും, മൂന്നും ഘട്ടങ്ങളിൽ സാമാന്യാധികം വിജയിച്ചിട്ടുണ്ടെന്നാണു് എന്റെ അഭിപ്രായം.

ധാരാളം പണമുള്ളവർക്കുപോലും ഇക്കാലത്തു് ഒരു വീടുപണിയുവാൻ സാമഗ്രികൾ സംഭരിക്കുന്നതു് എത്രയോ പ്രയാസമായ ഒരു കൃത്യമാണു്. എന്നാൽ ഇതിനേക്കാൾ പതിന്മടങ്ങു പ്രയാസമുള്ള ഒരു കൃത്യമാണു്, ഭൂതകാലത്തിൽ മറഞ്ഞിരിക്കുന്ന ഒരു മഹാൻ വാണരുളിയ ആ സാഹിത്യസൗധം നിർമ്മിക്കുന്നതു്. ചരിത്രപാഠമായി വിലയുള്ള രേഖകൾ സൂക്ഷിക്കുന്നതിൽ ഇന്നും അലസന്മാരായിക്കഴിയുന്ന നമ്മുടെയിടയിൽ ഒരാൾ അതിനുദ്യമിക്കുന്നതുതന്നെ സാഹസമായി തോന്നുന്നു. എന്നിരിക്കെ, മഹത്തായ ഈ ജീവചരിത്രഗേഹം പണിയുന്നതിനു ശ്രീ. പരമേശ്വരൻനായർ സംഭരിച്ചിട്ടുള്ള സാമഗ്രികളുടെ ധാരാളതയും, നവീനതയും എന്നെ തികച്ചും അത്ഭുതാധീനനാക്കുന്നു. അദ്ദേഹത്തിന്റെ അചഞ്ചലമായ ഉത്സാഹവും അതുല്യമായ സഹനശക്തിയുമാണു് ഈ പ്രവർത്തനത്തിൽ കാണുന്നതു്.

ബൃഹത്തായ ഈ സാഹിത്യസൗധത്തിലേയ്ക്കു പരമേശ്വരൻനായർ നമ്മെക്കൂട്ടിക്കൊണ്ടു പോകുന്നു. ജിജ്ഞാസയോടും, പ്രതീക്ഷകളോടും പ്രവേശിക്കുന്ന നമുക്കു് പി. കെ., കഥാനായകന്റെ ചെറുപ്പകാലത്തെ ചില ചിത്രങ്ങൾ കാട്ടിത്തരുന്നു. മുൻപു ഞാൻ സൂക്ഷിച്ചതുപോലെ ആദ്യകാലസാഹചര്യങ്ങൾ, കോളേജ് ജീവിതം, വിദേശത്തു് അലഞ്ഞുതിരിഞ്ഞതു്, ഇങ്ങനെയുള്ള പല ചിത്രങ്ങളും നമ്മെ ആകർഷിക്കുന്നു, പോരാ–പുളകമണിയിക്കുന്നു. അതു കഴിഞ്ഞ ഉടനേതന്നെ നാം പോകുന്നതു് ഒരു ആഫീസുമുറിയിലേയ്ക്കാണു്. അവിടെ സാമുദായികകാര്യങ്ങളാണു് നാം കേൾക്കുന്നതു്. സി. കൃഷ്ണപിള്ള, താണുപിള്ള എന്നിവരുടെ ചിത്രങ്ങൾ സി. വി. യുടെ ചിത്രത്തെ പശ്ചാത്തലത്തിലേയ്ക്കു തള്ളി മാററിയിരിക്കുന്നതുപോലെ നമുക്കു തോന്നും. നമുക്കു് ഈ മഹാനുഭാവന്മാരെക്കുറിച്ചു തൽക്കാലം വലിയ താൽപര്യമില്ലെന്നുള്ളതു് പി. കെ. കുറച്ചു കഴിഞ്ഞുമാത്രമേ അറിയുന്നുള്ളു. പിന്നെ അടുക്കളഭാഗത്തുകൂടെ പോയി ഭാഗീരഥിഅമ്മയെ അല്പനേരം സന്ദർശിച്ച ശേഷം "മാർത്താണ്ഡവർമ്മ" ഇരിക്കുന്ന മുറിയിലേയ്ക്കു നാം പ്രവേശിക്കുന്നു. അടുക്കളഭാഗത്തു കുറേനേരംകൂടെ നിന്നു കുട്ടികളുടെ മട്ടുകളും കളികളും കാണാൻ കഴിഞ്ഞില്ലല്ലോ എന്നു നമുക്കു തോന്നുമെങ്കിലും, പെട്ടെന്നു നാം "മാർത്താണ്ഡവർമ്മ" എഴുതിയ ചരിത്ര

സ്ഥിതികളിൽ ദത്തമനസ്കരാകുന്നു. അങ്ങനെയിരിക്കുമ്പോൾ വീണ്ടും പി. കെ. നമ്മെ താണുപിള്ളയുടെ സവിധത്തിലേയ്ക്കു നിർബ്ബന്ധിച്ചു കൂട്ടിക്കൊണ്ടു പോകുന്നു. മലയാളിമെമ്മോറിയൽ, പൊതുക്കാര്യപ്രവർത്തനങ്ങൾ, രാഷ്ട്രീയ വടംവലികൾ എന്നിവയെക്കുറിച്ചു നാം പ്രതീക്ഷിക്കുന്നതിലധികം വിവരണങ്ങൾ നമ്മെ കേൾപ്പിക്കുന്നു. അതുകഴിഞ്ഞു 'ധർമ്മരാജാ' തുടങ്ങിയ ആഖ്യായികകളും 'കുറുപ്പില്ലാക്കളരി' തുടങ്ങിയ പ്രഹസനങ്ങളും എഴുതപ്പെട്ട ചുററുപാടുകൾ ചിത്രീകരിക്കുന്നു. സി. വി. യുടെ വ്യക്തിത്വത്തെ സ്പർശിക്കുന്ന ഇത്തരം ചിത്രങ്ങൾ നമ്മെ വളരെ രസിപ്പിക്കുന്നുവെങ്കിലും, നിരൂപണത്തിലുള്ള പ്രതിപാദ്യങ്ങൾ ഇത്ര വേണ്ടതായിരുന്നു എന്നു തോന്നാതിരിക്കുന്നില്ല. ഒടുവിൽ വികാരപൂർണ്ണങ്ങളായ അവസാനരംഗങ്ങൾ നാം കാണുന്നു. അവിടെ സി. വി. യുടെ ഒരു സമഗ്രചിത്രം വരച്ചു കാണിച്ചിരിക്കുന്നതു തികച്ചും ആസ്വാദ്യമായിരിക്കുന്നു. ആകപ്പാടെ ഈ സാഹിത്യഗേഹത്തിന്റെ ഗാംഭീര്യത്തിൽ നമുക്കു് അഭിമാനം തോന്നുന്നു. എങ്കിലും മറെറാരു വീട്ടുകൂടെ പണിയാനുള്ളത്ര തടികളും കല്ലുകളും ചില മുറികളിൽ ഇങ്ങനെ ശേഖരിച്ചുവച്ചിരിക്കുന്നതു് എന്തിനു് എന്നു നാം സ്വയം ചോദിക്കുന്നു. അതു കെട്ടിടത്തിന്റെ ഭംഗിയേയും, ഒതുക്കത്തേയും, വാസസൗകര്യത്തേയും കുറെയെല്ലാം ബാധിക്കുന്നില്ലേ എന്നുകൂടി നാം സംശയിക്കുന്നു.

മി. പരമേശ്വരൻനായർ ഒരു ജീവചരിത്രം എഴുതാൻ തുടങ്ങുമ്പോൾ രണ്ടുമൂന്നു പുസ്തകങ്ങൾക്കുവേണ്ട കാര്യങ്ങൾ ക്രമപ്പെടുത്തുന്നു. അദ്ദേഹത്തിന്റെ സാഹിത്യപഞ്ചാനൻ എന്ന ഗ്രന്ഥത്തിൽ ഇതു പ്രകടമായിട്ടു കണ്ടതാണു്. വിമർശനവിഷയമായ ഈ ഗ്രന്ഥത്തിൽ ഇതു അത്രത്തോളം പ്രകടമല്ല, എങ്കിലും ഒരു ജീവിതകഥ, ഒരു സമുദായചരിത്രം, ഒരു സാഹിത്യനിരൂപണം എന്നു മൂന്നു ഗ്രന്ഥങ്ങളാണു് "സി. വി. രാമൻപിള്ള"യിൽ കലർന്നിരിക്കുന്നതു്. വിസ്തരിച്ചുള്ള സൂചനപത്രികയോടുകൂടിയ ഒരു നല്ല പ്രമാണഗ്രന്ഥമായിട്ടുണ്ടു് "സി. വി. രാമൻപിള്ള, എങ്കിലും 'ജീവചരിത്രം ഒരു കലാസൃഷ്ടി' എന്ന നിലപാടിൽ നോക്കുമ്പോൾ ചില സ്ഥാനങ്ങളിൽ മേദസ്സു ക്രമാധികം വർദ്ധിച്ചിരിക്കുകയാൽ, ആകാരസൗഷ്ഠവം തെല്ലു കുറഞ്ഞതുപോലെ തോന്നുന്നു. അതുകൊണ്ടു് ചരിത്രവും, നിരൂപണവും ഒരു ജീവിതകഥയിൽ ആവശ്യമില്ല എന്നു വരുന്നില്ല. കഥാനായകന്റെ വ്യക്തിവൈഭവത്തെ വെളിപ്പെടുത്തുന്ന സാമുദായികചിത്രങ്ങളും, ഗ്രന്ഥവിമർശനങ്ങളും എല്ലാം ആവശ്യം തന്നെയാണു്. ഇതു പരമേശ്വരൻനായർ ശരിക്കു മനസ്സിലാക്കിയിട്ടുണ്ടെന്നു, മുഖവുര വായിച്ചുനോക്കിയാൽ അറിയാം. ബുദ്ധിമുട്ടി സംഭരിച്ചിട്ടുള്ള സാമഗ്രികൾ തള്ളിക്കളയുന്നതിനു് അദ്ദേഹത്തിനു മനസ്സു വരുന്നില്ല. മലയാളസാഹിത്യത്തിന്റെ സ്ഥിതി നോക്കുമ്പോൾ അദ്ദേഹം ഇതിൽ ക്രമപ്പെടുത്തിച്ചേർത്തിരിക്കുന്ന രേഖകൾ വളരെ വിലപ്പെട്ടതാണുതാനും.

ഈ ജീവചരിത്രരചനയിൽ, സത്യം കടഞ്ഞെടുക്കുന്ന സമർത്ഥനായ ഒരു ചരിത്രകാരനേയും, നിഷ്പക്ഷപാതിയായ ഒരു നിരൂപകനേയും കാണ്മാൻ കഴിയും. എങ്കിലും ഒരു കലാകാരന്റെ സൃഷ്ടിപാടവത്തേക്കാൾ ഒരു നിരൂപകന്റെ അപഗ്രഥനവൈഭവമാണു് ഇതിൽ മുന്നിട്ടു നില്ക്കുന്നതു്. അദ്ദേഹത്തിന്റെ നിരൂപണങ്ങൾ നിഷ്പക്ഷമാണെങ്കിലും നിശിതങ്ങളല്ല. അതു നൽകുന്നതു്, കിഴി തിരുമ്മുന്ന അനുഭവമാണു്, കത്തിക്കീറുന്നതല്ല.

# * ഗാന്ധീയ കവിതകൾ



—കെ. എസ്. നാരായണപിള്ള

## I

ഏതാനും കൊല്ലങ്ങൾക്കുമുമ്പ് ശ്രീ എം. ആർ. നായർ, രവീന്ദ്രനാഥ ടാഗോറിന്റെ 'ഗീതാഞ്ജലി'യിലെ വിഷാദകലുഷമായ ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ട് പ്രസ്താവിക്കുകയുണ്ടായി, ഇതാ മഹായോഗിയായ ഒരു മഹാകവിയുടെ വിധുരവിലാപമെന്ന്. ("—മൃത്യുശ്വ—" മാതൃഭൂമി ആഴ്ചപ്പതിപ്പ്, 29 ചിങ്ങം 1116) ആ മഹാകവി തന്നെ തന്റെ ഭാര്യാവിയോഗവ്യഥയെ അത്ര പ്രസിദ്ധമല്ലാത്ത ഒരു വിലാപകാവ്യത്തിൽ പകർത്തിയിട്ടുണ്ടെന്ന് ആ നിരൂപകൻ അന്നറിഞ്ഞിരുന്നില്ല. ആ അറിവില്ലായ്മയെ അവഗണിച്ചാലും, പ്രസ്തുത ലേഖനത്തിന്റെ മൂല്യത്തിന് അണുമാത്രം കുറവു വരികയില്ല. മരണത്തെ ജീവിതാനന്ദത്തിന്റെ മറുപുറമായി ദർശിച്ച്, ജ്ഞാനത്താൽ ജീവിതവും മൃതിയും മധുരീകരിക്കുന്ന ഗീതാഞ്ജലി എവിടെ, കേവലം വിലാപകാവ്യം എവിടെ?—വിയോഗദുഃഖത്തെ, പ്രപഞ്ചചലനങ്ങളെ ഭരിക്കുന്ന ചൈതന്യമായിക്കണ്ട് നിരാശയെ കീഴടക്കുന്ന ഗീതാഞ്ജലിയെവിടെ, നിരാശയിലേയ്ക്കു കുത്തിയൊലിക്കുന്ന വികാരപ്രവാഹം എവിടെ?

---

സി. വി. യുടെ ഫലിതബോധത്തെക്കുറിച്ചും, അലങ്കാരപ്രയോഗങ്ങളെക്കുറിച്ചും, പ്രഹസനരചനയേക്കുറിച്ചും കുറേക്കൂടെ വായിക്കാൻ നമുക്കു താൽപര്യം തോന്നുന്നതുപോലെ ഗാർഹികരംഗങ്ങളും കുറേക്കൂടെ കാണുന്നതിന് അനുവാചകൻ ആഗ്രഹിക്കാതിരിക്കയില്ല.

മലയാളത്തിൽ ജീവചരിത്രസാഹിത്യം ഇന്നും ശൈശവാവസ്ഥയിൽ കഴിഞ്ഞുകൂടുന്നു. ചരിത്രവിശ്വാസയോഗ്യതയും, സാഹിത്യത്തിന്റെ ആകർഷകതയും ഉള്ള ജീവിതകഥകൾ നമുക്കു തീരെ ഇല്ലെന്നുതന്നെ പറയാം. അധികം ഗ്രന്ഥങ്ങൾ ഇല്ലെങ്കിലും, ജീവിതരചനയിൽ ഉണ്ടാകാവുന്ന സാങ്കേതിക ന്യൂനതകൾ വിശദമാക്കാൻ ദൃഷ്ടാന്തങ്ങൾ തേടി മറ്റൊരു സാഹിത്യത്തെ നാം പ്രാപിക്കേണ്ടതില്ല.

വിരലിലെണ്ണാനെങ്കിലും ഗ്രന്ഥങ്ങൾ ഉള്ളതു് പരമേശ്വരൻനായരെപ്പോലുള്ള ചുരുക്കം ചില സാഹിത്യകാരന്മാരുടെ ശ്രമം മൂലമാണ്. അക്കൂട്ടത്തിൽ ശ്രീ. നായരുടെ കൃതികൾ എണ്ണത്തിലെന്നപോലെ ഗുണത്തിലും മികച്ചുനിൽക്കുന്നു. മലയാളത്തിലെ ജീവചരിത്രകാരന്മാരുടെ കൂട്ടത്തിൽ ശ്രീ. പരമേശ്വരൻനായർ അദ്വിതീയനായിരിക്കുന്നതുപോലെ ജീവചരിത്രങ്ങളുടെ കൂട്ടത്തിൽ "സി. വി. രാമൻപിള്ളയും" അദ്വിതീയമാണ്.

---

* 1. അന്ത്യപൂജ—പാലാ നാരായണൻ നായർ, പി. കെ. ഗോവിന്ദപ്പിള്ള ബി. ഒ. എൽ.
2. പാദമുദ്രകൾ—വയലാർ രാമവർമ്മ   3. അശരീരികൾ—ഒളപ്പമണ്ണ.

വിധുര വിലാപകാവ്യത്തിന്റെ കഥ ഇങ്ങനെ. കാവ്യപ്രചോദനം മഹാത്മാഗാന്ധിയെപ്പോലെ ഒരു മഹദ്വ്യക്തിയുടെ മരണം ആകുമ്പോഴോ?—അവിടെ വിലാപകാവ്യത്തിന്റെ പ്രസക്തിതന്നെ അവസാനിക്കുന്നില്ലേ? ഗാന്ധിയുടെ മരണം ഒരു സാമൂഹ്യദുഃഖാനുഭൂതി അത്രേ. തന്നിമിത്തം അതിനെക്കൈകാര്യംചെയ്യുന്ന കവി സാമൂഹ്യാത്മാവോടം സർവ്വാത്മകമായി മനസ്സിൽ കരുതിക്കൊണ്ടേ ഓരോ വരിയും കുറിക്കാവൂ. ആ ദുഃഖത്തെ സാമൂഹ്യാനന്ദത്തിൽനിന്ന് അഭേദ്യമായിക്കാണാനും അതിന്റെ ഉൽക്കടശക്തിയെ സാമൂഹ്യജീവിതത്തിലേക്കു തിരിച്ചുവിട്ട് ജീവിതത്തെ കൂലങ്കഷമായി നിരൂപണം ചെയ്യാനും, സമൂഹത്തോടൊന്നിച്ച് ഉയിർത്തെഴുന്നേൽക്കാനും അയാൾക്കു കഴിയണം. എത്ര കവികൾ ഈ മഹത്തായ കർത്തവ്യത്തോളം മാനസികൗന്നത്യം പ്രദർശിപ്പിച്ചു? അതൊന്ന് ആലോചിക്കൂ. കലാപരമായ സിദ്ധികൾക്ക് അപ്പുറം കണ്ണെത്താത്ത നമ്മുടെ കാവ്യലോകത്തിന്റെ ആത്മീയ ദാരിദ്ര്യം ഭീകരാകാരം കൈക്കൊള്ളുന്നത് അപ്പോൾ കാണാം. വള്ളത്തോളും ശങ്കരക്കുറുപ്പും ഉൾപ്പെടെ, നമ്മുടെ കവികളിൽ ഭൂരിഭാഗവും—വികാരാധിക്യത്തെ മിക്കപ്പോഴും ദൈന്യമായ കരച്ചിലിലൂടെ പുറത്തു വിട്ടതേയുള്ളു. ചുരുക്കം ചിലരാകട്ടെ, കാവ്യത്തിന്റെ ഇടത്തലയ്ക്കു ഗാന്ധിയുടെ ആദർശങ്ങളെ പ്രകീർത്തിക്കുന്ന കുറെ വരികളും കോർത്തുവച്ചു. ഗാന്ധിയുടെ മരണത്തെ കേന്ദ്രമാക്കി രണ്ടു കവികൾ രചിച്ച കൃതികളെ നിരൂപണം ചെയ്യുക എന്ന കുഴപ്പം പിടിച്ച ജോലിക്ക് ഇറങ്ങിപ്പുറപ്പെട്ടതുകൊണ്ടാണ്, ഇത്രയും അരോചകമായ ഭാഷയിൽ ആദ്യമേതന്നെ അല്പം പറഞ്ഞുവച്ചതു്. ഇനി നമുക്കാകൃതികളെത്തന്നെ പരിശോധിക്കാം.

## അന്ത്യപൂജ. *

ശ്രീ. പാലാ നാരായണൻ നായരുടെ 'അന്ത്യപൂജ' ഭാവനാമനോജ്ഞവും വികാരോഷ്മളവുമായ ഒരു വിലാപകാവ്യമാണ്. ആരംഭത്തിൽ, കവി കാണിച്ചുതരുന്നത്, ഗാന്ധിയുടെ പട്ടടയെച്ചുററി ശോകമൂകതയാർന്നു നിൽക്കുന്ന പ്രപഞ്ചത്തെയാണ്. വേദനയുടെ ചുഴിയിലേക്ക് അനുവാചകഹൃദയത്തെ അനായാസേന വലിച്ചുതാഴ്ത്തുന്ന ആ കലാസുഭഗമായ വർണ്ണന പെട്ടെന്ന് അന്ധകാരത്തിന്റെ തിരശ്ശീല അഴിച്ചിട്ടുകൊണ്ട് അവസാനിക്കുന്നു. രണ്ടും മൂന്നും ഭാഗങ്ങളാകട്ടെ, മരണരംഗത്തിലേക്കു നീങ്ങുന്ന ഗാന്ധിയേയും അവിസ്മരണീയമായ മരണരംഗത്തെയും, മരിച്ച ഗാന്ധിയെയും ഹൃദയസ്പൃക്കായി വർണ്ണിക്കുന്നു. ആത്മാർത്ഥതയുടെ സ്പന്ദനം ആ വരികളിൽ മുഴങ്ങിക്കേൾക്കാം. ഭാവോൽക്കർഷത്തിനു ഉതകുംവണ്ണം ഗാന്ധിയുടെ ചിത്രം ആദർശാത്മകമാക്കിയിട്ടുണ്ടെങ്കിലും, അദ്ദേഹത്തെ ദിവ്യതയിലേയ്ക്ക് ഉയർത്തുന്നതിനുവേണ്ടി കവി അധികമായ ദുർവ്യയം ചെയ്തിട്ടില്ല. അതാണ് ഇവിടത്തെ മെച്ചം. ഇതൊക്കെയാണെങ്കിലും, ഘാതകന്റെ നേരെ ധാർമ്മികരോഷത്തോടുകൂടി തട്ടിക്കയറുന്ന അടുത്ത ഭാഗം ബാലിശമായിപ്പോയില്ലേ എന്നു ശങ്കയുണ്ട്. കവിയുടെ ലക്ഷ്യംതന്നെ തെററിപ്പോയില്ലേ? ഗാന്ധിയുടെ മരണത്തിനു ഹേതുവായിത്തീർന്ന വർഗ്ഗീയവൈരത്തെയും അതിനെ സൃഷ്ടിച്ച സാമൂഹ്യസാഹചര്യങ്ങളെയും തുറന്നു കാണിച്ച്, എതിർക്കാമായിരുന്നില്ലേ?

* കേരളാപ്രസ്സ്, തിരുവനന്തപുരം. വില ആറണ.

ഒരുവേള ആ കർത്തവ്യത്തിൽനിന്നുള്ള ഒഴിഞ്ഞുമാററം വികാരാധിക്യം കൊണ്ടാവാം. പക്ഷേ ആ ഘാതകനെ ഉദാത്താലങ്കാരങ്ങളുടെ തൊണ്ണിന്മേൽ കയററി കളിപ്പിക്കുന്നതു അനുചിതംതന്നെ. അതുകൊണ്ടു് ഗാന്ധിക്കോ മനുഷ്യത്വത്തിനോ ഒന്നുംതന്നെ നേടാനില്ലെന്നു സ്പഷ്ടം. കവിതയുടെ ഉന്നതമണ്ഡലത്തിൽനിന്നിറങ്ങി നിസ്സാര ഹാസ്യവചസ്സായി പരിണമിക്കുന്ന,

'കനിവൊരുലേശമുണ്ടായിരുന്നെങ്കിൽ
നീ പണിമുടക്കാചരിക്കേണ്ടതല്ലേ?'

എന്നീ വരികൾ ഒഴിച്ചുവയ്ക്കേണ്ടതായിരുന്നു. ഗാന്ധിയെ ശ്മശാനത്തിലേയ്ക്കു് ആനയിക്കുന്ന ഭാഗം വായിച്ചപ്പോൾ, 'ഭാവസാന്ദ്രത പോരാ, പോരാ' എന്നു പറയാൻ തോന്നി. കാവ്യാത്മകതയും സന്ദർഭഭംഗിയുമില്ലാത്ത ചില നീണ്ട വർണ്ണനകളും ഇടയ്ക്കു് ഇഴഞ്ഞുകയറി. അങ്ങനെ അവിടെ അല്പമൊന്നു് മങ്ങി മാഞ്ഞിരുന്ന കവിഭാവന, കാവ്യാവസാനത്തോടു് അടുത്തപ്പോഴേയ്ക്കു്, ആദർശാത്മകമായ ഒരു നൂതനചൈതന്യം കൈക്കൊള്ളുന്നതു കാണാം.

"പക്ഷിവൃന്ദമേ, പാടുമോ നിങ്ങളീ
രക്തസാക്ഷിതൻ സാഹിതീരേഖകൾ?
........................ ........................................
താരകങ്ങളേ, നിങ്ങളും സാക്ഷിയാ-
ണോരുകെന്നമീജീവിതഗാഥകൾ!"

ഗാന്ധിയുടെ സിദ്ധാന്തങ്ങളെ എണ്ണിയെണ്ണി പ്രകീർത്തിക്കാതെ, ആ ജീവിതപ്രഭാവത്തെ ഗാനാത്മകമായി പ്രഖ്യാപനംചെയ്യുന്ന കവിയോടു് എത്ര കൃതജ്ഞത പറഞ്ഞാൽ മതിയാവും!

"സ്വാമി ജഗത്സ്പന്ദനം ഗാന്ധിക്കു
സ്മാരകങ്ങളായ് തീരട്ടെ ഭാവിയിൽ"

എന്ന ഈരടിപോലെ അനശ്വരങ്ങളായ അധികം സ്മാരകങ്ങൾ കാവ്യലോകത്തിൽ ഗാന്ധിക്കു സിദ്ധിച്ചിട്ടില്ലെന്നു് ആരും സമ്മതിക്കും.

ശ്രീ. പാലായുടെ കവിത മുമ്പു പറഞ്ഞ മാതിരി വിലാപകാവ്യങ്ങളുടെ ശേഖരത്തിൽതന്നെ നിലകൊള്ളുന്നു, എന്നതിനു സംശയമില്ല. എങ്കിലും അവയിൽവച്ചു് ഗണനീയമായ ഒരു ഉൽകർഷം ഈക്കാവ്യം പ്രദർശിപ്പിക്കുന്നു. ഔചിത്യം കളഞ്ഞു കുളിക്കാതെ, കയറിക്കയറിപ്പോകുന്ന ഭാവസംവിധാനഭംഗി, വികാരോത്തേജനശക്തി— എല്ലാം അനുവാചകഹൃദയത്തിൽ മായാമുദ്ര പതിപ്പിക്കുന്നു. വികാരാധിക്യത്തിനിടയ്ക്കു്, പ്രത്യേകിച്ചു് കാവ്യാവസാനത്തിൽ, ഒരു സമുന്നതാശയം തെളിഞ്ഞു മിന്നുന്നു. അതാണു് കാവ്യത്തിന്റെ ആത്മാവു്. അതിനെക്കുറിച്ചു് കവിക്കു് അഭിമാനിക്കാം. എന്നാൽ സാമൂഹ്യബോധത്തിന്റെ വെളിച്ചം ശ്രീ. പാലായുടെ ഭാവനയ്ക്കു വഴിതെളിക്കുന്നില്ലെന്ന വസ്തുത നമ്മെ വേദനിപ്പിക്കാതിരിക്കയില്ല. അതിനു കാരണം ഉണ്ടു്. റൊമാൻറിസിസത്തിന്റെ വസന്തകാലത്തിലാണു് കവിയുടെ ഭാവന കുടികൊള്ളുന്നതു്. കവിയുടെ സിദ്ധികളാകട്ടെ റൊമാൻറിസിസത്തിന്റെ നേട്ടങ്ങളുമാണു്. അവ വിലയേറിയവയെങ്കിലും അതിന്റെ പരിമിതികൾ കടന്നു്, സാമൂഹ്യബോധത്തിന്റെ നെടും പാതയിലൂടെ സഞ്ചരിച്ചു് വിപ്ലവാത്മകമായി വളരാൻ ശ്രീ പാലായ്ക്കു കഴിഞ്ഞില്ല. ഇത്രയൊക്കെ ശക്തിയും സംസ്കാരവും നേടിവച്ച ഒരു കവിക്കു് അതു ദുസ്സാധമായിട്ടല്ല. സാഹിത്യത്തിനുവേണ്ടി ആത്മാർപ്പണം ചെയ്യാനുള്ള സാധന ശീലിക്കണമെന്നു മാത്രം.

പാദമുദ്രകൾ. *

ശ്രീ. വയലാർ രാമവർമ്മയുടെ 'പാദമുദ്രകൾ' ആണു് ഒടുത്ത പുസ്തകം. ആദ്യത്തെ 'പാദമുദ്രകൾ' എന്ന കവിതതന്നെ കവിഹൃദയം തുറന്നു കാണിക്കുന്നു. ഗാന്ധിവധവാർത്താശ്രവണമാത്രയിൽ ഒരു സാധാരണ ഭാരതീയനെപ്പോലെ നിരാശയുടെ അടിത്തട്ടിലേയ്ക്കു വീഴുകയും അവിടെനിന്നു് വീരാരാധനയുടെ സന്ദേശം പരത്തുകയും ചെയ്യുന്ന ഒരു കവി. ആ വീരാരാധനയെ തന്നെ വെട്ടിത്തുറന്നു കാണിക്കുന്ന മറ്റു കവിതകളാണു്, 'ജീവിതഗായകൻ' 'മനുഷ്യൻ', 'കർമ്മയോഗി' 'ഗ്രാമഗൃഹങ്ങൾ' എന്നീ ലഘുകവിതകളെല്ലാം. 'കർമ്മയോഗി' എന്നതാണു് ഈ സമാഹാരത്തിലെ ഏററവും മനോഹരമായ കവിത എന്നു പറയാം. ഗാന്ധിയെ കേവലം കീർത്തനം ചെയ്തു തൃപ്തിപ്പെടാതെ ആകർമ്മയോഗിയുടെ മഹത്വം അനുവാചകനു് അനുഭവപ്പെടുത്തുകതന്നെ ചെയ്യുന്നു. ശുക്കവിത, ഭാവോൽക്കർഷത്തിനു് നിദാനമാംവണ്ണം ഇരുണ്ട ചിത്രങ്ങളും മധുര സത്യങ്ങളും ഇടകലത്തിക്കോർത്തിണക്കിനടത്തു് കവി അസൂയാർഹമായ കലാവൈഭവം പ്രകടിപ്പിക്കുന്നു.

ഉദാ:

"ചോരയാററിൻകരയിലെത്തി പ്രേമ-
ധാരപെയ്തിട്ടമാർഷസംസ്കാരമേ!"

പ്രകൃതിചലനങ്ങളെ സംഭവങ്ങൾക്കു് അനുയോജ്യമായി വ്യാഖ്യാനിച്ചു ഭാവത്തെ പോഷിപ്പിക്കുന്ന ശങ്കരക്കുറിപ്പിന്റെ കാവ്യകലയെ ശ്രീ. രാമവർമ്മ പലേടത്തും ഫലവത്തായി അനുകരിച്ചിരിക്കുന്നു. വികാരഭരിതമായ ഒരു ദീനവിലാപമത്രെ 'പിണ്ഡോദകങ്ങൾ' എന്ന കവിത—ഭാവനാപരമായ ഔന്നത്യമില്ല, വിചാരത്തിന്റെ തെളിവുമില്ല—

"ആ മധുര മുരളിയുമായി പ്രേമഗായകാ നീയെങ്ങുപോയി" എന്ന രീതിക്കുള്ള വികാരം തുടിക്കുന്ന വിലാപംമാത്രം. 'ഹിമവാന്റെ മേനി' എന്ന കാവ്യത്തിൽ ഗാന്ധിയെ തോക്കിന്നിരയാക്കിയ ഭാരതത്തിന്റെ സംസ്കാരത്തെ വികാരവായ്പോടെ ഒന്നു ചോദ്യം ചെയ്യുന്നു, നമ്മുടെ കവി. 'ആ സന്ദേശം' എന്ന കാവ്യഖണ്ഡത്തിലാകട്ടെ, ഗാന്ധിയുടെ അപമൃത്യുവിൽ ഊന്നിനിന്നു കൊണ്ടു് ആഴംചെന്ന ഒരു ജീവിതവിമർശനംതന്നെ കവി നടത്തുന്നു....ആ അന്ധകാരനിബിഡമായ ചിത്രത്തിന്റെ പിന്നാലെ ഗാന്ധിയിൽനിന്നു് ഉയിർക്കൊള്ളുന്ന മനുഷ്യത്വത്തെ ഉയർത്തിക്കാണിക്കാനും അദ്ദേഹം മറന്നിട്ടില്ല.

"പതറാതെ, തെറ്റാതെ, നിങ്ങളെങ്ങും
ഹൃദയസ്വരങ്ങളുയർത്തുമെങ്കിൽ,
അതുമതി, നാളെത്തലമുറതൻ
ഗതിനയിക്കേണ്ടവരാണു നിങ്ങൾ...."

എന്ന ഗാന്ധിയുടെ ജീവിതസന്ദേശം,

"ജനപദരക്തസിരകളിലാ-
ണിനിയവ ജീവിപ്പതെന്നുമെന്നും!"

എന്ന ദൃഢപ്രഖ്യാപനം-എല്ലാം മനുഷ്യസ്നേഹിയും കർത്തവ്യനിരതനുമായ കവിയുടെ സംസ്കാരവൈജയന്തികളത്രെ 'ഗ്രാമഗൃഹങ്ങൾ' ഒരു പരാജയമാണെന്നു് വേണം പറയാൻ. അതിലെ മൂന്നാംഭാഗം വായിച്ചാൽ നാം നിരാശപ്പെട്ടുപോകും!-ഭാവനയുടെ ഉന്നതതലത്തിൽ നിന്നു കാലിടറിവീണു്, ഗാന്ധിഭക്തന്മാരും ഒന്നിച്ചു്

* നരസിംഹവിലാസം ബുക്കുഡിപ്പോ, മൂററൂർ, വില എട്ടണ.

ദില്ലിയിലേയ്ക്കു തീർത്ഥയാത്ര ചെയ്യുന്ന കവി! —കാഷായവും കമണ്ഡലുവും കൂടിയായാൽ തനി ആർഷമായി!

ആകെക്കൂടെ വീരാരാധനയുടേതത്രെ ഈ കാവ്യസമാഹാരത്തിലെ പ്രകടധ്വനി. അങ്ങോളമിങ്ങോളം കാല്പനികാദർശപരത്വം നിഴലാടുന്നു. അതിനൊത്തവണ്ണം വികാരത്തിന്റെയും വിചാരത്തിന്റെയും കടിഞ്ഞാണുകൾ അയച്ചുവിട്ടിരിക്കുന്നു. സാമാന്യജനഹൃദയങ്ങളോടൊപ്പം സ്പന്ദിക്കാൻ സന്നദ്ധമാണ് കവിഹൃദയം. പക്ഷെ അവരുടെ ഭാവതാരള്യങ്ങളെ തിരുത്താൻതക്ക മനക്കരുത്ത് കവിക്കു ഇനിയും കൈവന്നിട്ടില്ല. അചിരേണ അതും ലഭിക്കുമെന്ന് നമുക്ക് ആശിക്കാം.

## II

### അശരീരികൾ. *

മൂന്നാമത്തെ കാവ്യം വായിച്ചു പോകുമ്പോൾ, ഗാന്ധിയുടെ മരണമല്ല, ഗാന്ധിയും ആർഷസംസ്കാരവും തന്നെ ചിന്താവിഷയമാകുന്നു. കാര്യം കുറെക്കൂടെ ദുർഘടമായില്ലേ?—എന്തുമാകട്ടെ ആർഷസംസ്കാരമൂർത്തീകരണമായി ഗാന്ധിയെ പ്രകീർത്തിക്കുന്ന കവിതകൾ നൂറുകണക്കിനു നമുക്കു കിട്ടിക്കഴിഞ്ഞു. വള്ളത്തോളിന്റെ 'എന്റെ ഗുരുനാഥൻ' തൊട്ട് ഇങ്ങോട്ട് എണ്ണിക്കൊള്ളുകയേ വേണ്ടു. ആകലാസുഭഗമായ കവിത തന്നെ ഒന്നു മലർത്തിനോക്കാം. ഗാന്ധിയെ അദ്ദേഹത്തിന്റെ മാനുഷിക ഗുണങ്ങളെല്ലാം ചോർത്തിക്കളഞ്ഞ്, അർദ്ധസത്യങ്ങളുടെ പരിവേഷത്തിൽ പൊതിഞ്ഞ്, സാധാരണ മനുഷ്യന് അജ്ഞേയമായ ഒരു ശ്രീകോവിലിൽ പ്രതിഷ്ഠിക്കുന്നതല്ലേ, ആ കവിത? അതുകൊണ്ടും തൃപ്തിവരാത്ത കവി, ഗാന്ധിയെ ശ്രീകൃഷ്ണന്റെയും ശ്രീബുദ്ധന്റെയും ശ്രീയേശുവിന്റെയും സംയുക്തരൂപമാക്കിക്കളഞ്ഞു.

ഗാന്ധിയുടെ ഹൃദയം പാവങ്ങൾക്കുവേണ്ടി മിടിക്കുന്നതായിരുന്നു. എത്ര കുറവുകൾ ഉണ്ടായിരുന്നാലും, അദ്ദേഹത്തിന്റെ പരിപാടികൾ പാവങ്ങൾക്കുവേണ്ടി രൂപീകരിച്ചതുമത്രെ. അദ്ദേഹം നേതൃത്വം കൊടുത്ത കോൺഗ്രസ്സ് അധികാരപീഠത്തിലിരിക്കുമ്പോൾ പോലും അദ്ദേഹം പാവങ്ങളോടൊന്നിച്ച് ചെളിപൂണ്ട പാതകളിലൂടെ നടക്കുകയായിരുന്നു. ആ ഗാന്ധിയെ നമ്മുടെ എത്ര കവികൾ ചിത്രീകരിച്ചു? ഗാന്ധിയെ പാവങ്ങളിൽനിന്ന് ഒററപ്പെടുത്തി അവർക്ക് എത്തിനോക്കാനാവാത്ത ദിവ്യചൈതന്യമേഖലയിൽ പ്രതിഷ്ഠിക്കുന്ന കവികൾ പാവങ്ങളുടെ പക്ഷത്താണോ? അവർക്ക് ആർഷമഹത്വംകൊണ്ട് പരിപൂർണ്ണതൃപ്തിയായി.

അതേ മഹത്വംതന്നെ ശ്രീ. ഒളപ്പമണ്ണയും കൊണ്ടാടുന്നു. ബുദ്ധനും ഗാന്ധിയും ഉണ്ട് രണ്ടു തലയ്ക്കലായി. അദ്ദേഹത്തിന്റെ ബുദ്ധൻ വിഷാദാത്മകനായ നമ്മുടെ ബുദ്ധനല്ല. അദ്ദേഹത്തിന്റെ ഗാന്ധി ക്ലേശങ്ങളെ സ്വയം വരിക്കുന്ന നമ്മുടെ ഗാന്ധിയുമല്ല. "മിളിതോന്മേഷം...........'പൂവുടൽപരസ്പരമുരുമ്മിക്കൊണ്ടു മധുരതരാരാമമാമിഗ്ഗാനം" പാടുന്ന രണ്ടാമനക്കിളികളാണത്രെ ആ ത്യാഗിവര്യന്മാരുടെ ആത്മാക്കൾ!—ആശാനിഗ്രഹവും (ബുദ്ധൻ), സേവനവും (ഗാന്ധി) ജീവിതാദർശമായി ഉപദേശിച്ച ആ മഹാത്മാക്കളെക്കൊണ്ടു കവി പാടിക്കുന്ന പാട്ടോ?—

* കവി: ഒളപ്പമണ്ണ, വെള്ളിനേഴി പ്രസിദ്ധീകരണം, പാലക്കാട്.

"മലക്കെത്തുറന്നിട്ടുള്ളതലം, സൗഹാർദ്ദത്തിൻ
മലക്കാ,വനശ്വരസുന്ദരമല്ലേ നോക്കു
.............................................................
കാററുകൊണ്ടീടാം,പൂക്കളറുത്തുചൂടാംവിശ-
പ്പാറുവാൻ പഴമുണ്ണാമങ്ങുചെന്നെ
ല്ലാവർക്കും!"

ഇതിൽപരം ഒരു ഔചിത്യഭംഗം കാവ്യത്തിൽ വരാനുണ്ടോ? തുടന്നു്, 'ഭൗമങ്ങ, ളാത്മീയചൈതന്യങ്ങളും' എന്നു് ആ വിനീതാത്മാക്കളെക്കൊണ്ടു് സ്വയം പ്രഖ്യാപിപ്പിക്കുന്നതു് അക്ഷന്തവ്യമാണു്.

രാജധാനിയിൽ വാത്സല്യധാമങ്ങളായ മാതാപിതാക്കളും പ്രേമധാമമായ പ്രിയതമയും ഒന്നിച്ചു് അല്ലലറിയാതെ കഴിയുന്ന സിദ്ധാർത്ഥനെ മധുരമായിവർണ്ണിച്ചിട്ടു തൃപ്തി തോന്നാത്ത കവി, അദ്ദേഹം കാണുന്ന ദീനതകളൊക്കെ ചിത്രീകരിക്കാൻ ചിലവാക്കിയിരിക്കുന്നതു് ആറേ ആറു വരി! അത്രയും ഒരു നൂറുതവണ വായിച്ചിട്ടും ദീനലോകത്തിന്റെ ഒരു ചിത്രം ഹൃദയത്തിലൊട്ടു പതിയുന്നുമില്ല....പിന്നെയോ?

രാത്രി: സിദ്ധാർത്ഥന്റെ ശയനഗൃഹം: ആത്മബന്ധുക്കളും ഒന്നിച്ചുള്ള സുന്ദരജീവിതത്തിനു് സിദ്ധാർത്ഥനിലുള്ള സ്വാധീനശക്തിയെ പേർത്തും പേർത്തും വർണ്ണിച്ചിട്ടു്,

"എന്നാലും തോന്നീടുക-
യാണു പിന്നെയും രാജ-
മന്ദിര മവന്നൊരു
നരകമായിത്തന്നെ"

എന്നു വെറുതെ അങ്ങു പറഞ്ഞാൽ വിശ്വസിക്കാനൊക്കുമോ? അദ്ദേഹം അരമന വിട്ടിറങ്ങിപ്പോയതായി അനുവാചകനു് അനുഭവപ്പെടുകില്ല. എങ്കിലും കവി പറയുന്നു, അദ്ദേഹം നാടുവിട്ടെന്നു്. വിശ്വസിച്ചല്ലേതീരു?........സിദ്ധാർത്ഥൻ കടന്നുപോയ മാനസിക വിപ്ലവപദ്ധതികളും അവയ്ക്കു് ഹേതുവാക്കിയ ഉൽക്കടദൈന്യദർശനവും വായനക്കാരന്റെ ഹൃദയത്തിൽ ആഞ്ഞു പതിച്ചാലേ, കാവ്യപ്രയോജനം സംഭവിക്കു. അതില്ലാത്തതുകൊണ്ടു് ഇവിടെ അവതാരപുരുഷനെ–ബുദ്ധനാകാൻവേണ്ടി ജനിച്ച സിദ്ധാർത്ഥനെന്ന ദേവനെ–സങ്കല്പിക്കേണ്ടിവരുന്നു. അങ്ങനെ സങ്കല്പിച്ചില്ലെങ്കിലോ?—സിദ്ധാർത്ഥന്റെ ബുദ്ധിക്കു് എന്തെങ്കിലും തകരാറുവന്നോ എന്ന സംശയം ഉദിക്കും. അല്ലെങ്കിൽ പിന്നെ ഒരു രാജകുമാരൻ പെട്ടെന്നു് ഒരു രാത്രിയിൽ രാജധാനിയിൽനിന്നു് ഇറങ്ങി നേരെ കാട്ടിൽ പോയെന്നും, താമസിയാതെ അദ്ദേഹത്തിന്റെ "നിറുകയിൽ ബോധത്തിന്റെ രശ്മികൾ വിരി"ഞ്ഞെന്നും വിശ്വസിക്കാൻ തക്ക മൂഢത നമുക്കില്ലല്ലോ.

ഇത്രയും പാടിക്കഴിഞ്ഞപ്പോഴേയ്ക്കു്,

"ആർഷമാം സംസ്കാരംപോൽ
വിണ്ണിലേയ്ക്കുയർന്നുപോ-
യാമരം"പോലും! ആക്കറിയാം!

"വിശ്രമിച്ചിട്ടുണ്ടോ
വൃക്ഷച്ഛായയിൽവന്നു
വിശ്വമെന്നല്ല, ജഗ-
ദീശ്വരന്മാരും കൂടി"

അഹോ, ആർഷസംസ്കാരത്തിന്റെ മഹിമാതിരേകം!

വർഗ്ഗീയലഹളയാൽ രക്തപങ്കിലമാക്കപ്പെട്ട ഭാരതത്തിന്റെ വർണ്ണന, നൂറാണ്ടുകൾ പഴക്കംചെന്ന ഒരു ശ്മശാനചിത്രത്തിന്റേതോ, മേഘവർണ്ണവും ചെമപ്പും കലന്നു് അർദ്ധാന്ധകാരത്തിൽ മൂടിക്കിടക്കുന്ന സാന്ധ്യാംബരത്തിന്റേതോ പ്രതീതി മാത്രമേ മനസ്സിൽ ഉളവാക്കു—അത്രത്തോളം

അവ്യക്തവും ചൈതന്യരഹിതവും ആയിപ്പോയി. മുടന്ത് മതൈക്യത്തെക്കീർത്തിച്ചുണ്ടു പറവകൾ പാടുന്ന പാട്ട് തീരെ ഭാവസാന്ദ്രമല്ലാത്ത ഒരു പ്രസംഗവും ആയിപ്പോയി.

ഗാന്ധിയുടെ ജീവിതകഥ എത്ര കൃത്രിമമാണെന്നു നോക്കു:

"കൺമിഴിയവേ നോക്കി
കുമാരനപ്പോൾ കണ്ടു
തന്മുന്നിലൊരു ദിക്കിൽ
പ്പാവപ്പെട്ടൊരു ലോകം
....................................
പാവപ്പെട്ടവരുടെ
നിഴലിപ്പായി സ്വയം
പാവനാഹിംസായുധൻ
സത്യസന്ധനദ്ദേഹം"

ഇതൊക്കെ വേണ്ടിവന്നാൽ നാം വിശ്വസിക്കാം. മനസ്സോടെ വിശ്വസിക്കാൻ എളുപ്പമല്ല. അത്യുക്തികളുടെ പട്ടികയല്ല, അനുഭൂതികളുടെ പ്രവാഹമേ കവിതയാവൂ.

അദ്ദേഹം പറയുന്നു

"അക്കർമ്മയോഗീശനി-
ലച്ഛനെക്കണ്ടു ലോകം
മക്കളെക്കണ്ടു ജീവി-
ലോകത്തിലദ്ദേഹവും."

ഇത്രയുമൊക്കെ പറഞ്ഞ ആൾ ഗാന്ധിയാദർശങ്ങളുടെ ഭാവിയെക്കുറിച്ച് സംശയാത്മാവായിട്ടാണ് കാവ്യം അവസാനിപ്പിച്ചിരിക്കുന്നത്.

"ബുദ്ധാദർശത്തിന്നെന്ന
പോലെയീമ്മഹാത്മാവിൻ
സിദ്ധാന്തങ്ങൾക്കുമവമ–
മീമണ്ണിലില്ലെന്നാമോ?

അപ്പോൾ ഇതുവരെ പറഞ്ഞതെന്ത്? ഈ പറയുന്നതെന്ത്? വിശ്വാസത്തിൽനിന്നുയിർക്കൊണ്ടതാണോ കവിയുടെ ആദർശങ്ങൾ എന്നു നമുക്കു സംശയം തോന്നിപ്പോയാൽ തെറ്റുണ്ടോ?

ശ്രീ. ഒളപ്പമണ്ണയുടെ കാവ്യം വായിച്ച് (വായിക്കാൻ അധികം സമയം വേണ്ട) അടച്ചു കഴിയുമ്പോൾ, നമ്മുടെ മനസ്സിൽ ഇമ്പം തുളുമ്പുന്ന ഒട്ടേറെ വരികൾ തികട്ടിത്തികട്ടി വരും. പാടാൻ വശമില്ലാത്തവരും ഒന്നു പാടിപ്പോകും. പറയുന്നതു് എന്തിനും ഒരോമനത്തം വരുത്തുന്നിടത്താണ് ഒളപ്പമണ്ണയുടെ കലാവൈദഗ്ദ്ധ്യം. എന്നാൽ ഓമനത്തം ഓമനത്തത്തിനുവേണ്ടി മാത്രം അതിരറ്റു തഴച്ചാൽ-ഓമനത്തത്തിന്റെ ഓളംവെട്ടലിൽ ഔചിത്യം അടിപെട്ടുപോയാൽ–കാവ്യത്തിന്റെ കഥ കഴിഞ്ഞില്ലേ?

ഈ മൂന്നു കാവ്യങ്ങളെപ്പററിയും ഞാൻ പറഞ്ഞതൊക്കെ താത്വികമായ ഒരു നിലപാടിൽനിന്നുകൊണ്ടാണ്. അതിനോടു യോജിക്കാത്തവർക്ക് പല കാവ്യഭംഗികളും ഇവയിൽ കാണാൻ കഴിയും. അഭിമാനപ്പുളപ്പിന് വേണ്ടത്ര അവസരവും ഉണ്ട്. എങ്കിലും ഭാവചാപല്യത്തിന്റെ വേലിയേററം കൊണ്ടു മനസ്സുമടുത്ത ഒരു ജനതയ്ക്ക് കുറേക്കൂടി യുക്തിപൂർവ്വമായ ഒരു ചിന്താസരണിയെ ചൂണ്ടിക്കാണിച്ച് അവരെ ആത്മവീര്യമുള്ളവരാക്കി തീർക്കാൻ നമ്മുടെ കവികൾ സഹായിക്കേണ്ടതല്ലേ?

## ദേവദാസി *



കെ. സുരേന്ദ്രൻ

തലയുയർത്തിപ്പിടിച്ചു കയറിവരുന്ന അനന്തിരവർക്കായി ഇരിപ്പിടങ്ങൾ ഒഴിഞ്ഞുകൊടുത്തുകൊണ്ട്, തകഴി, ദേവ് ആദിയായ കാരണവന്മാർ, ചെറുകഥാസാഹിത്യത്തിന്റെ പൂമുഖത്തിൽനിന്നും പിൻവാങ്ങിക്കൊണ്ടിരിക്കയാണ്, ഇന്ന്. കയറിവരുന്ന അനന്തിരവർക്കാകട്ടെ, അശേഷം കൂസൽ കാണുന്നുമില്ല. അവർ, തറവാട്ടിന്റെ പെരുമയും പൊലിമയും പറയത്തക്ക കോട്ടമൊന്നും തട്ടിയ്ക്കാതെ വാഴ്ച നടത്തുമെന്ന് പ്രതീക്ഷിയ്ക്കാൻ ഇതിനകം വഴിതെളിച്ചിട്ടുമുണ്ട്. നമ്മുടെ പ്രതീക്ഷയും വിശ്വാസവും ഇവ്വിധം വഹിയ്ക്കുന്ന ഇളമുറക്കാരിൽ, എന്തുകൊണ്ടും ഒരു പ്രധാനിയാണ് ശ്രീമാൻ വെട്ടൂർ രാമൻനായർ.

വെട്ടൂർ രാമൻനായർക്ക്, പി. സി. കുട്ടികൃഷ്ണന്റെ വർണ്ണപ്പൊലിമയോ, കേശവദേവിന്റെ വികാരനിർഭരതയോ, തകഴിയുടെ ചിന്താതീവ്രതയോ, വർക്കിയുടെ സാമൂഹ്യബോധമോ ഉണ്ടെന്ന് പറയാവതല്ല. എങ്കിലും, അവരെപ്പോലെതന്നെ നമ്മെ ആകർഷിക്കുവാൻ മിക്കപ്പോഴും വെട്ടൂരിന് കഴിയാറുണ്ട്. പ്രധാനമായും, ഇത് രണ്ടു പ്രത്യേകതകൾകൊണ്ടാണെന്ന് ഞാൻ കാണുന്നു:—

ഒന്ന്: കഥാസംവിധാനത്തിൽ സാധാരണമായി വെട്ടൂർ ചെലുത്താറുള്ള അസാധാരണമായ ശ്രദ്ധ. ഏതുവഴിയേ, ഏതേതു സ്ഥലങ്ങളിൽ കൂടിയാണ്, വായനക്കാരെ കൊണ്ടുപോകേണ്ടതെന്ന് നല്ല നിശ്ചയം വരുത്തിയതിന് ശേഷമേ, അവരെ, വെട്ടൂർ ക്ഷണിക്കൂ. അതും, ഏററവും പ്രയാസം കുറഞ്ഞതും ഏററവും നിരപ്പ് കൂടിയതുമായ വഴിയേ അദ്ദേഹം തിരഞ്ഞെടുക്കൂ. ആ വഴിതന്നെ, വീണ്ടും വീണ്ടും നിരപ്പാക്കി പിന്നയും പിന്നയും അടിച്ചുറപ്പിച്ച്, വേണമെങ്കിൽ അദ്ദേഹം പൂമണൽകൂടി വിരിച്ചുതരും. വായനക്കാരന്റെ സുഖഗമനത്തിൽ ഇത്രത്തോളം ബോധപൂർവ്വമായി ശ്രദ്ധിക്കുന്ന എഴുത്തുകാർ നമുക്ക് അധികമില്ല.

രണ്ട്:—വെട്ടൂരിന്റെ സവിശേഷമായ ആത്മനിയന്ത്രണം. തന്റെ ഉള്ളിൽ ബഹളംകൂട്ടുന്ന ക്ഷോഭങ്ങളുടെ ലക്ഷണങ്ങൾ വളരെയൊന്നും വെളിയിൽ പ്രകടിപ്പിക്കാതെ ഈ 'ചെറുപ്പക്കാരന്' കഥ പറയുവാൻ കഴിയും. തന്റെ ചരക്കുകളെ തികഞ്ഞ കൌശലത്തോടെ പൊതിഞ്ഞിട്ടത്രേ, ഇദ്ദേഹം വ്യാപാരം നടത്തുന്നത്. പടയാളിയുടെ വേഷമണിയുമ്പോൾത്തന്നെയും, പൊൻകുന്നം വർക്കിയുടെ 'നേരേവാ നേരേപോ' എന്ന അടവ് വെട്ടൂർ കാണിയ്ക്കില്ല. അദ്ദേഹം പുറകിൽക്കൂടി ചെന്നേ കഠാര പ്രയോഗിക്കുകയുള്ളൂ. അതും നഗ്നമായ കഠാരയല്ല, നല്ല വെള്ളപ്പട്ടുകൊണ്ട് ഭംഗിയായി പൊതിഞ്ഞത്. എന്താണ് കയ്യിലിരിക്കുന്നതെന്ന് ആരും അറിയില്ല, അറിയുമ്പോഴേക്കും കൃത്യവും കഴിഞ്ഞിരിക്കും. കലാവ്യാപാരത്തിലെ കള്ളങ്ങൾ മനസ്സിരുത്തിപ്പഠിച്ച കുശലന്മാർക്കേ ഈ ചതി വിദഗ്ദ്ധമായി നിർവഹിക്കുവാൻ കഴിയൂ. ഇക്കാര്യത്തിൽ കുട്ടികൃഷ്ണനും ബഷീറും ഒന്നുകൂടി വിദഗ്ദ്ധരാണെന്ന്

* വെട്ടൂർ രാമൻനായർ; മംഗളോദയം ലിമിറ്റഡ്, തൃശ്ശൂർ; 124 പേജ് വില ഒന്നര രൂപാ

പറയാം. പക്ഷേ ഈ വിദഗ്ദ്ധന്മാർക്കെല്ലാം ഒരു 'കളിപ്പ്'' പലപ്പോഴും പററുന്നതായി ഞാൻ സംശയിച്ചിട്ടുണ്ട്. അതായത്, പ്രമേയങ്ങളെ അവർ വളരെയധികം പൊതിഞ്ഞുകളയുന്ന കലാപരമായ കൌതുകം കനക്കെയുള്ള സഹൃദയരെ സംബന്ധിച്ചിടത്തോളം, ഈ വിദ്യ ഒരു പക്ഷേ തികച്ചും ഫലപ്രദമായിരിക്കും. കാരണം, മര്യാദയും മുഖപടവുമില്ലാത്ത കലാകാമിനികൾക്ക് അവരെ സാധാരണ വശീകരിക്കുവാൻ (പിടിച്ചടക്കുവാനല്ല) സാദ്ധ്യമല്ല. സ്നേഹിക്കുന്നവരാണെങ്കിലും, കടന്നുവന്നു ചുംബിച്ചാൽ അതിൽ ഒരു ഹൃദ്യതയില്ലല്ലോ. മറിച്ച് താല്പര്യരഹിതയെന്നവണ്ണം അവരം സങ്കോചവതിയായി പുറം തിരിഞ്ഞങ്ങനെ നില്ക്കുക; അങ്ങോട്ട് സ്വയമേവ ചെന്ന് ഒരു ചുംബനം കവർന്നെടുക്കുക—അതിൽ പ്രത്യേകിച്ചൊരാസ്വാദ്യതയുണ്ടാവും! ആ പ്രത്യേകമായ ആസ്വാദ്യത നിർബന്ധപൂർവം ആവശ്യപ്പെടുന്നവരാകകൊണ്ട്, സഹൃദയരെ സംബന്ധിച്ചിടത്തോളം ഈ കൌശലം തികച്ചും ഫലിക്കും. പക്ഷേ, കലാപരമായ ആ കൌതുകവും അഭിനിവേശവും ഭാവവിധേയത്വവും താരതമ്യേന കുറവായ സാമാന്യ വായനക്കാരെ സംബന്ധിച്ചിടത്തോളം ഈ കൌശലം വളരെയൊന്നും ഫലിക്കുമെന്നു വരികയില്ല. അവിടെ, കടന്നുകയറി, പിടിച്ചു നിർത്തിയുള്ള ചുംബനം തന്നെ വേണം. കലയുടെ വ്രീളാമധുരമായ ക്ഷണനം എല്ലായ്പോഴും അവരുടെ ശ്രദ്ധയിൽപ്പെടും എന്നു തീർത്തു പറഞ്ഞുകൂടാ. കാരണം, സൌന്ദര്യത്തിന്റെ വ്യഞ്ജനാത്മകമായ ശക്തിയല്ല, ശക്തിയുടെ മാർദ്ദവരഹിതമായ സൌന്ദര്യമാണ് അവരിൽ കൂടുതൽ ഫലിക്കുക.

ഈ പുസ്തകത്തിലെ 'ബന്ധുഗൃഹത്തിൽ' എന്ന ആദ്യകഥതന്നെ, മുകളിൽ പറഞ്ഞ വ്രീളാമധുരമായ കലയ്ക്ക് ഒരുദാഹരണമാണെന്ന് തോന്നുന്നു. വെളിയിലെവിടെയോ ജോലിയിലിരുന്ന അല്പശമ്പളക്കാരനായ ഒരു യുവാവ്, കുറെക്കൊല്ലത്തെ മിച്ചപ്പെടുത്തലിന്റെ ഫലമായി സമ്പാദിച്ച ഇരുന്നൂറോ മുന്നൂറോ രൂപായുംകൊണ്ട് നാട്ടിൽ അവധിക്കു വരുന്നതും, ബന്ധുക്കളുടെ ദരിദ്രഗൃഹങ്ങളിൽ അയാളറിയാതെതന്നെ ആ രൂപാ ചോർന്നുപോകുന്നതുമാണ് കഥ; ഇടത്തരം ഗൃഹങ്ങളുടെ ദയനീയമായ തകർച്ച അതിന്റെ പ്രമേയവും. ഈ പ്രമേയത്തെ ഇത്ര കുശലമായി വ്യഞ്ജിപ്പിക്കുന്ന മറെറാരു കലാസൃഷ്ടി തൽക്കാലം ഞാനോർക്കുന്നില്ല. ഏററവും കുറച്ച് ചായമേ, അതും ഏററവും കട്ടപ്പം കുറഞ്ഞ ചായമേ, വെട്ടൂർ ഉപയോഗിച്ചിട്ടുള്ളു. ഇത്രത്തോളം നിറപ്പകിട്ടു കുറച്ച്, ഇത്രത്തോളം ധ്വന്യാത്മകമായ വിധത്തിൽ, ഒരു ചിത്രം വരയ്ക്കുക, സാധാരണക്കാരെക്കൊണ്ട് സാധാരണ സാധിക്കുന്ന ഒരു കാര്യമല്ല. അതാണ് കഥികന്റെ ഇവിടത്തെ കലാപരമായ വിജയവും. ഇവ്വിധം, വിദഗ്ദ്ധമായും ധ്വന്യാത്മകമായും വിരചിക്കപ്പെട്ടിരിക്കുന്ന ഈ ചിത്രം ആവിഷ്കരിക്കുന്ന പ്രമേയം, ഒരു സാധാരണ വായനക്കാരന്റെ ഹൃദയത്തിൽ എത്രമാത്രം പതിഞ്ഞുവീഴും എന്ന് ഒന്നു പരിശോധിച്ചു നോക്കുന്നത് പ്രയോജനകരമായിരിക്കും. സൌകര്യംപോലെ വെട്ടൂർതന്നെ അതൊന്നു പരീക്ഷിച്ചുനോക്കണമെന്നും ഞാൻ ആഗ്രഹിക്കുന്നു. തീർച്ചയായും, വെട്ടൂരിനേയോ സാമാന്യ വായനക്കാരേയോ ഞാനിവിടെ കുററപ്പെടുത്തുകയില്ല. ഒരു കലാസൃഷ്ടിക്കു നേടുവാൻ കഴിയുന്ന ഏററവും വിശാലമായ സ്വാധീനവലയമാണ്, അതിന്റെ വിജയത്തെ അളക്കുവാനുള്ള ഏക മാനദണ്ഡം എന്ന്, ഒററ ശ്വാസത്തിൽ അങ്ങു പറയാവതല്ല. എങ്കിലും ഒന്നുണ്ട്; ആശയപ്രചാരണമെന്ന വ്യക്തമായ ഉദ്ദേശത്തോടുകൂടി മാത്രം നിർമ്മിതമാവുന്ന കലാസൃഷ്ടികളും,

മുമ്പറഞ്ഞ മാനദണ്ഡം വച്ചുതന്നെ അളക്കേണ്ടിവരും. അവിടെ സൌന്ദര്യത്തേക്കാളും, ശക്തിയായിരിക്കണം കലാകാരന്റെ ലക്ഷ്യം: അവിടെ, കലയുടെ മൂടുപടം യഥാവശ്യം ഉയർത്തി വയ്ക്കുവാനും, കഴിയുന്നിടത്തോളം കട്ടപ്പുകൂടിയ ചായങ്ങൾ ഉപയോഗിക്കുവാനും, അയാൾ ശ്രദ്ധിക്കേണ്ടതാണ്. അതായതു്, പത്തുകളാൽ എണ്ണപ്പെടാവുന്ന സഹൃദയരല്ല, പതിനായിരങ്ങളാൽ എണ്ണപ്പെടാവുന്ന സാമാന്യക്കാരായിരിക്കണം, അപ്പോൾ, അയാൾ മനസ്സിൽ കാണേണ്ടുന്ന സദസ്സ്. ഉവ്വ്, അങ്ങിനെയാവുമ്പോൾ, കലയോടു് അല്പസ്വല്പം മര്യാദകേടു് കാണിക്കേണ്ടതായും വരും. സാമൂഹ്യബോധമുള്ള എഴുത്തുകാർ, വേണ്ടിവന്നാൽ, അതിനു് മടിക്കുകയില്ല. ഉദാഹരണം പൊൻകുന്നംവർക്കി. വർക്കിയെ ആ കാര്യംവച്ചു് അപവദിക്കുന്നതു് അനാവശ്യമാണെന്നും എനിക്കഭിപ്രായമുണ്ടു്.

അതു പോകട്ടെ. വർക്കിയുടെ സാമൂഹ്യോത്തരവാദബോധം വെട്ടൂരിനില്ലെന്നു് ഞാൻ ആദ്യംതന്നെ പറഞ്ഞുവല്ലോ. വെട്ടൂർ ബോധപൂർവ്വമായി പ്രവർത്തിക്കുന്ന ഒരു പ്രചാരകനല്ല. അദ്ദേഹം സമ്മതിച്ചാലും നിഷേധിച്ചാലും, വെട്ടൂർ ആദ്യമായി ഒരു സാഹിത്യകാരനാണ്. ഇതുപോലുള്ളൊരു കാലഘട്ടത്തിൽ, കണ്ണുതുറന്നുകൊണ്ടു് ജീവിക്കുകയും, ഐന്ദ്രികമായും നിർബ്ബന്ധിതമായും ജനങ്ങളുടെ ഇടയ്ക്കു വർത്തിക്കുകയും ചെയ്യുന്ന ഒരു സാഹിത്യകാരനിൽ, അയാളറിയാതെ തന്നെ കടന്നുകൂടുന്ന സാമൂഹ്യബോധമേ വെട്ടൂരിനുള്ളു. വെട്ടൂരിന്റെ തൂലികയെ സാമൂഹ്യബോധം, ബോധപൂർവമായി സദാ നിയന്ത്രിച്ചിരുന്നെങ്കിൽ—എന്ന എന്റെ ആഗ്രഹം പ്രകടിപ്പിക്കുവാൻ കൂടിയാണു് ഞാനിതു് ഇവിടെ ചൂണ്ടിക്കാണിച്ചതു്. ഉദാഹരണത്തിനു് ഇതിലെ 'ഭർത്താവിന്റെ ത്യാഗം" എന്ന കഥതന്നെ എടുക്കുക. ലൈംഗിക ജീവിതത്തിനു് കഴിവില്ലാത്ത ഒരു ഭാര്യ. അവൾ ഒന്നുകൂടി പ്രസവിക്കുക എന്നുവച്ചാൽ മരിക്കുക എന്നാണു് അർത്ഥം. "നിങ്ങൾക്കു് അവളെ കൊല്ലുകയോ ജീവിക്കാൻ അനുവദിക്കുകയോ ചെയ്യാം...." എന്നാണു് ഡോക്ടർ ഭർത്താവിനോടു് പറഞ്ഞ വാക്കുകൾതന്നെ. ആ ഭർത്താവു്, ഡോക്ടറുടെ വാക്കുകളെ അക്ഷരംപ്രതി മാനിച്ചു,—ഒപ്പം ഭാര്യയുടെ ജീവനേയും; അഞ്ചുകൊല്ലക്കാലം. ഒരു രാത്രിയിൽ ഭാര്യ പറയുകയാണു്:—

"നാഥാ ഈ പരീക്ഷയിൽ ഞാൻ തോററു. ഞാൻ........ഞാൻ........ഗർഭവതിയാണു്."

ആ വാക്കുകളുടെ അർത്ഥം മനസ്സിലാക്കാൻ കഴിയാത്ത ഒരു വിഡ്ഢിയെപ്പോലെ ആ ഭർത്താവു് നിശ്ചലനായി നിന്നുപോയി—എന്നാണു് കഥയിലെ അവസാനവാചകം.

ഇങ്ങിനെ ഒരു സംഭവം നടന്നുകൂടെന്നില്ല. ഒരു പക്ഷേ നടന്ന ഒരു സംഭവം തന്നെയായിരിക്കാം ഈ കഥയുടെ ബീജവും. നടന്നോ, നടക്കുമോ, എന്നതല്ല, ഇവിടുത്തെ പ്രശ്നവും. ഇത്തരം ഒരു സംഭവത്തെ കാഥികൻ എങ്ങിനെ വേണം വീക്ഷിക്കാൻ? എന്തായിരിക്കണം ആ സംഭവവും അയാളും തമ്മിലുണ്ടായിരിക്കേണ്ട ധാർമ്മികബന്ധം. വിമർശനാത്മകമല്ലാത്ത മനഃസ്ഥിതിയോടുകൂടി വായിച്ചു വരുന്ന ഒരുവനു്, തന്റെ പ്രിയപ്പെട്ട ഭാര്യയുടെ ജീവൻ രക്ഷിക്കാൻവേണ്ടി, ഏററവും ദുസ്സഹമായ ഒരു യജ്ഞം അഞ്ചുകൊല്ലക്കാലത്തോളം ബോധപൂർവ്വമായി അനുഷ്ഠിച്ച ആരോഗ്യവാനായ ആ ഭർത്താവിന്റെ ത്യാഗത്തിൽ,

പരിഹാസം മാത്രമേ കഥാവസാനത്തിൽ തോന്നുകയുള്ളു. തന്റെ ലൈംഗികാവശ്യങ്ങൾക്കുവേണ്ടി മറെറാരു പുരുഷനെ സമീപിക്കേണ്ടിവന്ന (കഷ്ടം—!) ആ ഭാര്യയോട് സഹാനുഭൂതിയും. ഇതിൽനിന്നും കഥികന്റെ നിലപാട് വ്യക്തമാണല്ലോ.

ഈ കഥയുടെ ഗുണപാഠം, 'ദേവദാസി'യുടെ മംഗളോദയം നിരൂപണത്തിൽ ശ്രീമാൻ സി. ജെ. തോമസ്സ് ഉദ്ധരിച്ചുകൂട്ടി എടുത്തു കാണിച്ചിരുന്നു. അതായത്: "ലൈംഗികത്വം മനുഷ്യജീവിയുടെ അടിസ്ഥാന സ്വഭാവമാണ്....ഒന്നു പ്രസവിക്കാൻവേണ്ടി മരണത്തെ നേരിടുകയെന്നതു (ഒന്നു പ്രസവിക്കാൻവേണ്ടി മരിക്കുന്നതു" എന്നതന്നെയാക്കണം ഇവിടെ—കെ. സ്യ) അത്ര കാര്യമായി കരുതാത്തവളാണ് സ്ത്രീ!—എന്നിങ്ങനെ. ശരിയാവാം. എന്നല്ല ഇതിലെ ഭർത്താവിന്റെ അവസ്ഥയിലുള്ളവർ വായനക്കാരിലാരെങ്കിലുമുണ്ടെങ്കിൽ, വെട്ടൂരിന്റേയും സി. ജെ. യുടേയും ഈ മുന്നറിയിപ്പുകൾ അവർക്ക് വളരെ പ്രയോജനം ചെയ്യട്ടെ—എന്നും ഞാൻ ആശംസിക്കുന്നു!

കൂട്ടത്തിൽ, വെട്ടൂരിന്റെ യാഥാർത്ഥ്യബോധമോ സി. ജെ. യുടെ മനഃശാസ്ത്രജ്ഞാനമൊ ഇല്ലാത്തതുകൊണ്ടാവാം, എനിക്ക് ചില സംശയങ്ങൾ ചോദിക്കുവാനുണ്ട്. മനുഷ്യന്റെ ലൈംഗികവാസന ഇന്നും ഉത്തേജനമോ വക്രാലുതയോ ആവശ്യപ്പെടത്തക്കവണ്ണം അത്ര അവശമായ ഒരു വികാരമാണോ? ആണെങ്കിൽ, നമ്മുടെ ജനസംഖ്യ അനന്യസാധാരണമാംവണ്ണം വർദ്ധിച്ചുവരുന്നതിന്റെ നേരെന്താണ്? ഇക്കഴിഞ്ഞ ദിവസംതന്നെ, കാഞ്ഞിരപ്പള്ളി ആശുപത്രിയിൽവച്ച്, ആറുപേർ ചേർന്ന് ഒരു യുവതിയെ അനുഭവിച്ച് കൊന്ന വാർത്ത പത്രങ്ങളിൽ വായിക്കുകയുണ്ടായി. ഇത്തരം വാർത്തകൾ മാസത്തിൽ നാലെണ്ണമെങ്കിലും പത്രങ്ങളിൽ കാണാം. ഇതൊക്കെ എന്തിന് വിളിച്ചു പറയുന്നതു? സമുദായത്തിൽ ലൈംഗിക വികാരത്തിന് പ്രാബല്യം കുറവാണെന്നോ? അതോ, മനുഷ്യത്വത്തിന്റെ എല്ലാ അതിർത്തികളേയും അതിക്രമിക്കത്തക്കവണ്ണം അതിന്റെ അധീശത്വം വർദ്ധിച്ചുപോയെന്നോ? കാട്ടവിട്ടിറങ്ങിയ കടുവായെപ്പോലെ, ഇങ്ങിനെ മനുഷ്യമേധംപോലും നടത്തുന്ന ഒരു വികാരത്തിന്, ഇനിയും ആരെങ്കിലും കൈമണി കൊട്ടിക്കൊടുക്കേണ്ടതുണ്ടോ? ലൈംഗികത്വത്തിന്റെ പ്രകടനത്തേയാണോ നിയന്ത്രണത്തേയാണോ നാം ഇന്ന് കൂടുതൽ ഊന്നിപ്പറയേണ്ടതു? ഏതാണ് ഉത്തരവാദിത്വബോധമുള്ള ഒരു സാമൂഹ്യശാസ്ത്രജ്ഞൻ കൂടുതൽ ലാഭകരമായിക്കാണുന്നതു?....തീർച്ചയായും, ലൈംഗികത്വത്തിന്റെ ന്യായമായ വഴിച്ചാലുകൾക്കുവേണ്ടി ഒരുവൻ വാദിക്കണം. കാരണം ന്യായമായ ബഹിർഗ്ഗമനം സാമൂഹ്യ ജീവിതത്തിന് കൂടുതൽ ശ്രേയസ്കരമാണ്, അവിടെയും സാമൂഹ്യ ജീവിതത്തിന്റെ ശ്രേയസ്സാണ് ലക്ഷ്യം, സാമൂഹ്യ ജീവിതമാണ്, അല്ലാതെ വ്യക്തിയുടെ ജീവിതമല്ല, ഏതൊരു സന്മാർഗ്ഗസംഹിതയുടേയും മാറവുരച്ചുനോക്കുന്ന ചാണ. ഇവിടെ ലൈംഗികത്വത്തിന്റെ ന്യായയുക്തവും സാമൂഹ്യജീവിതാനുരോധവുമായ വഴിച്ചാലുകൾക്കുവേണ്ടിയാണോ വെട്ടൂർ വാദിക്കുന്നതു? നാം പരിഹസിക്കണമെന്ന് വെട്ടൂരും, സി. ജെ.—യും, പരോക്ഷമായി പ്രതീക്ഷിക്കുന്ന ഭർത്താവിന്റെ ആ ത്യാഗമോ, അതോ, നാം അനുഭാവം കൊള്ളണമെന്ന് സൂചിപ്പിക്കപ്പെടുന്ന ഭാര്യയുടെ ആ മോഹമോ ഏതാണ് സാമൂഹ്യജീവിതത്തിന് കൂടുതൽ അനുരോധമായിട്ടുള്ളതു? ഏതിന്റെ നേർക്കാണ് നമ്മുടെ സഹഭാവ

ത്തെ വെട്ടൂർ തിരിച്ചുവിടേണ്ടിയിരുന്നതു്?........

നിലവിലുള്ള സന്മാർഗ്ഗസംഹിതകൾക്കു് മൌലികമായ ഒരു വിപ്ലവം ആവശ്യമുണ്ടെന്നു് വെട്ടൂരിനേയും സി. ജെ.-യേയും പോലെതന്നെ ഞാനും ആവേശത്തോടുകൂടി പറയും. പക്ഷെ ആ വിപ്ലവത്തിന്റെ വഴിതെളിപ്പുകാരായ നാം (നമ്മുടെ പരിമിതമായ രീതിയിൽ), സാമൂഹ്യ മനശ്ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ നിന്നു് അവഗാഢമായി മുൻവിചാരണ ചെയ്തതിനുശേഷം വേണം, നമ്മുടെ ഓരോ കാലടിയും വയ്ക്കുക. വിപ്ലവകാരികൾ വെറും സംഹർത്താക്കൾ മാത്രമല്ലല്ലോ. അവരുടെ സംഹാരം നിർമ്മാണപ്രചോദകമായിരിക്കണം. സാന്മാർഗ്ഗിക പ്രശ്നങ്ങളെക്കുറിച്ചു് ചിന്തിക്കുന്നതിൽ സാമാന്യാധികമായ താല്പര്യമുള്ള വെട്ടൂർ, സാമൂഹ്യ മനശ്ശാസ്ത്രത്തിന്റെ വെളിച്ചം പിടിച്ചു്, നിർമ്മാണാത്മകമായ 'സന്മാർഗ്ഗ' ധ്വംസനം മാത്രം നടത്തണമെന്നു്, ഞാൻ ആശിക്കുന്നു. സന്മാർഗ്ഗപ്രശ്നങ്ങളെക്കുറിച്ചു് ചിന്തിക്കുന്നതിൽ വെട്ടൂരിനു് എത്രമാത്രം താല്പര്യമുണ്ടെന്നു് ഇതിലെ ശേഷിച്ച രണ്ടു സന്മാർഗ്ഗകഥകളായ 'ദേവദാസി'യും അവിവാഹിതനും തെളിയിക്കുന്നു. രണ്ടും രസികൻ കഥകളാണു്. പ്രതിപാദനംകൊണ്ടും ഉള്ളടക്കംകൊണ്ടും. സി. ജെ. തോമസ് പറഞ്ഞതുപോലെ, ഈശ്വരന്റെ പേരിലുള്ള ഇറച്ചിക്കച്ചവടത്തിന്റെ–ദേവദാസീസമ്പ്രദായത്തിന്റെ–ഒരു മാതൃക ചിത്രപ്പെടുത്തുകയാണു് 'ദേവദാസി'. അവിവാഹിതൻ ഒന്നുകൂടി ഗൌരവതരമായ ഒരു കഥയാണു്. അയഥാർത്ഥങ്ങളായ ജീവിതമൂല്യങ്ങൾക്കു വേണ്ടി, അതായതു് സമുദായമദ്ധ്യത്തിലെ പൊള്ളയായ സ്ഥാനമാനാദികൾക്കുവേണ്ടി മാനുഷികമൂല്യങ്ങളെ അനുസ്യൂതമായി ഒറവ കൊടുത്ത ഒരു യന്ത്രമനുഷ്യൻ—അയാളെ ഒരു യുവതിയുടെ മണിയറവാതിൽക്കൽ കാവൽനിൽക്കുന്ന ഷണ്ഡനോടാണു് വെട്ടൂർ ഉപമിച്ചിരിക്കുന്നതു്–തന്റെ നാൽപത്തിയെട്ടാം വയസ്സിൽ, ഒരു നാൾ, യാദൃച്ഛികമായി ഞെട്ടിപ്പിടഞ്ഞെഴുന്നേൽക്കുന്നതും, എല്ലാ മാനുഷികഭാവങ്ങളുടേയും ശ്മശാനമായിരുന്ന തന്റെ ഹൃദയത്തെ തുറന്നു് കാററുകൊള്ളിക്കുന്നതുമാണു് കഥ. എൻ. കൃഷ്ണപിള്ളയുടെ "കന്യക"യും ഇതേ പ്രശ്നംതന്നെയാണല്ലോ കൈകാര്യം ചെയ്യുന്നതു്. ആ അവിവാഹിതയുടെ ഒടുവിലത്തെ ഇടിയും മിന്നലുമൊന്നും വെട്ടൂരിന്റെ ആളിനില്ല. അയാളും ഉദ്യോഗം രാജിവയ്ക്കുന്നുണ്ടു്. എങ്കിലും, തന്റെ മാന്യതയോടും പഴയ ജീവിതത്തോടും യാതൊരു പ്രതികാരവും ചെയ്യുന്നില്ല. വിവാഹംപോലും കഴിക്കുന്നില്ല. ശാന്തനായി നാട്ടിൻപുറത്തേക്കു് പിൻവാങ്ങുന്നതേയുള്ളു. അതിൽമാത്രം, എനിക്കു അൽപം ഇച്ഛാഭംഗം തോന്നി.

മുകളിൽ പ്രത്യേകമായി സൂചിപ്പിക്കപ്പെട്ട നാലു കഥകൾ കൂടാതെ, രണ്ടെണ്ണംകൂടിയുണ്ടു് ഈ പുസ്തകത്തിൽ–'ഭക്തസംഘം' 'ദൈവം കരുണയുള്ളവനാണു്'–ഇങ്ങിനെ. വെട്ടൂരിനു് നല്ല സ്വാധീനം വന്നിട്ടുള്ള മന്ദാക്ഷേപ രീതിയിലാണു് രണ്ടും. ആകെക്കൂടി പറഞ്ഞാൽ ആർക്കും അഭിമാനിക്കാവുന്ന ഒരു സമാഹാരമാണു' "ദേവദാസി". അതിന്റെ കർത്താവിനു് അഭിമാനപൂർവ്വം ഞാൻ ഹസ്തദാനം ചെയ്യുന്നു.

# * ജെന്നിവില്ല്യേഴ്സ്



ശ്യാമളാലയം കൃഷ്ണൻനായർ

[പ്രസിദ്ധ ഇംഗ്ലീഷ് നോവലിസ്റ്റായ ജെ. ബി. പ്രീസ്റ്റ്ലിയുടെ ഏററവും പുതിയ നോവലാണു് 'ജെന്നിവില്ല്യേഴ്സ്'. ഈ തലമുറയിലെ ഏററവും പ്രശസ്തനായ ഇംഗ്ലീഷ് നോവൽ കർത്താവാരെന്നു ചോദിച്ചാൽ ഉത്തരം പറയാൻ പ്രയാസമാണു്. എങ്കിലും വെൽസിൻെറ മരണശേഷം വെൽസ് അലങ്കരിച്ച സ്ഥാനത്തേക്കു് പിടിച്ചുകയറാൻ അർഹനായ ഒരു വ്യക്തി ഇന്നുണ്ടെങ്കിൽ അതു് പ്രീസ്റ്റ്ലിയാണു്. അദ്ദേഹത്തിനു് വയസ്സു് 55 ആയി എങ്കിലും ആ ചിന്താഗതി സമ്പൂർണ്ണമായും യുവത്വത്തിൻെറയും ഉൽപ്പതിഷ്ണുത്വത്തിൻെറയും ചേരിയിലാണു്. പ്രീസ്റ്റ്ലിയുടെ നല്ല നോവലുകളുടെ കൂട്ടത്തിൽ 'The Good Companions, (1929) Angel Pavement, They Walk in the City, Three men in Suits ഇവ പ്രധാനമാണു്.

മി. പ്രീസ്റ്റ്ലി ഒരു നല്ല നാടകകർത്താവും നിരൂപകനും കൂടിയാണു്. ഇംഗ്ലണ്ടിൻെറ ദുർബലവശങ്ങളെ നിഷ്പക്ഷമായി നിരൂപണം ചെയ്തുകൊണ്ടു് അദ്ദേഹം ഇക്കഴിഞ്ഞ യുദ്ധകാലത്തു നടത്തിയ റേഡിയോ പ്രസംഗങ്ങൾ അദ്ദേഹത്തിൻെറ ആരാധകന്മാരെ വളരെ രസിപ്പിച്ചിട്ടുണ്ടു്; അദ്ദേഹത്തിൻെറ നിരൂപകന്മാരെ ചൊടിപ്പിച്ചിട്ടുമുണ്ടു്. ഇംഗ്ലണ്ടിലെ എളിയ മനുഷ്യൻെറ (the little man) ചിത്രകാരൻ എന്ന നിലയ്ക്കു് പ്രീസ്റ്റ്ലി ആർനോൾഡ് ബെന്നററിനേ അനുസ്മരിപ്പിക്കുന്നു. Ed.]

അന്ധകാരം ഒഴിഞ്ഞുതുടങ്ങിയ പടികൾ കയറി 'മാർട്ടിൻ ഷെവറിൽ' രാജകീയ നാടകശാലയിലെ വിളിപ്പെട്ട അണിയറയുടെ വാതലിലെത്തി. അണിയറവാതിൽ തുറക്കുന്നതിനുപകരം അദ്ദേഹം ആ കതകു് ചാരി നിന്നു. അറയ്ക്കകത്തു് വീഞ്ഞു് സദ്യ പൊടിതല്ലുന്നു. തനിക്കു് ഒരായിരം വയസ്സായതുപോലെ ആ കതകുചാരിനിന്ന മനുഷ്യനു് തോന്നി. കപാക്കു്-കപാക്കു്—കപാക്കു്—കുടിയൻ സംഘത്തിൻെറ ശപ്താധരങ്ങൾ ശബ്ദിച്ചു. അദ്ദേഹത്തിനെ മടുത്തു.

പാർട്ടിയംഗങ്ങളുടെ അധരങ്ങൾ മൗനം അവലംബിച്ചു. തുടന്നു് ലോലമായ ഒരുഹസ്തഘോഷം ഉയന്നു. പ്രസംഗത്തിനു് പശ്ചാത്തലം ഒരുക്കുന്ന ലക്ഷണങ്ങൾ. പ്രസംഗകൻ ആരാണാവോ? അല്ലെങ്കിൽ എന്തിനു ശങ്കിക്കുന്നു! ഇമ്മാതിരി സന്ദർഭങ്ങളിൽ പ്രസംഗകൻ നഗരസഭാധ്യക്ഷനായിരിക്കാനാണല്ലൊ എളുപ്പം.

പ്രസംഗം ഷെവറിലിനു് വ്യക്തമായി കേൾക്കാമായിരുന്നു.

"ഷെവറിലിനേയും പുകഴ്ന്ന അദ്ദേഹത്തിൻെറ നാടകസമിതിയിലെ പ്രതിഭാശാലികളായ നടീനടന്മാരേയും സ്വാഗതം ചെയ്യാൻ എനിക്കു് അനല്പമായ സന്തോഷമുണ്ടു്.' തുല്യഭാരത്തോടെ ഉച്ചരിക്കപ്പെട്ട ആ വാക്കുകൾ നഗരസഭാധ്യക്ഷൻെറയായിരുന്നു. അദ്ദേഹം തുടർന്നു. 'പുരാതനമായ ഈ നാടകശാലയുടെ പേരിൽ ഞങ്ങൾ അഭിമാ

* ജെന്നിവില്ല്യേഴ്സ്—A story of the theatre. ജെ. ബി. പ്രീസ്റ്റ്ലി

നംകൊള്ളുന്നുണ്ടു്. കഴിഞ്ഞ രണ്ടു നൂററാണ്ടുകളിലെ മഹത്തായ അഭിനയ കലയിൽ ആറാടിയ ഈ നാടകവേദിക്കു് 'കണ്ണാടിവാതൽ' കാണുവാൻ തിടുക്കമായി. നിങ്ങൾക്കും കണ്ണാടിവാതലിനും മംഗളം നേരുന്നു.''

ആ നാടകശാലയുടെ മേന്മയെപ്പററി അറസ്സുപുറത്തു് പ്രസംഗം കേട്ടുകൊണ്ടുനിന്ന ഷെവറിലിനു് സംശയമൊന്നും ഇല്ലായിരുന്നു. അറസ്സുകത്തെ മദ്യപാനികളെക്കൂടി ബഹിഷ്ക്കരിച്ചു കഴിഞ്ഞാൽ മേന്മ പൂർണ്ണമായി.

“കണ്ണാടി വാതലി”ന്റെ രചയിതാവു് എന്ന നിലയിൽ മറുപടി പ്രസംഗം നടത്തേണ്ട ഷെവറിൽ, നഗരസഭാധ്യക്ഷൻ ഉപസംഹരിച്ചു കഴിഞ്ഞിട്ടുണ്ടോ, കതകു തുറന്നു അണിയറയിൽ കടക്കുന്നു/ വീണ്ടുംകരഘോഷം. മറുപടി പ്രസംഗം। കണ്ണാടിവാതലിലെ പ്രധാന നടിയായ പാളിൻ ആയിരുന്നു പ്രസംഗിച്ചതു്.

“നിങ്ങളുടെ വിഖ്യാതമായ രാജകീയ നാടകശാലയെപ്പററി ഞങ്ങൾ പലതും കേട്ടിട്ടുണ്ടു്. പലതും വായിച്ചിട്ടുണ്ടു്. വേഷം മാറുന്ന പുരാതനമായ ഈ അറ അതിമനോഹരമായിരിക്കുന്നു. ചിലപ്പോൾ ഭയാനകമായിത്തോന്നാമെങ്കിലും.”

പ്രധാന നടി പറഞ്ഞതു് ചിന്താർഹമാണെന്നു് ഷെവറിലിനു തോന്നി. പക്ഷെ ഇനിമേൽവേണം ഗ്രീൻ റൂമിലെ അന്തരീക്ഷം എത്ര നിബിഡമാണെന്നു് പരിശോധിക്കാൻ. ഒന്നു രണ്ടു മണിക്കൂർ നേരത്തേക്കു് ആരും ഉപദ്രവിക്കാതിരുന്നെങ്കിൽ ഇന്നുതന്നെ അതങ്ങു നിർവ്വഹിക്കാമായിരുന്നു. പാളിൻ തുടർന്നു. ഇപ്രാവശ്യം നാടകത്തെപ്പററിയും അതിന്റെ അനശ്വരതയെപ്പററിയും ആയിരുന്നു പ്രധാന നടി വിചിന്തനം ചെയ്തതു്. നാടകീയമായിപ്രസംഗം ഉപസംഹരിച്ചപ്പോൾ വീഞ്ഞു് കുടിച്ചു് കൂത്താടിയ ശ്രോതാക്കൾ കൈകൊട്ടി. അത്തക്കംനോക്കി ഷെവറിൽ അണിയറയിൽ പ്രവേശിച്ചു. “ആരു് മാർട്ടിൻ ഷെവറിൽ! നിങ്ങൾ എന്റെ പ്രസംഗം ഒളിച്ചുനിന്നു കേൾക്കുകയായിരുന്നു, കള്ളൻ”

“ഷെവറിലിന്റെ പ്രസംഗം” ആളുകൾ വിളിച്ചുപറഞ്ഞു. പരിഹസിക്കുന്ന നോട്ടത്തോടെ അദ്ദേഹം എഴുന്നേററുനിന്നു. “പറയേണ്ടതു ഭംഗിയായി പാളിൻ പറഞ്ഞു കഴിഞ്ഞു. തീയേററിനെപ്പററി പ്രധാന നടി പറഞ്ഞ അഭിപ്രായങ്ങളോടു് എനിക്കു് യോജിക്കുവാൻ നിവൃത്തിയില്ല. അതിന്റെ അനശ്വരതയെപ്പററി ഞാൻ സംശയാലുവായിത്തീർന്നിരിക്കുന്നു. അതിന്റെ ജീവനും ചൈതന്യവും പൊലിയാനിനി അധികകാലം വേണ്ടെന്നുതോന്നുന്നു. കണ്ണാടിവാതൽ എന്റെ അവസാനക്കളിയായിരിക്കാനാണു് എളുപ്പം.” പാളിൻ അദ്ദേഹത്തെ തുറിച്ചുനോക്കി.

“ഒരുവാക്കുകൂടി. ലോകവും ലോകരും എങ്ങനെയോ എന്ന മട്ടാണു് കണ്ണാടിവാതലിൽ ഞാൻ അവലംബിച്ചിരിക്കുന്നതു്. അസുഖകരമായി നിങ്ങൾക്കു തോന്നിയേക്കാം. നേരത്തെ എന്റെ ഖേദം പ്രകടിപ്പിച്ചുകൊള്ളുന്നു. നമസ്കാരം”

ആളുകൾ എഴുന്നേററു നടന്നു. ഗ്രീൻ റൂമിനു് ആത്മശാന്തി കിട്ടി. പാളിനും ഷെവറിലും അതിനു് അരുന്നിന്നു.

പാളിൻ പറഞ്ഞു “എനിക്കൊരുകാര്യം പറയാൻ ധൃതിയായി. നിങ്ങളുടെ മൂന്നാം

അങ്കം—എല്ലാവരും അതിനെ വെറുക്കുന്നു. അസത്യങ്ങൾ പറയുന്ന കഥാപാത്രങ്ങൾ പരസ്പരം അറിഞ്ഞുകൂടാത്ത നിഴലുകൾ. ഇതാണോ ജീവിതം?"

"ഇനി ഒന്നിനും സമയമില്ല പാളിൻ. പോരെങ്കിൽ തിയേററിന്റെ ഭാവിയെപ്പററി എനിക്കു വലിയ പ്രതീക്ഷകളില്ലെന്നു ഞാൻ പറഞ്ഞില്ലെ? നാടകശാലയിൽ ഞാൻ പുഴുക്കുത്തുകൾ കാണുന്നു."

"നിങ്ങൾക്കതിൽ ഖേദമില്ലെ?"

"ഇല്ല പാളിൻ. എന്റെ ജോലി മിക്കവാറും ഞാൻ ചെയ്തുതീർത്തു കഴിഞ്ഞു.

"സ്വന്തം കാരാഗൃഹത്തിൽനിന്നും തന്നെത്തന്നെ മോചിപ്പിക്കുന്ന തൊഴിലെന്നു ഞാൻ ഇതിനെ പറയാം. വിജയങ്ങളും നിർവ്വഹണങ്ങളുംകൂടി നിങ്ങളെ നിഹനിച്ചു. ആദായവിലയ്ക്കു ധാരാളം വിജയം നിങ്ങൾക്കു കിട്ടി. അതിനുവേണ്ടി പോരാടേണ്ടതില്ല. പ്രയത്നിക്കേണ്ടതില്ല. അങ്ങനെ നിങ്ങൾ വിഷാദാത്മകനായി. കർക്കശനായി."

"ഞാൻ വിയോജിക്കുന്നു." തീവ്രമായ ചിന്തയ്ക്കുശേഷം അദ്ദേഹം പറഞ്ഞു.

"ഷെവറിൽ! ഈ കാർക്കശ്യത്തിന്റെയും നീരസത്തിന്റെയും പുറകിൽ ബന്ധിക്കപ്പെട്ട—വിലക്കപ്പെട്ട ഒരാളുണ്ട്. ഞാനൊരിക്കൽ അടുക്കാൻ ശ്രമിച്ചു. ആശ്വസിപ്പിക്കുവാൻ യത്നിച്ചു. പക്ഷെ എനിക്കനുവാദം കിട്ടിയില്ല. നിങ്ങൾ എന്നെ വിലക്കി.

"ഇനി ഒന്നിനും സമയമില്ല പാളിൻ."

"അപ്പോൾ ആ മൂന്നാമങ്കം പൊളിച്ചു ജീവിതവുമായി അടുപ്പിച്ചെഴുതുകയില്ലെ?"

"സങ്കടമുണ്ടു് പാളിൻ. ഞാൻ പോകുന്നു."

ഗ്രീൻ റൂമിൽ പാളിൻ തനിച്ചായി.

"എനിക്കു് ഷെവറിലിനെ കാണണം."

മിസ്സ്. ഡിവാർഡ് ആയിരുന്നു അതു്. നല്ലൊരു നടി, ഷെവറിലിന്റെ നാടകത്തിൽ അഭിനയിക്കാൻ ആ നടിക്കു് ഒരവസരം കിട്ടണമത്രെ. ആദ്യം പാളിൻ ഈർഷ്യ അഭിനയിച്ചെങ്കിലും ഡിവാർഡ് അവരെ വശീകരിച്ചുകളഞ്ഞു. ഈർഷ്യ മാറിയെന്നു കണ്ടപ്പോൾ ഡിവാർഡ്:

"അപ്പോൾ ഇതാണോ പ്രസിദ്ധമായ രാജകീയനാടകശാലയിലെ ഗ്രീൻ റൂം? ഈ മുറിയിൽ പിശാചുക്കൾ മന്ത്രിക്കുകയാണെന്നു തോന്നുന്നു."

"അയ്യോ നിറുത്തു." പാളിൻ അഭ്യർത്ഥിച്ചു.

"നമ്മെപ്പോലെ തിയേററിനോടു ബന്ധപ്പെട്ട ഭൂതങ്ങൾ പാളിൻ! എന്താണു് ഒരു ദിവസം രാത്രി ഉണ്ടായിരുന്നതു്."

"എന്റീശ്വരാ! ഒരിക്കലുമില്ല." ഡിവാർഡ് ഭിത്തിയിലെ ചിത്രങ്ങൾ പരിശോധിച്ചുതുടങ്ങി.

എഡ്മണ്ഡ് കീൻ. വിരുതനാണെന്നു കണ്ടാലറിയാം. അടുത്തതു് ഹെലന്റെ ചിത്രമാണു്. എന്തൊരു സൗന്ദര്യം. ജെന്നി വില്യേഴ്സ് 'വിയോള'യുടെ വേഷത്തിൽ. ബാർട്ടൻസ്പയിലെ ഷേക്സ്പീരിയൻ സൊസൈററി സംഭാവനചെയ്ത ആലേഖ്യം.

"ജെന്നിവില്യേഴ്സ്! എത്ര നല്ലപേരു്. അഭിനയിക്കാൻ അവസരം കിട്ടാൻ വളരെനാൾ കാത്തിരിക്കേണ്ടിവന്ന ഒരു നടിയാണെന്നു തീർച്ച. എന്താണാശബ്ദം?"

"എന്തോന്നു്. ഞാനൊന്നും കേട്ടില്ല" പാളിൻ ഡിവാർഡിനെ പകച്ചുനോക്കി.

"ആരെങ്കിലും സ്പർശിച്ചതായിത്തോന്നിയോ? ഡിവാർഡ് ശാന്തമായി ചോദിച്ചു.

"ഇല്ല. നിങ്ങളാണ് എന്നെ ഭയപ്പെടുത്തുന്നത്."

"പാളിൻ! അഭിനയിക്കാൻ അവസരം കിട്ടുവാൻ ജെന്നിവില്ല്യേഴ്സിന്ന് കാത്തിരിക്കേണ്ടിവന്നു എന്നു ഞാൻ പറഞ്ഞപ്പോൾ ആരോ എന്നെ ഉപഹസിക്കൊണ്ടുപോയതുപോലെ എനിക്കുതോന്നി. അതാ എന്താണെന്നുനോക്കൂ"

അവർ നിലത്ത് തുറിച്ചുനോക്കി.

നിലത്ത് കിടക്കുന്ന പഴയ മാതൃകയിലുള്ള ഒരു 'കയ്യുറ'.

"അൽപംമുൻപ് അതവിടില്ലായിരുന്നെന്ന് ഞാൻ ശപഥം ചെയ്യാം. ഉണ്ടായിരുന്നെങ്കിൽ ഞാൻ തീർച്ചയായും കാണുമായിരുന്നു പാളിൻ"

"വെറും സങ്കൽപങ്ങൾ. നോക്കൂ— ഷെവറിൽവരാറായി. നിങ്ങൾ പുറത്തിറങ്ങിനിൽക്കൂ! എന്റെ സഹായസഹകരണങ്ങൾ ഞാൻ വാഗ്ദാനം ചെയ്യുന്നു."

ഡിവാർഡ് പതുക്കെ പുറത്തിറങ്ങി.

കുറെ കത്തുകളുമായി ഷെവറിൽ പ്രത്യക്ഷപ്പെട്ടു.

"ഷെവറിൽ, നിങ്ങളെക്കാണുവാൻ ഒരു നടി പുറത്തു നിൽക്കുന്നു. എന്താ നിങ്ങൾ അവളെ കാണുകയില്ലെ?"

"ഇല്ല" ഒരു കത്ത് പൊട്ടിച്ചു വായിക്കുന്നതിനിടയിൽ അദ്ദേഹം പറഞ്ഞു.

"കാണുകയില്ലെ?"

"നടിമാരെക്കൊണ്ട് എനിക്കിനി പ്രയോജനമൊന്നുമില്ല."

"എന്തോ നിങ്ങൾക്കു സംഭവിക്കാൻ പോകുന്നു." കതക് വലിച്ചടച്ചുകൊണ്ട് പാളിൻ പുറത്തു പാടി.

കത്തു വായിച്ചുതുടങ്ങിയ ഷെവറിലിന് അധികംനേരം കിട്ടിയില്ല. ഡിവാർഡ് അദ്ദേഹത്തിന്റെ മുൻപിൽ എത്തി.

"എന്റെ പേര് ഡിവാർഡ് എന്നാണ്."

"പോകൂ. എനിക്കു കാണണ്ടാ."

"ഒന്നിങ്ങോട്ട് നോക്കുകപോലുമില്ലെ. നിങ്ങളുടെ നാടകങ്ങളിൽ അഭിനയിച്ചിട്ടുള്ള എന്നെ ഒന്നു തിരിഞ്ഞു നോക്കരുതേ."

"ദയവുചെയ്ത് പോകൂ."

"കണ്ടില്ലെ നിലത്തുകിടക്കുന്ന 'ഗ്ലൗവ്' (കയ്യുറ) പിശാചുക്കൾ എന്റെ ചേരിയിലാണെന്ന് ഓർത്തുകൊള്ളൂ." അവൾ നടന്നു മറഞ്ഞു. നിലത്തുകിടന്ന ഗ്ലോവ് എടുത്തു ഷെവറിൽ മേശപ്പുറത്തു വച്ചു.

"ഇതെങ്ങനെ ഇവിടെ വന്നു" ഗ്ലോവ് ചൂണ്ടിക്കാണിച്ചുകൊണ്ട് ഷെവറിലിനെ സന്ദർശിക്കാൻ വന്ന ഓട്ട്ലി ചോദിച്ചു.

"തറയിൽക്കിടക്കുന്നതുകണ്ടു. ഞാനെടുത്ത് ഇവിടെവച്ചു.'

'ഈ മുറിയിലെ ചില സാധനങ്ങളെപ്പറ്റി കെട്ടുകഥകൾ പറഞ്ഞു കേട്ടിട്ടുണ്ട്.'

'ഇതാരുടെ ഗ്ലോവെന്നാണ് അക്കഥകൾ പറയുന്നത്?'

'ഒരു നൂറുകൊല്ലം മുൻപ് ഇദ്ദേശവാസികളുടെ കണ്ണിലുണ്ണിയായിരുന്ന ജെന്നിവില്ല്യേഴ്സിന്റെയാണെന്നാണ് പറയുന്നത്. നിങ്ങൾ അവരെപ്പറ്റി വല്ലതും കേട്ടിട്ടുണ്ടോ?'

'ജെന്നിവില്ല്യേഴ്സ്. അതുകൊള്ളാം.

'എന്താണ്' ഷെവറിൽ, ജെന്നിവിടല്യഴ്സ്, നടി. ഇരുപത്തിനാലാമത്തെ വയസ്സിൽ അന്തരിച്ചു. മരണത്തീയതി ആയിരത്തി എണ്ണൂററി നാൽപത്തിആറ് നവംബർ പതിനാലാണെന്നു തോന്നുന്നു.' ഒരു പുസ്തകത്തിൽനിന്നും കിട്ടിയവിവരങ്ങളാണിവ. മാപ്പിരക്കുന്ന മന്ദഹാസത്തോടെ ഷെവറിൽ പറഞ്ഞു.

'ഇതാ നോക്കൂ ജെന്നിയുടെ ഒരു ചിത്രം. ഒരഭിനന്ദനഗ്രന്ഥവും.' ഗ്രീൻറൂമിലെ ഒരു കണ്ണാടിപ്പെട്ടി പരിശോധിച്ചുകൊണ്ടിരുന്ന ഓട്ട്ലി ഷെവറിന്റെ ശ്രദ്ധയെ ആകർഷിച്ചു.

ചിത്രം കയ്യിൽ വാങ്ങുമ്പോൾ ഷെവറിലിന്റെ വിരലുകൾ വിറകൊണ്ടു.

'മരണം തീർച്ചയാണ്'. ആ ബോധം ജീവിതത്തേയും അനിവാര്യമായ മരണത്തെയും മധുരതരമാക്കട്ടെ.'

അഭിനന്ദന ഗ്രന്ഥത്തിലെ ഒരു ഉദ്ധരണി ഷെവറിൽ വായിച്ചു.

'ആ പുസ്തകം വായിക്കാതിരിക്കുകയാണ് ഭേദം. ജെന്നിയുടെ ലളിത ചരിത്രം പഴയ മാതൃകയിൽ കനത്തരീതിയിലാണ് പ്രതിപാദിച്ചിരിക്കുന്നത്. കാര്യം നിസ്സാരം. നോർഫോക്കിൽനിന്നും ജെന്നി ഇവിടെ വന്നു. നല്ലൊരു നടൻകൂടിയായ ലഡ്ലോയുടെ നാടകസഭയിൽ ജെന്നിക്ക് പ്രധാന ഭാഗങ്ങൾ അഭിനയിക്കാൻ അവസരം കിട്ടി. നാടകസഭയിലെ പ്രധാന നടനായ നേപ്പിയറിൽ ജെന്നി അനുരക്തയായി. നേപ്പിയർ പെട്ടെന്ന് സ്ഥലംവിട്ടു. അവൾ രോഗബാധിതയായി മരിച്ചു. നേപ്പിയറും അധികകാലം ചെല്ലുന്നതിനുമുൻപ് അന്തരിച്ചു. 'വിയോള'യുടെ ഭാഗം അഭിനയിച്ചാണ് അവൾ പേരെടുത്തത്."

ഭവനാന്തർഭാഗത്തെ എന്റെ ആത്മാവിനെ വന്നു കാണുമോ?

അഭിനന്ദനഗ്രന്ഥത്തിലെ രണ്ടാമത്തെ ഉദ്ധരണി മന്ദം ഷെവറിൽ ആലപിച്ചു.

അവ്യാഖ്യേയമായ ഒരസുഖം. അറയുടെ ആകൃതി മാറുന്നതുപോലെ ഒരു തോന്നൽ. സുബോധമനസ്സോ അബോധമനസ്സോ ഭരിക്കുന്നതെന്ന് അറിഞ്ഞുകൂടാത്ത ഒരവസ്ഥ. ബോധമനസ്സിന്റെ കോട്ടയിൽ ഒരൊററ കാവൽഭടൻ ഒഴികെ എല്ലാവരും ഉറങ്ങിയതുപോലെ ഒരു തോന്നൽ.

രക്തസമ്മർദ്ദത്തിന് ഡോക്ടർ നൽകിയ ഗുളിക രണ്ടാണോ നാലാണോ കഴിച്ചതെന്ന് ഷെവറിൽ സംശയിച്ചുതുടങ്ങി.

കസാലയിൽ ഒന്നു ശക്തിയായിരിക്കുവാൻ അദ്ദേഹം ശ്രമിച്ചു. കസാല വായുവിൽ സ്ഥിതിചെയ്യുന്നതുപോലെ തോന്നി.

ബോധാവസ്ഥയുടെ ഒരു പൊരിമാത്രമേയുള്ളൂ അംഗായാൻ. ഇനി എന്താണോ,

ആരല്ല് !!

(ശേഷം അടുത്തലക്കത്തിൽ)

* അടയാളം
* പ്രേമമുദ്ര
* കർഷകസഹായി
* ആത്മാർപ്പണം
* തോണിക്കാരി...

## 1. അടയാളം

ഗ്രന്ഥകർത്താ, വിദ്വാൻ തേറമ്പിൽ ശങ്കുണ്ണിമേനോൻ ബി. ഓ. എൽ. വിവേകാനന്ദ പ്രിൻറിംഗ് വർക്ക്സ്, തൃശ്ശിവപേരൂർ—വില രൂപാ 1 ണ 4.

ആധുനികസാമൂഹ്യജീവിതത്തിൽ ഉണ്ടാകുന്ന സംഘട്ടനങ്ങളും പ്രതിസംഘട്ടനങ്ങളും ചിത്രീകരിക്കുന്ന സാഹിത്യകാരന്മാർ ഉച്ചനീചഭാവങ്ങളെ കൂട്ടിയിണക്കാൻ പലപ്പോഴും യത്നിക്കാറുണ്ട്. വഴിപിഴച്ച സാമുദായികാചാരങ്ങളെ ധ്വംസിക്കുന്നതിനും മാനവലോകത്തിൻെറ സംസ്കാരോന്നമനത്തിനും പര്യാപ്തമായ രംഗങ്ങൾ എല്ലായ്പോഴും സ്വീകാര്യമാണുതാനും. അനാചാരങ്ങളെ അകററുന്നതിനു് മിശ്രവിവാഹം ഒരു ചവണയായി വിശ്വസിക്കുന്ന ചില കൂട്ടരുണ്ട്. അക്കൂട്ടത്തിൽപ്പെട്ട ഒരാളാണു് പ്രസ്തുത ഗ്രന്ഥകർത്താവു്. "അടയാളം" എന്ന ഈ പ്രഹസനത്തിൻെറകഥ ഏതാണ്ടു് ഇപ്രകാരമാണു്. യാഥാസ്ഥിതികനായ മൂപ്പിൽനായരെ അയിത്തമാക്കിയ ഒരു പുലച്ചെറുമിയെ (10 വയസ്സു്) മൂപ്പിൽ കല്ലെറിഞ്ഞു മുറിവേല്പിക്കുന്നു. (ഒന്നു് ഒരടയാളം) കണ്ടുനിന്ന മൂപ്പിലിൻെറ ചെറുമകൻ (പന്ത്രണ്ടു വയസ്സു്) ചെറുമിയുടെ നെററിയിൽ രക്തം തുടച്ചു് ആശ്വസിപ്പിക്കുന്നു. ബാലനെ ഈ കുററത്തിനു മൂപ്പിൽ നായർ പുറത്താക്കുന്നു. (രണ്ടാമടയാളം)ഈ സംഭവങ്ങൾക്കുശേഷം ചെറുമി ലീല എന്നപേരിൽ ഒരു സന്യാസിമഠത്തിൽ താമസിച്ചു് പഠിച്ചു് ബി എ. ക്ലാസിൽ എത്തുന്നു. ബാലൻ (കുമാരൻനായർ) ഉപരിപഠനം കഴിഞ്ഞു് എം. എ. പാസ്സായി, മലയാളം പ്രഫസരായി, ലീലയെ പഠിപ്പിക്കാൻ വന്നു ചേരുന്നു. ഇരുവരും പരസ്പരം ആരു് അറിയാതെതന്നെ പ്രണയബന്ധത്തിൽ ഏർപ്പെട്ടു് ദമ്പതിമാരാകുന്നു. ഒടുവിൽ അടയാളങ്ങൾ കണ്ടു് പരസ്പരം പഴയകഥകൾ ഓർമ്മിക്കുന്നതോടെ രംഗം അവസാനിക്കുന്നു. കഥയുടെ മർമ്മങ്ങൾ പ്രേക്ഷകരിൽനിന്നും ഉപഗൂഹനം ചെയ്യാതെതന്നെ പുരോഗമിക്കുന്നു. യാഥാസ്ഥിതികന്മാരെ ഒരു നല്ല പാഠം പഠിപ്പിക്കുന്നുഎന്നതാണു് ഫലശ്രുതി. നായികാനായകന്മാരുടെ ഉദ്ദീപനവിഭാവത്തിനു് കളമൊരുക്കുന്നതു് ബി എ. ക്ലാസ്സിലുള്ള ഒരധ്യാപനരംഗമാണു്. ക്ലാസ്സിൽവച്ചുള്ള "സൈററടികളും വള്ളത്തോൾ കവിത വായിക്കലും അഭിനയിക്കലും" (P. 29) മററും എത്രത്തോളം ആദർശപരമായിട്ടുണ്ടെന്നുള്ളതു് ചിന്തനീയമാണു്. ഒരു എം. എ ബിരുദധാരിയെക്കൊണ്ടു് ഈവിധത്തിൽ അദ്ധ്യാപനം നടത്തിക്കുന്ന രീതി വിദ്വാനും ബി. ഒ. എൽ കാരനും ആയ ഗ്രന്ഥകാരനു് എം. എക്കാരോടു വല്ല പകയും തീർക്കാനാണോ ആയവോ? മിശ്രവിവാഹം ഒരു നല്ല ആദർശമാണെന്നു സമ്മതിച്ചാലും അതിനുവേണ്ടി സരസ്വതീമന്ദിരങ്ങളെ ദൂഷിപ്പിക്കാൻ വഴികാട്ടുന്നതു് ഒരിക്കലും അഭികാമ്യമല്ല. മാതൃ

കാപരമായ ഒരാശ്രമം ഈ കഥയിൽ സന്നിവേശിപ്പിച്ചിട്ടുള്ളതു് സന്മാർഗ്ഗബോധത്തിനു് പററിയതുതന്നെയാണു്. പക്ഷെ ആശ്രമത്തിൽവെച്ചും ഇത്തരം "ഗുരുശിഷ്യബന്ധം പുലർത്താൻ" നായികാനായകന്മാർക്കവസരം കൊടുത്ത 'യതിമര്യാദ' വിചിത്രംതന്നെ. "സന്യാസത്തിൽനിന്നു് കന്യാഗൃഹത്തിലേക്കുള്ള പ്രയാണത്തിനു" സൗകര്യം നൽകുന്നതായി ഗ്രന്ഥകർത്താവു തന്നെ സമ്മതിക്കുന്നുമുണ്ടു്. ആകപ്പാടെ നോക്കുമ്പോൾ പാകം വരാത്ത പുരോഗമനാശയങ്ങളാണു് ഈ നാടകകാരനെ പ്രേരിപ്പിച്ചതെന്നു പറയേണ്ടിവരും. കഥാഘടനയിലെ വൈകല്യങ്ങൾ പരിഹരിച്ചു്, വൃഥാ സ്ഥൗല്യത്തിനിടകൊടുത്ത ഭാഗങ്ങളെ തള്ളി നീക്കി, എടുത്താൽ ഈ നാടകത്തെ വളരെ സംസ്കരിക്കാമെന്നു തോന്നുന്നു.

## 2. പ്രേമമുദ്ര

ഗ്രന്ഥകർത്താ: എൽ. ജി. എസ്. ബി, എ. നരസിംഹവിലാസം ബുക്കുഡിപ്പോ, തുറവൂർ വില അണ 6.

ലിപ്സ്റ്റിക്കും പൗഡറും ഇട്ടു് പാശ്ചാത്യവേഷം അണിയുന്ന നായികയെ ആദ്യമായി അവതരിപ്പിക്കുന്നു. കഥയുടെ അവസാനത്തിൽ അവളെ പരുപരുത്ത ഖദർ ധരിച്ചു് മാനസാന്തരംവന്ന മര്യാദക്കാരിയായി മാററുന്നു. ഇതിനു് രണ്ടിനും ഇടയ്ക്കുള്ള പരിസരങ്ങളും സംഭവങ്ങളുമാണു് കഥാവിഷയം.

മഹനീയമായ ഒരാദർശം ഈ കഥയുടെ പുറകിൽ ഉണ്ടു്. അജ്ഞതകൊണ്ടു വന്നുപോകുന്ന തെററുകളെ ക്ഷമിക്കാനും സഹിക്കാനും കഴിവുള്ള മനുഷ്യരേയാണു് ഉത്തമന്മാരായി പരിഗണിക്കേണ്ടതു്. അവരുടെ അനുഭവങ്ങളും ശുഭപ്രദങ്ങളായിത്തന്നെ ഇരിക്കും. സംസ്കാരോത്തേജകങ്ങളായ ഇത്തരം ചിത്രീകരണങ്ങൾ മാനിക്കപ്പെടേണ്ടവയാണു്. പ്രേമപാരവശ്യത്തിന്റെ മൂർദ്ധന്യദശയിലും അശ്ലീലപ്രതീതി വരുത്താതിരിക്കാൻ ഗ്രന്ഥകർത്താവു് ശ്രമിച്ചു കാണുന്നതു് പ്രശംസനീയമാണു്. സാരോപദേശങ്ങൾ സമുചിതമായി സന്നിവേശിപ്പിച്ചിട്ടുണ്ടു്. പ്രതിപാദനരീതി തരക്കേടില്ല. കഥയുടെ പശ്ചാത്തലം ആകപ്പാടെ നോക്കുമ്പോൾ പണ്ടെങ്ങാണ്ടോ കണ്ട ഒരു ഹിന്ദി ചലച്ചിത്രത്തിന്റെ ഓർമ്മ വരുന്നു. സ്വകപോലകല്പിതമാണു് കഥയെങ്കിൽ ഗ്രന്ഥകർത്താവു് വിജയിച്ചിട്ടുണ്ടെന്നു പറയാം.

## 3. കർഷകസഹായി

കെ. എസ്. നീലകണ്ഠൻ അംബികാലയം, തയ്ക്കാട്, തിരുവനന്തപുരം. വില രൂപ 3½.

കൂട്ടുവാഴ്ചയും കുടുംബപ്പുലർച്ചയും അവസാനിച്ചതോടുകൂടി, കൃഷിയും അവസാനിച്ചു. പണ്ടത്തെ കാരണവന്മാർ കൃഷിയിലും കന്നുകാലി വളർത്തലിലും കാണിച്ചിരുന്ന നിഷ്കർഷയും താൽപര്യവും അവരുടെ കാലത്തോടുകൂടി നിലനിന്നു. പരമ്പരയാ സിദ്ധിച്ച അവരുടെ പ്രായോഗികപരിജ്ഞാനം കൃഷിക്കു് ഉപര്യുപരി മേന്മ ഉണ്ടാക്കിക്കൊണ്ടുതന്നെയിരുന്നു. ആലോഹരിഭാഗവും തദനന്തരമുണ്ടായ ജനങ്ങളുടെ നിരങ്കുശമായ അലസതയും നാട്ടിനെ നശിപ്പിച്ചു. ഇന്നു് സ്വയംപര്യാപ്തത നഷ്ടപ്പെട്ടു എന്നുള്ളതു് അനുഭവസിദ്ധമായി. അതിനു പരിഹാരമാർഗ്ഗം കൃഷിയെ പുനരുദ്ധരിപ്പിക്കുക എന്നതാണു്. അതിലേയ്ക്കു പ്രായോഗികവിജ്ഞാനം നൽകുന്ന ശാസ്ത്രഗ്രന്ഥങ്ങൾ ഈ അവസരത്തിൽ ഒരു അനുഗ്രഹംതന്നെയാണു്. മി. നീലകണ്ഠന്റെ കർഷക

സഹായി ഏററവും അവസരോചിതമായ നിർമ്മിതിയാണു്. കർഷക സഹായിയെ ഒരു ശാസ്ത്രഗ്രന്ഥമെന്ന നിലയിൽ എത്തിക്കണമെന്നുള്ള ഗ്രന്ഥകർത്താവിൻെറ യത്നം വിജയപ്രദമായിട്ടുണ്ടു്. ഏതദ്വിഷയകമായ ഗവേഷണത്തിൽ പ്രവൎത്ത്യൻമുഖനായിക്കഴിയുന്ന ഗ്രന്ഥകാരൻ, അദ്ദേഹം മുഖവുരയിൽ പ്രസ്താവിച്ചിരിക്കുന്നതുപോലെ കൃഷിപോഷണത്തെ വിപുലമാക്കി കർഷകലോകത്തിനു് സഹായം നൽകാൻ കഴിയും എന്നുള്ളതിൻെറ തെളിവു് "കർഷക സഹായിയിൽ" പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. നാഗപ്പൂർ കാർഷിക പാഠശാലയിൽനിന്നുള്ള പരിശീലനവും തുടൎന്നുള്ള ഗവേഷണയത്നവും അമന്ദമായ അഭിരുചിയോഗവും അദ്ദേഹത്തെ വിജയോൻമുഖനാക്കിത്തീൎക്കുമെന്നതു് നിർവിവാദമാണു്. പ്രസ്തുത ഗ്രന്ഥത്തിൽ മണ്ണിൻെറ ആഗമം മുതൽ ഇന്നുവരെയുള്ള പരിവർത്തനങ്ങൾ പരിശോധിച്ചു് തരംതിരിച്ചു് ഓരോ വിഭാഗത്തിനുമുള്ള കുറവു് പരിഹരിക്കേണ്ട മാൎഗ്ഗവും നിർദ്ദേശിച്ചു കാണുന്നു. അതുപോലെ വളങ്ങളെ തരംതിരിച്ചു് ഓരോ ഇനം കൃഷിക്കും ഉപയുക്തമാക്കേണ്ടരീതി പ്രത്യേകം പ്രതിപാദിച്ചിട്ടുണ്ടു്. പ്രാകൃത വളങ്ങളുടെ ഗുണം പ്രകൃതിസിദ്ധമാണു്. അതിനു മേന്മ കൂട്ടുമെന്നുള്ളതിനു് പക്ഷാന്തരമില്ല. ഗ്രന്ഥകാരനും ഈ അഭിപ്രായംതന്നെയാണു് സ്വീകരിച്ചിട്ടുള്ളതു് കൃത്രിമ വളങ്ങളുടെ ഔചിത്യപൂർവം ചേൎക്കേണ്ട പദ്ധതിയും വിവരിച്ചിട്ടുണ്ടു്. ഗ്രന്ഥത്തിൽ കന്നുകാലി വളൎത്തലും ചികിത്സാക്രമങ്ങളും വിവരിക്കാൻ ഒരദ്ധ്യായംകൂടെ ചേർത്തിരിക്കുന്നതു് നന്നായി. പക്ഷേ ചികിത്സാപദ്ധതിയിൽ നമ്മുടെ പ്രാചീന ഗ്രന്ഥങ്ങൾ പരിശോധിച്ചു് കൂടുതൽ വിജ്ഞാനം നൽകുന്നതിനു് വേണ്ടത്ര ശ്രമം ചെയ്തു കാണുന്നില്ല. അതു് അടുത്ത പതിപ്പിലെങ്കിലും പരിഹരിക്കുമെന്നു വിശ്വസിക്കുന്നു.

## 4. ഗാന്ധിജയന്തി

പാണാവള്ളി രാമകൃഷ്ണപിള്ള ബി. ഏ. ബി. ററി. (വില 14 അണ)

രാഷ്ട്രീയാന്തരീക്ഷത്തിലെ ചില പേക്കൂത്തുകളെ ചിത്രീകരിക്കാൻവേണ്ടി എഴുതപ്പെട്ട ഈ നാടകത്തിലെ രംഗങ്ങളും ഏതാണ്ടൊരുമട്ടിലാണു് സജ്ജീകരിച്ചിരിക്കുന്നതു്. ഗാന്ധിജയന്തിയോടു് ഘടിപ്പിച്ചു് ഈ ഹാലിളക്കം കൂടാതെ കഴിക്കാമായിരുന്നു.

B P,

## 5. ബിഷപ്പ് ഏബ്രഹാം മാർത്തോമ്മാ

ഒരു ജീവചരിത്രം, ഗ്രന്ഥകർത്താവു്: കെ. എം. കോശി, മീന്തലക്കര, തിരുവല്ലാ. വില രൂപാ 1.

"ഇന്ത്യയിലെ ഏററവും വലിയ ക്രിസ്ത്യാനി" എന്നു് ഡാക്ടർ സ്റ്റാൻലി ജോൺസിനാൽ പുകഴ്ത്തപ്പെട്ട ഒരു വന്ദ്യവൈദികനായിരുന്നു, ഡാക്ടർ ഏബ്രഹാം മാർത്തോമ്മാ മെത്രാപ്പോലീത്താ. ആദ്ധ്യാത്മിക കാൎയ്യങ്ങളിലെന്നപോലെ രാഷ്ട്രീയ കാൎയ്യങ്ങളിലും ഉചിതജ്ഞതയോടെ പ്രവൎത്തിച്ച ഒരു നിഷ്പക്ഷചിന്തകൻകൂടിയിരുന്നു അദ്ദേഹം. അദ്ദേഹത്തിൻെറ ഈ ജീവചരിത്രം ക്രിസ്ത്യാനികളും ക്രിസ്ത്യേതരന്മാരും ഒരുപോലെ സ്വീകരിക്കാൻ യോഗ്യതയുള്ള ഒന്നാണു്. കുറേക്കൂടി സാഹിത്യഭംഗിയിൽ കാൎയ്യങ്ങൾ പ്രതിപാദിച്ചിരുന്നെങ്കിൽ ഈ ഗ്രന്ഥം മലയാളഭാഷയിലെ ജീവചരിത്രപ്രസ്ഥാനത്തിനും ഗണ്യമായ ഒരു സംഭാവനയായിത്തീൎന്നേനെ. ഇപ്പോഴത്തെ നിലയ്ക്കു് അത്രയും സമ്മതിക്കാൻ കുറെ പ്രയാസമുണ്ടു്. എങ്കിലും ഒട്ടും വിരസമല്ല പ്രതിപാദനം. വീരാരാധനയുടെ സ്വരമാണു്, ഉടനീളം കാണുന്നതെന്നു് ഒരാക്ഷേപം നവീനന്മാൎക്കു്

പറയാൻ കണ്ടേക്കാം, വൈദികമേലദ്ധ്യക്ഷന്മാരുടെ ചുററിനും സമുദായഭക്തന്മാർ കാണുന്ന ആ പരിവേഷം എല്ലാവരും കണ്ടില്ലെങ്കിൽ അതിൽ പരിഭവിക്കരുതു്. മാർ അത്താനാസ്യോസിന്റെ ആശംസയും ഉമ്മൻ കശീശായുടെ അവതാരികയും ഈ ഗ്രന്ഥത്തിനു് മേന്മയായിട്ടുണ്ടു്.

കഥാപുരുഷനെക്കുറിച്ചു് ഇതേ ഗ്രന്ഥകാരൻതന്നെ എഴുതിയിട്ടുള്ള ഒരു വിലാപകാവ്യമാണു് വിയോഗവിലാപം.

6. ആത്മാർപ്പണം.

ഗ്രന്ഥകർത്താ–വിദ്വാൻ വി. ആർ. പരമേശ്വരൻപിള്ള. പ്രസാധകർ–സുഗതാ പബ്ളിഷിംഗ് ഹൗസ് ആര്യശാല, തിരുവനന്തപുരം, വില, രണ്ടുരൂപാ.

മാതൃഭൂമിക്കുവേണ്ടി പോരാടിയ മൂന്നു് ഗണനീയവ്യക്തികളുടെ ചരിത്രങ്ങളാണു് ഇതിലെ ഉള്ളടക്കം. വേലുത്തമ്പിദളവാ, ഝാൻസിറാണി, ടെറൻസ് മാക്സ്വിനി എന്നിവരാണു് കഥാപാത്രങ്ങൾ. വേലുത്തമ്പിയുടെചരിത്രമാണു് സ്വാഭാവികമായിതന്നെ നമ്മെ അധികം ആകർഷിക്കുന്നതു്. ആ ചരിത്രരചനയിൽ ശ്രീമാൻ പരമേശ്വരൻപിള്ള അധികം ശ്രദ്ധ ചെലുത്തിയിട്ടുണ്ടെന്നു് സ്പഷ്ടവുമാണു്. വേണ്ടത്ര ചരിത്രരേഖകൾ പരിശോധിച്ചു്, അഭിമാനവും ആത്മവീര്യവും നമ്മിൽ ആവേശിപ്പിക്കത്തക്കവണ്ണം ആ കഥ പ്രതിപാദിക്കാൻ അദ്ദേഹം ഉത്സാഹിച്ചിട്ടുണ്ടു്. പക്ഷേ അനുക്രമമായ ഒരു ജീവചരിത്രമെന്നു പറയാൻ ഈ നിലയിലും നിവൃത്തിയില്ല. വേലുത്തമ്പിയുടെ പ്രാരംഭകാലത്തെപ്പററിയുള്ള രേഖകൾ അപൂർവ്വമായിട്ടേ ലഭിക്കാനുള്ളു എന്നതാവാം കാരണം. ഏതായാലും വിഖ്യാതമായ കുണ്ടറ വിളമ്പരവും മററും ഇതിൽ പകർത്തിയിട്ടുള്ളതു് ജിജ്ഞാസുകൾക്കു അനുഗ്രഹമാണു്.

ഝാൻസിറാണിയെ ക്കുറിച്ചുള്ള ലേഖനം മേജർ ബാസു, എഡ്വേർഡ് തോംസൻ, സവർക്കർ, കിംകെയ്ഡ മുതലായ ചരിത്രകാരന്മാരുടെ കൃതികളെ സമാശ്രയിച്ചു് രചിച്ചിട്ടുള്ള ഒന്നാണു്. മലയാള വായനക്കാർക്കു് അധികം അറിയാൻ ഇടവന്നിട്ടില്ലാത്ത ആ ചരിത്രവൃത്താന്തങ്ങളെ ഈവിധത്തിൽ സരസമായി ഉപപാദിച്ചതിനു് നാം ഗ്രന്ഥകാരനോടു് കൃതജ്ഞരായിരിക്കണം.

ടെറൻസ് മാക്സ്വിനി അയർലണ്ടിന്റെ സ്വാതന്ത്ര്യ സമരചരിത്രത്തിലെ ഒരു ഉജ്വല നാമധേയമാണു്. ദീനബന്ധു സി. എഫ്. ആൻഡ്രൂസിന്റെ കൃതിയാണു്, ഈ ജീവചരിത്രരചനയിൽ ഗ്രന്ഥകാരനു് പ്രയോജനവത്തായി തീർന്ന പ്രമാണം ഇംഗ്ലീഷ്കാരോടുള്ള വിരോധം എന്ന പൊതുസ്വഭാവം നോക്കുമ്പോൾ നമുക്കു് അയർലണ്ടുകാരോടു് കുറച്ചധികം അടുപ്പം തോന്നും. ആ ന്യായമേ ഉള്ളൂ ഈ കൃതിയിൽ മാക്സ്വിനിയെ ഉൾപ്പെടുത്തിയതിനു. ഈ സ്ഥാനത്തു് പഴശ്ശിരാജാവിന്റെയോ ഇരവിക്കുട്ടിപ്പിള്ളയുടെയോ മറെറാ ഏതെങ്കിലും ഭാരതീയ ചരിത്രമാണു് ചേർത്തിരുന്നതെങ്കിൽ അതധികം ഉചിതമായേനേ എന്നു് ഞങ്ങൾക്കു തോന്നുന്നു. ഇതിൽ അവിടവിടെയായി ചേർത്തിരിക്കുന്ന പൊട്ട ശ്ലോകങ്ങൾ അടുത്ത പതിപ്പിൽ അവമാർജ്ജനം അർഹിക്കുന്നവയാണു്.

ശ്രീമാൻ പരമേശ്വരൻപിള്ളയുടെ ഈ സദ്വ്യവസായത്തിനു് അവതാരകനോടൊപ്പം (ഡാക്ടർ ചേലനാട്ടു്) ഞങ്ങളും ഭാവുകം ആശംസിക്കുന്നു. തന്റെ പ്രസ്താവ

നയിലെ പരിദേവനം (പ്രോത്സാഹനം കിട്ടുന്നില്ലെന്ന) അർത്ഥമില്ലാത്തതാണെന്ന് അങ്ങനെയെങ്കിലും ഗ്രന്ഥകാരൻ മനസ്സിലാക്കുമോ?

### 7. ഗാന്ധിസൂക്തികൾ.

വിദ്വാൻ വട്ടോളി കൊച്ചുകൃഷ്ണൻനായർ, പ്രസാധകൻ. വി. കെ. ശ്രീധർ. വിളാവത്തു് ക്രുവപ്പടി. വില 5 അണ.

ഗാന്ധിയുടെ സംഖ്യാതീതങ്ങളായ സദ്വചനങ്ങളിൽനിന്ന് കുറേ തിരഞ്ഞെടുത്തു് ക്രമീകരിച്ചതാണ് ഈ ലഘുകൃതി. ഈശ്വരൻ, മതം, അഹിംസ ഇങ്ങനെ വിവിധ വിഷയങ്ങളായി ഉള്ളടക്കത്തെ വിഭജിച്ചിട്ടുണ്ട്. ഇനിയും വിഷയങ്ങൾ വർദ്ധിപ്പിക്കാനും ഓരോന്നിലെയും ഉള്ളടക്കത്തെ വിപുലപ്പെടുത്താനും സാധ്യതകളുണ്ട്. ഒരു ചെറിയ വാല്യമെന്ന നിലക്ക് ഇതു് നന്ന്. എങ്കിലും ആശയങ്ങളുടെ പരസ്പരബന്ധത്തെ മാനിച്ച് കുറേക്കൂടി അടുക്കാമായിരുന്നു- ആർ. കെ. പ്രഭുവിന്റെ Mind of Mahatma Gandhi എന്ന പുസ്തകത്തിലെപോലെ.

### 8. തോണിക്കാരി 9. ഓണപ്പൂലരി-

എം. ഗോവിന്ദൻ നമ്പൂതിരി, കുട്ടംപേരൂർ. പ്രസാധകൻ—ഗ്രന്ഥകർത്താവ്, കല്ലുംപെള്ളിമഠം, ശ്രീകണ്ഠേശ്വരം.

ആത്മപ്രീണനത്തിനുവേണ്ടി നിരന്തരം കവിതയെഴുതുകയും വല്ലപ്പോഴുംമാത്രം അവയിൽ ചിലതെടുത്തു് സന്ദിഗ്ദ്ധപദന്മാരായി അനുവാചകന്മാരുടെ മുമ്പിൽ വയ്ക്കുകയും ചെയ്യുന്ന അനവധി കവികളുണ്ട് നമ്മുടെ ഇടയിൽ. അക്കൂട്ടത്തിലൊരാളാണെന്നുതോന്നുന്നു ശ്രീമാൻ കുട്ടംപേരൂർ എം. ഗോവിന്ദൻനമ്പൂതിരി. പ്രമേയത്തിനാകട്ടെ പ്രതിപാദനത്തിനാകട്ടെ വളരെ ഗൗരവം വരുത്താൻ അദ്ദേഹത്തിന് സാധിച്ചിട്ടില്ല. എന്നാൽ കേവലം വിനോദമാണ് കവിയുടെ ഉന്നമെന്നും പറഞ്ഞുകൂടാ. ചില നല്ല പാഠങ്ങളും തത്വങ്ങളും മിക്കവാറും എല്ലാ കവിതകളിലും അടക്കിയിട്ടുണ്ട്. പക്ഷെ ഉൽക്കടമായ അനുഭൂതികളെ ഉള്ളിലക്കുംവണ്ണം പകരുമ്പോളല്ല കവിത, കവിതയാവുക. അനുഭൂതികളുടെ ആ ചൂട് ഇതിലെ കവിതകളിലില്ല. നിർവീര്യമായ ആഖ്യാനംകൊണ്ട് എന്തു കവിത നിർമ്മിക്കാം? അത്രക്ക കവിതയേ ശ്രീമാൻ നമ്പൂരിയുടെ ഈ കൃതികളിൽ കാണുന്നുള്ളു.

ആദ്യത്തെ കൃതിയായ തോണിക്കാരി പഴയ പരാശര കഥയുടെ ഒരു പുതിയ പതിപ്പാണ്. ഇതിലെ നായകൻ മുനിയല്ലെന്നൊരു ഭേദമേ ഉള്ളു. പ്രായംകൊണ്ടും ചിത്തവൃത്തികൊണ്ടും അവരൊരുമിക്കും. വെറുതെയല്ല പണ്ടുള്ളവർ രസാഭാസത്തെപ്പററി ഇത്രയൊക്കെ പറഞ്ഞതെന്ന് ഇത്തരം കവിതകൾ വായിക്കുമ്പോഴാണ് അറിയുക. ഒരു പത്രകാരന്റെ പരിഹാസഹേതുകമായ ഈ രീതിയെ ശൃംഗാരാഭാസമായിട്ടല്ലാതെ സാധൂകരിക്കാൻ നിർവ്വാഹമില്ല.

“ഹാസ്യാദി ഭൂതശ്ശൃംഗാരസ്തദാഭാസോ സഭ വിക്ഷ്യതി” എന്ന ഭാവപ്രകാശികാകാരന്റെ മതം ഇവിടെ തികച്ചും അന്വയയോജ്യമാണ്.

ഓണപ്പൂവരി 25 ലഘുകവിതകളുടെ സമാഹാരമാണ്. 14 വരിയിൽ ഒതുങ്ങുന്ന ലഘുകവിതകൾവരെ ഉണ്ട്. സ്വാംശീകരിച്ചിട്ടില്ലാത്ത ഭാവങ്ങളുടെ അനുവർണ്ണനമാണ് കവിതയിലെ ഏററവും ദയനീയമായ കാഴ്ച. അവതാരകനായ എൻ. ഗോപിനാഥൻനായർ അതു സൂത്രത്തിൽ ചൂണ്ടിക്കാണിച്ചിട്ടു

ണ്ടു്. ശ്രീമാൻ നമ്പൂരിതന്റെ കവിതയെ "ഇല്ലായ്മയുടെ ഇരിപ്പടമായ പുല്ലമാടങ്ങളി ലേക്കു വലിച്ചിഴക്കാൻ" കുററ പണിപ്പെടുക തന്നെ ചെയ്യുന്നുണ്ടു്. നാലുപേർ തൊഴിലാ ളികവിതയെഴുതിയെന്നുവച്ചു് നാട്ടിലുള്ളവ രെല്ലാം അങ്ങനെചെയ്യുകൊള്ളണമെന്നില്ല. കാല്പനികമായ കവിതകളുടെകാലം കഴി ഞ്ഞുപോയിട്ടുമില്ല. ഇതുനമ്പൂതിരിയും അദ്ദേ ഹത്തെപ്പോലെ ഉത്സാഹശീലന്മാരായ മററു യുവകവികളും ഓർക്കേണ്ട ഒരു വസ്തുതയാണു്. ശ്രീമാൻ നമ്പൂരിയുടെ കവിത പഴമയുടെ ചട്ടക്കൂട്ടിൽനിന്നിറങ്ങിയെങ്കിലും പുതിയൊ രുപ്രാപ്യസ്ഥാനം ഇനിയും കാണാനിരിക്കു ന്നതേയുള്ളു. തന്റെ നിലയെവിടെയെന്നു കുറേക്കൂടി ഗാഢമായി ചിന്തിച്ചിട്ടുവേണം അദ്ദേഹം അതുവായനക്കാരുടെ മുമ്പിലേക്കിറ യിറക്കാൻ.

10. ലുബ്ധൻ-

മിസ്സിസ് ഹെലൻതോമസ്. പ്രസാധ കർ റെഡ്യാർപ്രസ്സ് ആൻഡ് ബുക്കഡിപ്പോ തിരുവനന്തപുരം വില 1 രൂപ.

പ്രസിദ്ധ ഫ്റഞ്ചുനാടകകർത്താവായ മോ ളിയെയുടെ La Misanthrope എന്ന നാടകത്തിന്റെ തർജ്ജിമയാണിതു്. ഊരും പേരും മററാതെയാണു് ശ്രീമതി ഹെലൻ ഈ തർജ്ജിമ നിർവഹിച്ചിരിക്കുന്നതു്. മോളിയേയുടെ പല നാടകങ്ങളും അനുകര ണങ്ങളായി മലയാളത്തിൽ വന്നിട്ടുണ്ടെങ്കി ലും ശരിത്തർജ്ജിമയായി അധികം കണ്ടി ട്ടില്ല. അങ്ങനെ തർജ്ജിമചെയ്യാൻ ധൈ ര്യപ്പെട്ടതിൽ ഗ്രന്ഥകർത്ത്റിയെ അനുമോ ദിക്കണം. പുസ്തകത്തിന്റെ മുഖവുരയ്ക്കു് 'മോളിയേയുടെ ഒരു ഗദ്യനാടകത്തിന്റെ സമാഹരണം' എന്നു ഗ്രന്ഥനാമത്തെ വി ശേഷിപ്പിച്ചിരിക്കുന്നതിന്റെ അർത്ഥം മന സ്സിലായില്ല. നല്ല മോഷണം എന്നാണോ ഉദ്ദേശിച്ചിരിക്കുന്നതു്. എന്നാൽ കേമമായി.

S.G

11. ചോരയും കല്ലും

[ഗ്രന്ഥകർത്താവു്—കെ. എ. അബ്ബാസ് വിവ. ഓ. പി. ജോസഫ്, വില അണ 8. ജനശക്തി പ്രസിദ്ധീകരണം.]

ഇന്ത്യയിലൊട്ടാകെ ചുരുങ്ങിയ കാലം കൊണ്ടു് പേരു പരത്താൻ സാധിച്ചിട്ടുള്ള ഒരു ജനകീയ സാഹിത്യകാരനാണു് അബ്ബാ സ്. ഒരു പത്രപ്രവർത്തകന്റെ സാഹിത്യ യത്നങ്ങളാണു് അദ്ദേഹത്തിന്റെ സൃഷ്ടികള ധികവും. ആ ന്യൂനത ചിലപ്പോൾ അദ്ദേഹ ത്തിന്റെ കലയെ ബാധിച്ചു എന്നു വരാം. ശ്രീ. അബ്ബാസിന്റെ "ബ്ളഡ്ഡ് ആൻഡ് സ്റ്റോൺസ്" എന്ന ഈ ചെറുനോവലും അക്കൂട്ടത്തിൽതന്നെ. സമാധാനപരമായി കഴിഞ്ഞിരുന്ന ബോംബെയിലെ ജനങ്ങൾ മതത്തിന്റെ പേരിൽ കാട്ടിക്കൂട്ടുന്ന മൃഗീയ പ്രവർത്തികളെയാണു് ഇതിൽ ഗ്രന്ഥകർത്താ വു് ചിത്രീകരിച്ചിട്ടുള്ളതു്. ബോംബെയി ലെ തെരുവീഥികളിൽ മനുഷ്യരക്തം മഴ വെള്ളംപോലെ പ്രവഹിക്കുന്നു. മനുഷ്യ ത്വം നശിച്ചു അവിടെനിന്നു് പിശാചുക്ക ളായി മാറിയ അവരുടെ കണ്ണിൽ വൃദ്ധൻ, കുട്ടി, ഗർഭിണി ഇവക്കൊന്നും യാതൊരു വ്യത്യാസവുമുണ്ടായിരുന്നില്ല. കലാപങ്ങൾ ബോംബെയെ രണ്ടായി പകുത്തു. ഒന്നു്, ഹിന്ദു ബോംബെ, മററതു് മുസ്ലീം ബോം ബെ ഹിന്ദുബോംബെയിൽ ഒരു മുസ്ലീമോ, മുസ്ലീം ബോംബെയിൽ ഒരു ഹിന്ദുവോ ചെന്നു് അകപ്പെട്ടാൽ അവിടെനിന്നു രക്ഷ പ്പെടുവാൻ സാദ്ധ്യമല്ല. ഇങ്ങനെമതങ്ങളുടെ പേരിൽ കത്തിക്കുത്തു നടത്തുന്ന ആ കാല ത്തു് ബോംബെയിലെ ഒരു പ്രതിദിനപത്രത്തി ന്റെ പ്രതിനിധിയായി ജോലി നോക്കുന്ന

രാളാണ് നിമ്മൽ—പ്രധാന കഥാപാത്രം. പല പല ഭയങ്കരസംഭവങ്ങളും ആ പത്രപ്രതിനിധിക്കു കാണാനിടവരുന്നു. എന്നിട്ടും അദ്ദേഹം തന്റെ ജോലി ഉപേക്ഷിച്ചില്ല. എന്നാൽ അയാളുടെ സ്നേഹിതയും ഒരു കലാസ്വാദകയുമായ ഭാരതി നിമ്മിലിനെ അജന്തായിലേക്ക് വലിച്ചിഴച്ചു. ലഹളയ്ക്കടിപ്പെട്ട ബോംബെയിലെ പൂർവ്വസ്മരണകളെ നിമ്മലിൽ കുത്തിവയ്ക്കുവാൻ ഭാരതി വളരെ പണിപ്പെട്ടു. പക്ഷേ, അതിൽ അവർക്ക് വിജയം ലഭിച്ചില്ല. ഭാരതീയ കലയുടെ ആദ്ധ്യാത്മികത്വത്തിന്റെ ഉറവിടമായ അജന്തായിൽനിന്ന് സമാധാനം സ്ഥാപിയ്ക്കുവാൻവേണ്ടി നിമ്മൽ ജനതയുടെ മദ്ധ്യത്തിലേയ്ക്ക് പിൻതിരിഞ്ഞോടുന്നു. ഇതാണ് കഥ. കലാപരംഗങ്ങളെ ഓരോന്നായി നമ്മുടെ മുമ്പിൽ ജീവിപ്പിക്കുവാൻ അബ്ബാസ്സിന് കഴിഞ്ഞിട്ടുണ്ടെന്ന് തന്നെ പറയണം.

വിവർത്തകനായ ശ്രീ. ഓ. പി. ജോസഫിന്റെ പ്രതിപാദനരീതി ലളിതമാണ്. കടിച്ചാൽ പൊട്ടാത്ത പദങ്ങളുടെ പൊടിപോലും ഒരിടത്തും കാണുന്നില്ല.

—ശ്രീധരൻ.

## കത്തുകൾ

[വായനക്കാരുടെ സംശയങ്ങൾക്ക് പത്രാധിപരോ ലേഖകന്മാരോ ഈ പംക്തിയിലൂടെ സമാധാനങ്ങൾ നൽകുന്നതാണ്. നിങ്ങൾക്ക് സാഹിത്യാദി വിഷയങ്ങളെക്കുറിച്ച് എന്തും ചോദിക്കാം.]

To കാരൂർ നീലകണ്ഠപ്പിള്ള

C/o പത്രാധിപർ, ഗ്രന്ഥാലോകം

ശ്രീമാൻ,

അങ്ങയുടെ മാനസികപ്രവണതകളുടെ അസാധാരണത്വം എന്റെ ഔൽസുക്യത്തെ തട്ടി ഉണർത്തുന്നു. അത്രതന്നെയുമല്ല, അവയെക്കുറിച്ച് ശരിയായ ഒരു അറിവു സമ്പാദിച്ചുകൊണ്ടേ കാരൂർകഥകളെ യഥാർത്ഥം നിരൂപണം ചെയ്യാനാവൂ എന്നും തോന്നുന്നു. സാഹിത്യകാരനെ മനസ്സിലാക്കാനുള്ള ശ്രമം—അതാണല്ലോ അയാളുടെ കൃതികളുടെ നിരൂപണത്തിനുള്ള മാർഗ്ഗംതന്നെ....'കാഥികനായ കഥ' (ഗ്രന്ഥാലോകം, ലക്കം 4) എനിക്കെന്നപോലെ വായനക്കാർക്കെല്ലാം വിചിത്രമായി തോന്നിയിരിക്കണം. വളരെ, വളരെ! സാഹിത്യത്തിനുവേണ്ടി ആത്മാർപ്പണംചെയ്യാൻ സന്നദ്ധനല്ലാത്ത വ്യക്തിയാണോ, നമ്മുടെ ഈ കാഥികാഗ്രണി, എന്നാരും ചോദിച്ചുപോകും. ഒരു സാഹിത്യകാരന് സാഹിത്യത്തോട് ആവേശപൂർണ്ണമായ ഒരാഭിമുഖ്യം വേണമല്ലോ. എഴുതുന്ന കാര്യങ്ങൾ അയാളുടെ ഹൃദയത്തിൽ നീറിപ്പിടിച്ചവ ആയിരിക്കണം എന്നുമാണ് വയ്പ്പ്. അതെല്ലാം അങ്ങു നിസ്സങ്കോചം നിഷേധിക്കുന്നു. കലാകാരന്മാരെന്നു ഭാവിച്ചു വിഢിവേഷം കെട്ടുന്നവരുടെ കൂട്ടത്തിൽ അങ്ങില്ല—അല്ലു നന്ന്; എങ്കിലും? മുമ്പൊരിക്കൽ വർത്തമാനം പറഞ്ഞ കൂട്ടത്തിൽ അങ്ങു പറയുകയുണ്ടായി, ആവേശത്തിലും പ്രേമത്തിലും അങ്ങ് തീരെ വിശ്വസിക്കുന്നില്ലെന്ന്. ഉവ്വോ? ഞങ്ങൾ—യുവാക്കൾ—കുറെയൊക്കെ ആവേശമെല്ലാം ഉള്ളവരാണ്. പ്രേരണകൾക്ക്—പ്രചോദനങ്ങൾക്ക്—വളരെ വശംവദരാണ്. അങ്ങയുടെ അഭിപ്രായം തികച്ചും ആത്മാർത്ഥമാണോ, അങ്ങതിൽ വിശ്വസിക്കുന്നുണ്ടോ, എന്നെങ്കിലും വിശ്വസിച്ചിരുന്നോ—അങ്ങനെ എന്റെ സംശയങ്ങൾ നീളുന്നു. അതെല്ലാം തീർത്തു തരുമല്ലോ. സംഭാഷണമാണ് അതിന് ഉത്തമമാർഗ്ഗമെന്ന് അറിയായ്കയല്ല. എങ്കിലും മറുപടി പ്രതീക്ഷിക്കുന്നു.

എന്ന്,

സസ്നേഹം

കെ. എസ്സ്—

കാരൂരിന്റെ മറുപടി:—

പ്രിയപ്പെട്ട സ്നേഹിതാ,

സസ്നേഹമയച്ചകത്തു കിട്ടി........

കഥയ്ക്കു് ഉദ്ദേശമുണ്ടായിരിക്കണമെന്ന അഭിപ്രായക്കാരനാണു ഞാൻ. എന്റെ കഥകളിൽ തൊണ്ണൂറു ശതമാനവും സോദ്ദേശകമാണെന്നു് ഞാൻ വിചാരിക്കുന്നു. വെറും നേരംപോക്കിനുള്ള കഥകളും ഞാനെഴുതിയിട്ടില്ലെന്നില്ല. അത്തരം കഥകൾ മററുള്ളവരെഴുതിയിട്ടുള്ളതു വായിച്ചാൽ എനിക്കു സന്തോഷമുണ്ടു്. അപ്പോൾ എന്തുകൊണ്ടു് അത്തരത്തിലെഴുതിക്കൂടാ? പക്ഷേ നേരംപോക്കു കഥകളിലും ചിന്തിപ്പിൻ ആശയങ്ങൾ കടന്നുകൂടരുതെന്നുള്ള ബോധത്തോടെയാണു് ഞാനെഴുതിയിട്ടുള്ളതു്. ഉതുപ്പാന്റെ കിണർ എന്ന കഥ എന്റെ കഥകളുടെ മുൻപന്തിയിൽ നിൽക്കുന്നുവെന്നു ചിലർ പറഞ്ഞിട്ടുണ്ടു്, ആ കഥയ്ക്കു വല്ല ഉദ്ദേശവുമുണ്ടോ എന്നെനിക്കു് തന്നെ അറിഞ്ഞുകൂടാ. അതൊരു സോദ്ദേശകഥയായി ഞാൻ ഗണിച്ചിട്ടില്ല. ആ പാവപ്പെട്ടവൻ, യാഥാസ്ഥിതികമതഭക്തൻ, അവനു ഭൂതദയ കുറെയധികമുണ്ടു്. ലോകോപകാരത്തിനൊരു കിണർ കുഴിച്ചു; അതാണവന്റെ ഇഹപരങ്ങളിലെ സമ്പത്തു്. നഗരസഭക്കാർ കിണറും കുളവുമൊക്കെ മൂടാൻ നടപടിയെടുത്തു. അവന്റെ കിണറും മൂടും. നാളെ മൂടും. അവൻ കിണററുകരെച്ചെന്നു്, വിഷാദവിഹ്വലനായി വികാരവിവശയായി കിണററിൽ വീണു മൃതിയടയുന്നു. ഇതാണു കഥ. ഭൌതികജീവിതത്തിൽ ഒരു തുറയ്ക്കും പ്രയോജനപ്പെടുത്താവുന്ന കഥയല്ലിതു്. പക്ഷേ എനിക്കെന്നപോലെ പലർക്കും ഇഷ്ടപ്പെട്ടൊരു കഥയാണു് ഉതുപ്പാന്റെ കിണർ. മേൽവിലാസമെന്ന കഥാസമാഹാരത്തിലാണീകഥ. ഉതുപ്പാനു് 'മാർക്സിസ്റ്റ്' ചിന്താഗതിയില്ല. വർഗ്ഗബോധമോ വർഗ്ഗ സമരമനഃസ്ഥിതിയോ ഇല്ല. ഒരു യാഥാസ്ഥിതിക സന്മാർഗ്ഗിയാണു്; ലോകത്തിന്റെ പുരോഗതിയിൽ വിലങ്ങടിച്ചുനിന്നു ആ പാവം ഒടുവിൽ പരാജിതനായി ഒററപ്പെട്ടു്, സ്വന്തം കിണററിൽ അന്ത്യവിശ്രമം കൈക്കൊണ്ടതു് ഒരു മാതൃകാപാത്രമായി വായനക്കാരൻ വ്യാഖ്യാനിക്കുന്നുണ്ടാകുമോ എന്തോ? അങ്ങനെ ഒരുദ്ദേശം മുൻനിർത്തിയല്ല ഞാനതെഴുതിയതു്. കഥയുടെ ഉദ്ദേശത്തെ മാനിക്കുന്നതോടൊപ്പം സോദ്ദേശങ്ങളല്ലാത്ത കൃതികളെ അക്കാരണംകൊണ്ടു വിഗണിക്കാതിരിക്കുകയും ചെയ്യുന്നു, ഞാനെന്നു പറയട്ടെ. ഉദ്ദേശത്തിനു പ്രാധാന്യം കൊടുത്തു്, നമ്മുടെ സാഹിത്യത്തിൽ നീതികഥകൾപോലെയുള്ള കൃതികൾ അടുത്തകാലത്തു് ധാരാളമുണ്ടാകുമെന്നെനിക്കു തോന്നുന്നു. നീതിയിലെ വ്യത്യാസമുണ്ടായിരിക്കും. "സാഹിത്യത്തെ പ്രചാരണ പ്രധാനമായി വീക്ഷിച്ചതുകൊണ്ടാണു് പിന്നിട്ടു പോന്നവഴിയിലൂടെ വീണ്ടും നടപ്പാൻ സാഹിത്യകാരന്മാർ നിർബദ്ധരായതു്" എന്നൊരു നിരൂപകൻ ഈയിടെ എഴുതിക്കണ്ടു. കഥയുടെ ഉദ്ദേശ്യത്തെപ്പററിയുള്ള ഭാഗം ഇങ്ങനെ നില്ക്കട്ടെ.

ഇനി പ്രചോദനത്തെപ്പററിയാകാം. ഒരു സാഹിത്യകാരന്റെ മനസ്സിൽ ഒരാശയം പൂർണ്ണമായിക്കഴിഞ്ഞാൽ അതു കലാരൂപത്തിൽ പ്രകടിപ്പിക്കാനുള്ള വെമ്പലിനെ ഒരു പ്രസവവേദനയോടുപമിച്ചു് ഞാൻ കേട്ടിട്ടുണ്ടു്. എഴുതിക്കഴിഞ്ഞാൽ പ്രസൂതിയ്ക്കുന്നപോലെയുള്ള ആശ്വാസമുണ്ടാകുമെന്നും. ഈ വെമ്പലും ആശ്വാസവും യഥാർത്ഥമായിരിക്കാം. ഗർഭം മുററിയാൽ പ്രസവിക്കാൻ നേരിടുന്ന വിളംബത്തിലെ ഓരോ നിമിഷവും മരണവേദനയെ കവച്ചുവെയ്ക്കുന്ന വേദനനിറഞ്ഞതാണെന്നു നാം മനസ്സിലാക്കുന്നു. അങ്ങനെയൊരു വേദനയ

ല്ല, ഒരസംഹൃതയാണു് സാഹിത്യകാരനെ കലാസൃഷ്ടിക്കു് മുൻപു് ഉണ്ടാകുന്നതെന്നു കുറച്ചു പുറകോട്ടു മാറിനിന്നു് സമ്മതിക്കാം. തന്റെ കലാസന്തതിയെ കാണുമ്പോൾ അളവററ ഒരു സുഖമുണ്ടാകുമെന്നും സമ്മതിക്കാം. ഈ സമ്മതം അനുഭവത്തിൽ നിന്നുണ്ടായതാണോ എന്നു് പുറകെ നിശ്ചയിച്ചാൽമതി.

ഒരു സ്ത്രീ കഞ്ഞികുടിച്ചുകൊണ്ടിരിക്കുന്നു. അടുത്തൊരു പട്ടി ആ സ്ത്രീയുടെ കൈയ്യുടെ ഗതി ശ്രദ്ധിച്ചു് വായിൽ വെള്ളം ഊറിക്കൊണ്ടു് ഇപ്പോൾകിട്ടും ഇപ്പോൾകിട്ടും, എന്നു കൊതിച്ചുകൊണ്ടു് കിടക്കുന്നു. ആ അവസരത്തിൽ ചിരവിരഹിതനായ മകൻ പടിക്കലോളം എത്തി. ദേ ചേട്ടൻ വരുന്നു എന്നു് ഒരു കുട്ടി പറയുന്നു. സ്ത്രീ താനറിയാതെ എഴുന്നേററു് പടിക്കലേക്കോടുന്നു. മകൻ തന്റെയടുത്തെത്തുവാനും, താനെഴുന്നേററുപോയാൽ പട്ടി കഞ്ഞികുടിച്ചുകൊണ്ടുപോകും, എന്നൊന്നും സ്ത്രീ ഓർമ്മിക്കുന്നില്ല. തന്നെയും പരിസരവും മറക്കത്തക്കവണ്ണമുള്ള ഒരു പ്രചോദനം ആ സ്ത്രീയെ മകന്റെയടുത്തേക്കോടിച്ചു. ഇത്രകടുത്ത പ്രചോദനം കിട്ടിയിട്ടാണോ സാഹിത്യകാരന്മാർ എഴുതുന്നതു്?

പീടികത്തിണ്ണയിൽ കഴിച്ചുകൂട്ടുന്ന മനുഷ്യർ. ചില ദിവസം വെറും പട്ടിണി. കൂട്ടത്തിൽ പകർച്ചവ്യാധിക്കാർ. അവരെ ആരും ഗൌനിക്കുന്നില്ല. ഇങ്ങനെയാകാൻ അവരെന്തു ചെയ്തു? അവരുടെ തന്തതള്ളമാർ ഇത്തരക്കാരായിരുന്നിരിക്കാം. ചിലർക്കു് അറിയപ്പെടുന്ന തന്തയോ തള്ളയോ ഇല്ലായിരിക്കാം. ചിലരുടെ തന്തമാർ സമുദായത്തിന്റെ മുകൾത്തട്ടിൽ സുഖിക്കുന്നുണ്ടായിരിക്കും. ഏതായാലും അവരുടെ എണ്ണവും കൂടിയാണു് 65 ലക്ഷം. ഓരോ സമുദായക്കാരും പ്രാതിനിധ്യം ആവശ്യപ്പെടുന്നതു് ആ പട്ടിണിപ്പാവങ്ങളുടെ എണ്ണം കൂട്ടിപ്പറഞ്ഞാണു് അവർ അതറിയുന്നില്ല. അതറിയണമെന്നുപോലും അറിയാനും വയ്യാ. നാം നിത്യം കാണുന്നതാണിതു്. ഞാനും കാണാറുണ്ടു്. പലപ്പോഴും അവരെപ്പററി ചിന്തിക്കാറുമുണ്ടു്. അവരുടെ നടപടികൾ സൂക്ഷിക്കാറുമുണ്ടു്. അവരിൽ വല്ലവരും എട്ടുകാശു യാചിച്ചിട്ടു് കൊടുത്തിരിക്കയില്ല. എന്റെയോ, നിങ്ങളുടെയോ എട്ടുകാശുകൊണ്ടു പരിഹരിക്കാവുന്നതല്ല അവരുടെ പ്രശ്നം എന്ന ബോധമുണ്ടെനിക്കു്. അവരുടെ വിഷമപ്രശ്നത്തെ നേരിടാൻ സർക്കാരിനേ കഴിയൂ. സർക്കാർ ചിലപ്പോൾ ഇരുട്ടുകൊണ്ടു് ഓട്ടയടയ്ക്കും. പോലീസുകാർ ഇക്കൂട്ടരെ അടിച്ചോടിക്കും. ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു്. അവരെ വഴിയിൽ കാണരുതെന്നേയുള്ളു. അങ്ങനെയുള്ള ഒരു സംഭവം ഞാൻ കണ്ടു. നമ്മളൊക്കെ കണ്ടു രസിക്കയാണു്. ആ പാവങ്ങൾ—ചിലപ്പോൾ നമ്മളിൽ ആരുടെയെങ്കിലും സന്താനങ്ങളും ഉൾപ്പെട്ട ആ അശരണർ—പ്രാണനുംകൊണ്ടു് ഓടുകയാണു്. അതൊരു പന്തികേടാണു്. ആ പന്തികേടു്-ഇരുട്ടുകൊണ്ടു് ഓട്ടയടയ്ക്കൽ-നാട്ടുകാരുടെ ശ്രദ്ധയിൽ പെടുത്തണമെന്നു് ഒരാശ, അല്ല പ്രചോദനം എനിക്കുണ്ടായി. ആ പ്രചോദനത്തിനുശേഷം മുൻപു ഗ്രഹിച്ചിരുന്ന അറിവുകളെ തിരഞ്ഞു് ആവശ്യമുള്ളവയെടുത്തു. അതിനൊരു കഥയുടെ രൂപമുണ്ടായിത്തുടങ്ങി. രൂപം പൂർത്തിയായി. കഥയെഴുതുകയും ചെയ്തു. 'ദൈന്യായി വരുന്നു' എന്ന കഥ.

ഈ കഥയെഴുതിയതുകൊണ്ടു് പിച്ചക്കാരുടെ പ്രശ്നം പരിഹരിക്കപ്പെട്ടുമെന്ന വിചാരമല്ല എനിക്കുണ്ടായതു്. അവരോടുള്ള

നമ്മുടെ പെരുമാററത്തെ ഒന്നു പരിഹസിക്കണമെന്ന ആശയാണു്.

പിന്നെയൊരിക്കൽ, ആ പിച്ചക്കാരുടെയുംകൂടി പ്രതിനിധികൾ അസംബ്ളിയിൽ വച്ചു് ഗവണ്മെൻറിനെ കുററപ്പെടുത്തുകയുണ്ടായി. തങ്ങളുടെ താമസസൌകര്യങ്ങൾ വേണ്ടപോലെ ഏർപ്പാടുചെയ്യില്ലെന്നു്. പ്രതിനിധികളുടെ നഗ്നമായ സ്വാർത്ഥതയും പീടികത്തിണ്ണയിൽപോലും കിടക്കാൻ അനുവദിക്കപ്പെടാത്ത പിച്ചക്കാരുടെ നിലയും ഒന്നുകൂട്ടിയിണക്കണമെന്നു് ഒരഭിനിവേശമുണ്ടായി. ഉടനെ കടലാസ്സു വാങ്ങാൻ കടയിലേയ്ക്കോടുകയോ അടുത്ത വീട്ടിൽനിന്നു പെൻസിൽ കടംവാങ്ങുകയോ വഴിവിളക്കിൻെറ ചുവടന്വേഷിക്കുകയോ ഒന്നും ചെയ്തില്ല. ചെയ്യണമെന്നു തോന്നിയുമില്ല. അസംബ്ളി നടപടികളിൽനിന്നു് പ്രചോദനമുണ്ടായശേഷം, അതിനുമുൻപു് വികാരജനകമായി ഹൃദയത്തിൽ തട്ടിയതും സ്മരണയാൽ നിന്നിരുന്നതുമായ അനുഭവാംശങ്ങൾ ബുദ്ധിയുടെ പ്രവർത്തനത്താൽ സംയോജിച്ചു് രൂപമെടുക്കുകയും ഭാവനകൊണ്ടു് പുഷ്ടമാകുകയും ചെയ്യാൻ കുറെ ദിവസങ്ങൾ വേണ്ടിവന്നു. പിന്നേയും കുറെ ദിവസം കഴിഞ്ഞിട്ടേ അതു കടലാസ്സിലാക്കിയുള്ളു "ധന്തയൊരു കേമനാ" എന്ന കഥയാണിതു്.

ഈ ഉദാഹരണങ്ങളിൽനിന്നു് വെളിവാകണമെന്നു് ഞാനുദ്ദേശിക്കുന്നതു് ഇതാണു്:—ഹൃദയത്തിൽ ആഞ്ഞു തട്ടുന്ന ഒരു സംഭവം ഒരു പ്രേരണയെ ഉണ്ടാക്കുന്നു. ആ പ്രേരണക്കടിമപ്പെട്ടു് കലാസൃഷ്ടി മനസ്സിൽ ആരംഭിക്കുന്നു. സൃഷ്ടി പൂർത്തിയായാൽ കടലാസിൽ (ഭാഷാരൂപത്തിൽ) പ്രകടിപ്പിക്കുന്നു. അപ്പോൾ സൃഷ്ടിക്കൊരു പ്രേരണവേണം. ആ പ്രേരണയുണ്ടായിട്ടു എത്രയെങ്കിലും സമയം കഴിഞ്ഞിട്ടാണു് എഴുതുന്നതു്. പ്രേരണയുടേയും എഴുത്തിൻെറയും ഇടയ്ക്കുള്ളകാലം ഗർഭകാലമെന്നു വിചാരിക്കുക. അക്കാലത്തു് ഒരേ ഒരു പ്രേരണയ്ക്കു മാത്രമല്ല നാം വശപ്പെടുന്നതു്. ചുററുപാടും കാണുന്നതും കേൾക്കുന്നതും ഒക്കെ നമ്മെ പ്രേരിപ്പിക്കുന്നു. അതെല്ലാം അവന്ധ്യങ്ങളാകുന്നില്ല. ഒരേസമയം പല കഥാബീജങ്ങളെ നാം ഉൾക്കൊണ്ടിരിക്കും. പലതിൻെറയും പോഷണത്തിൽ ഉപകരണമാകാവുന്ന അനുഭവങ്ങൾ മനസ്സിലുണ്ടായിരിക്കും. ചിലതിൽ പുഷ്ടിവന്നില്ലെങ്കിൽ പ്രേരണയുടെ ശക്തികുറവല്ല, സംഭവങ്ങളുടെ വിരളതയാണു് ഹേതുവെന്നുവരാം. എഴുതാനല്ല നമ്മുടെ മനസ്സിൽതന്നെ കലാസൃഷ്ടി നടക്കാനാണു പ്രചോദനം ഉപകരിക്കുന്നതെന്നു് അഭിപ്രായവ്യത്യാസമുണ്ടാകാം.

വെള്ളത്തിൽ വീണുപോയ ഒരു കുട്ടിയെ രക്ഷിക്കാൻ ഒരാൾകൂടെ ചാടുന്നതു് പ്രേരണയ്ക്കു വശംവദനായിട്ടാണെന്നു് സമ്മതിക്കുന്നതോടൊപ്പം, കണ്ടുനിന്ന പത്തുപേരിൽ ഒരാൾ ഒഴിച്ചുള്ളവർ ചാടിയില്ലെങ്കിൽ അതിൻെറ കാരണം മററുള്ളവർക്കു് പ്രേരണ ലഭിക്കാത്തതുകൊണ്ടല്ലെന്നും സമ്മതിക്കണം. എല്ലാപേരുംകൂടി ചാടിയാൽ കുട്ടിയ്ക്കു് അപകടം വന്നെന്നുവരാം. കൂട്ടത്തിൽ നീന്തറിയാത്തവരുണ്ടെന്നും വരാം. അതുപോലെ സാഹിത്യകാരനു പ്രചോദനം നൽകുന്ന സംഭവങ്ങൾ മററുള്ളവരിലും പ്രചോദനം നൽകുമെന്നു വിചാരിക്കണം. പ്രചോദനം സാഹിത്യകാരൻെറ കുത്തകയല്ല. എൻെറ അച്ഛനും അമ്മാവനും കഥയെഴുതാത്തതു് അവർക്കു് പരിസരങ്ങളിൽനിന്നോ, അഥവാ, വല്ലപുരാണ ഗ്രന്ഥങ്ങളുടെയും പാരായണത്തിൽനിന്നോ പ്രചോദനം ലഭിക്കാഞ്ഞിട്ടല്ല. ആയിരമാണ്ടത്തേക്കാൾകൂടുതൽ

ശതമാനം ആളുകൾ ഇന്നു സാഹിത്യകാരന്മാരായിട്ടുണ്ടെങ്കിൽ ഇന്നു പ്രചോദനം ലഭിക്കുന്നവരുടെ ശതമാനം കൂടിയതുകൊണ്ടല്ല. പ്രചോദനമുണ്ടാകാൻ കവിതയെഴുതിക്കൊള്ളണമെന്നില്ല. പ്രചോദനം ഒരാളിന്റെ കൃതിയെ ഉത്തമമാക്കണമെന്നുമില്ല. തനിക്കു വെളിപാടുണ്ടായി എന്നു ദൈവത്തിന്റെ ദല്ലാളികൾ അവകാശമെഴുന്നതുപോലെ ജനസാമാന്യത്തെ കളിപ്പിക്കാൻ സാഹിത്യപുരോഹിതന്മാർ ഉപയോഗിക്കുന്ന ഒരു മുദ്രാവാക്യമാണു പ്രചോദനം. മാംസസംബന്ധിയായ കാമത്തെ, ആത്മസംബന്ധിയായ അനുരാഗമെന്നു പറയുന്നതുപോലെ ഒരു കവിസങ്കേതമാണ് സാഹിത്യകാരനുണ്ടാകുന്ന അദമ്യമായ പ്രചോദനം.

ഒരു കവിതാമത്സരത്തിനു ചേരുന്ന കവികൾ—നൂറുവരിയിൽ, അഞ്ചാംതീയതിക്കകം, മദ്യവർജ്ജനത്തോടു ബന്ധമുള്ള ഒരു കവിതയെഴുതണമെന്നുള്ള പരീക്ഷകസംഘത്തിന്റെ നിർദ്ദേശങ്ങൾക്കു വിധേയനായി കവിതയെഴുതുന്നതും അക്കൂട്ടത്തിൽ നല്ല കവിതകളുണ്ടായിരിക്കുന്നതും നമുക്കു സങ്കല്പിക്കാം. അവർക്കെന്നാണ്, എവിടുന്നാണ്, എങ്ങിനെയാണ് പ്രചോദനമുണ്ടാകുന്നതെന്ന് ആലോചിച്ചാൽ പ്രചോദനത്തിന്റെ ഉൾക്കട്ടിയില്ലായ്മ മനസ്സിലാകും.

പ്രചോദനത്തെ സംബന്ധിച്ചിടത്തോളം സാഹിത്യകാരൻ സാമാന്യജനതയിൽ നിന്ന് ഉയർന്നു നിൽക്കുന്നു എന്ന് എനിക്കഭിപ്രായമില്ല. പ്രചോദനംകൊണ്ട് സ്വയം മറന്ന് സാധാരണ സാഹിത്യകാരന്മാരാരും കൃതികൾ ചമയ്ക്കാറില്ല. അങ്ങനെ സ്വയം മറക്കുന്നവൻ ഭാഷാനിബന്ധനകളും, ഛന്ദോനിബന്ധനകളും, സാമൂഹ്യമര്യാദകളും എല്ലാം മറന്ന് ആവേശപാരവശ്യത്തോടെ

## പത്രാധിപർക്കുള്ള കത്തുകൾ

സർ,

കഴിഞ്ഞ ലക്കം "ഗ്രന്ഥാലോക"ത്തിൽ "തെക്കൻ പാട്ടുകൾ" എന്ന പേരിൽ ശ്രീ കാഞ്ഞിരംകുളം കെ. കൊച്ചുകൃഷ്ണൻ നാടാർ എഴുതിയിരുന്ന ലേഖനം ഞാൻ താല്പര്യത്തോടുകൂടി വായിച്ചു. നമ്മുടെ നാടൻ പാട്ടുകളെ തേടിപ്പിടിച്ച് വെളിച്ചത്തുകൊണ്ടുവരുന്നതിനുള്ള ശ്രീ. നാടാരുടെ പരിശ്രമം അഭിനന്ദനീയമാണ്. നാടൻപാട്ടുകളെപ്പറ്റി ഗവേഷണം നടത്തുകയും അവയെ ശേഖരിക്കയും ചെയ്യുന്നതിൽ, താല്പര്യമുള്ള ഒരാളെന്ന നിലയിൽ, ആ ലേഖനത്തെക്കുറിച്ച് അഭിപ്രായം പുറപ്പെടുവിക്കാൻ എനിക്കാഗ്രഹമുണ്ട്. നാടൻ പാട്ടുകളുടെ നേരെ, കേവലം പ്രാദേശികമായ

---

വായിൽ തോന്നുന്നതൊക്കെ എഴുതിയെന്നു വരില്ലേ?....അപ്പോൾ സാഹിത്യത്തിന്റെ മാനദണ്ഡം ഇന്നത്തേതല്ലാതായിത്തീരണ്ടേ? അപ്പോൾ, കാള പെറ്റെന്നുകേട്ട് കയറെടുക്കുന്ന കോമരങ്ങളാകും സാഹിത്യകാരന്മാർ. അവരിൽനിന്ന് വികാരജനകമായ കൃതിയല്ലാതെ, വിചാരപരമായ കൃതികളുണ്ടാകയില്ല. മൈതാനത്തെ തീപ്പൊരി പ്രസംഗങ്ങളുടെ നിലയിലേക്കു സാഹിത്യം താഴാതിരിക്കണ്ടേ? സ്നേഹിതാ, പ്രചോദനമെന്നും, ആവേശമെന്നും മറ്റും പറയുന്നതു് ഒരു സാഹിത്യകാരന് വിലയേറിയ വസ്തുവാണെന്നെനിക്കഭിപ്രായമില്ലെന്ന് ഇത്രയും പറഞ്ഞതിൽ നിന്ന് മനസ്സിലായിരിക്കുമല്ലോ.......സുഖം.

സ്വന്തം,
കെ. നീലകണ്ഠപ്പിള്ള
9—10—124.

---

സംഘംവാർത്തകൾ

## ലൈബ്രറി ഗ്രഡേഷൻ കമ്മിററി



സ്റ്റേററിലെ ഗ്രന്ഥശാലകളെ പരിശോധിച്ചു് ഗ്രേഡ് തിരിച്ചു് ഗ്രാൻറ് ശുപാർശ ചെയ്യുന്നതിനു ഗവൺമെൻറിൽ നിന്നും ഒരു കമ്മിററിയെ നിയമിക്കുകയുണ്ടായല്ലോ. കമ്മിററി അംഗങ്ങളായ മെ: സി. നാരായണപിള്ള എം. എൽ. എ. (കൺവീനർ) എം. തോമസ് എം. എ എസ്. ററി., പി. എൻ പണിക്കർ എന്നിവർ ഇടവം 16-ാം തീയതിമുതൽ പ്രവർത്തനം ആരംഭിക്കുകയുണ്ടായി. 123-ൽ ഗ്രാൻറ് ലഭിച്ചിട്ടുള്ളതും ഗ്രാൻറിനു അർഹതയുള്ളതുമായ എല്ലാ ഗ്രന്ഥശാലകളേയും കമ്മിററി ഒരുമാസംകൊണ്ടു് പരിശോധിച്ചു. പ്രസ്ഥാനത്തിൻെറ വളർച്ചയ്ക്കു പര്യാപ്തമായ നിലയിൽ ഗ്രന്ഥശാലകളുടെ ഗ്രേഡുതിരിച്ചു് കാര്യമായ ഗ്രാൻറ് ശുപാർശചെയ്തുകൊണ്ടു് കമ്മിററി ഒരു റിപ്പോർട്ടു് തയ്യാറാക്കി ഗവൺമെൻറിലേയ്ക്കു അയച്ചിട്ടുണ്ടു്. നാട്ടിലെ വിദ്യാഭ്യാസപരവും സാംസ്കാരികവും ആയ പുരോഗതിക്കു വളരെ അധികം പ്രചോദനം നൽകുന്ന ഗ്രന്ഥശാലകളെ യഥാർഹം പ്രോത്സാഹിപ്പിക്കേണ്ടതാണെന്നുള്ള തത്വമാണു് കമ്മിററി അംഗീകരിച്ചിട്ടുള്ളതു്. ഇന്ന തോതി

---

ഒരു പക്ഷപാതബുദ്ധി പ്രദർശിപ്പിക്കുന്നതു് ഒരിക്കലും ഒരു ഗവേഷകനു് ചേർന്ന മനോഭാവമല്ല. വടക്കൻപാട്ടുകളെക്കാൾ കവിതാഗുണവും ശയ്യാഗുണവും സംഗീതഗുണവും തെക്കൻപാട്ടുകൾക്കാണെന്നു് ശ്രീ നാടാർ തൻെറ ലേഖനത്തിൽ മൂന്നുനാലിടത്തു് സൂചിപ്പിച്ചിട്ടുണ്ടു്. അങ്ങിനെ എനിക്കു തോന്നിയിട്ടില്ല. മദിരാശിയിൽ ആൾ-ഇന്ത്യാ-റേഡിയോവിൻെറ മലയാളം പരിപാടികൾക്കായി പലപ്പോഴും ഞാൻ നമ്മുടെ തെക്കനും വടക്കനുമായ പഴയ പാട്ടുകൾ ശേഖരിച്ചിട്ടുണ്ടു്. പ്രാചീനകേരളീയരുടെ കലാബോധം എല്ലാത്തരം നാടൻ പാട്ടുകളിൽക്കൂടിയും പ്രവഹിക്കുന്നുണ്ടു് എന്നതാണു് പരമാർത്ഥം. തെക്കൻ പാട്ടുകളിലും വടക്കൻ പാട്ടുകളിലും ഒരുപോലെ അത്തരം സന്ദർഭങ്ങൾ കണ്ടെത്തുവാൻ സാധിക്കും— പ്രത്യേകിച്ചും ഗവേഷണകുതുകിയായ ഒരു കലാപ്രേമിക്കു് എന്തിന്നു് ആ സംസ്കാരസമ്പത്തുകളെ നാം, വടക്കും തെക്കും എന്ന നിലയിൽ വക്കാണത്തിന്നണിനിരത്തണം? മറെറാരുവിധത്തിൽ പറഞ്ഞാൽ എന്തിന്നു് ഒരു 'തമിഴ്-മാകാണവാദം' ഇക്കാര്യത്തിൽ നാം സൃഷ്ടിക്കണം.

വടക്കൻ പാട്ടുകളിൽ കവിതയില്ലെന്നു കാണിക്കുവാൻ ശ്രീ. നാടാർ, ഉണ്ണിയാർച്ച അല്ലിമലർക്കാവിൽ പോയ കഥയിലെ പല വരികൾ മാത്രമെടുത്തു കാണിച്ചതു് കഷ്ടമായിപ്പോയി. അതിലും വളരെ വളരെ കവിതാഗുണമുള്ള എത്രയോ ഈരടികൾ തച്ചോളിപ്പാട്ടുകളിലും കോൽക്കളിപ്പാട്ടു്, പൂരക്കളിപ്പാട്ടു്, ഏറനാട്ടിലും പൊന്നാനിയിലുമുള്ള മാപ്പിളപ്പാട്ടുകൾ എന്നീ കലാരൂപങ്ങളിൽ കാണപ്പെടുന്നുണ്ടു്.

അതുകൊണ്ടു് നമുക്കീ പ്രാദേശികമനോഭാവം നീക്കിവെച്ചു് ആ കലാസമ്പത്തുകളെ സമീപിക്കുക!

മദിരാശി,
22-ജൂലായ് '49. } പി. ഭാസ്കരൻ.

---

ലുള്ള ഗ്രന്ഥശാലകൾക്കു കുറഞ്ഞതു് ഇത്രരൂപ ഗ്രാൻറുകൊടുക്കണമെന്ന് വിശദമാക്കിക്കൊണ്ടുള്ള ഒരു ഗ്രേഡുവിഭജനമാണ് കമ്മിററി നടത്തിയിട്ടുള്ളതു്. തൻമൂലം ഗ്രന്ഥശാലാ പ്രവത്തകരിൽ ഗുണമാത്സര്യബുദ്ധി വർദ്ധിക്കുന്നതിനും അങ്ങനെ പ്രസ്ഥാനത്തിനു സർവ്വതോമുഖമായ പുരോഗതി ഉണ്ടാകുന്നതിനും ഈ ഗ്രേഡുവിഭജനം സഹായകമാകുന്നതാണ്.

ഒരു നിസ്വാത്ഥ രാഷ്ട്രീയ പ്രവത്തകനും തികഞ്ഞ സാഹിത്യകാരനും ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ അഭിവൃദ്ധിയിൽ അതീവതല്പരനും ആയ ശ്രീ സി. നാരായണപിള്ളയും, തിരുവിതാംകൂറിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തിനു സൃഷ്ടിപരമായ പ്രവത്തനങ്ങളിൽക്കൂടി അസൂയാവഹമായ അഭിവൃദ്ധി കൈവരുത്തിയ അ: തി: ഗ്രന്ഥശാലാസംഘം സെക്രട്ടറി ശ്രീ പി. എൻ. പണിക്കരും, ഗ്രന്ഥശാലാപരമായ ഉന്നതബിരുദങ്ങൾ സമ്പാദിച്ച് യൂണിവേഴ്സിററി ലൈബ്രറിയനായിരിക്കുന്ന ശ്രീ. എം. തോമസ്സുംകൂടി തിരുവിതാംകൂറിലെ ഗ്രന്ഥശാലകളെ പരിശോധിച്ച്, പ്രസ്ഥാനത്തിന്റെ അഭിവൃദ്ധിക്കു ആവശ്യമായ പദ്ധതികൾ ഉൾപ്പെടുത്തി സമർപ്പിച്ചിട്ടുള്ള റിപ്പോർട്ട് അതർഹിക്കുന്ന പ്രാധാന്യത്തോടുകൂടിത്തന്നെ ഗവമ്മെൻറു അംഗീകരിക്കുമെന്നു നമുക്കു ന്യായമായി പ്രതീക്ഷിക്കാം.

## കൊച്ചിയിലെ പ്രവത്തനം

തിരുവിതാംകൂറിലെയും കൊച്ചിയിലെയും ഗ്രന്ഥശാലകളുടെ ഓർഗനൈസിംഗ് നിയന്ത്രണം, പരിശോധന, ഗവമ്മെൻറു ഗ്രാൻറ് എന്നിവയ്ക്കു ഐകരൂപ്യം വരുത്തുന്നതിന്, കൊച്ചിയിലുള്ള ഗ്രന്ഥശാലകളുടെ പ്രവത്തനം കൂടി പരിശോധിച്ച് റിപ്പോർട്ടുചെയ്യുന്നതിനു ഗ്രേഡേഷൻ കമ്മിററിയെ ഗവമ്മെൻറു നിയോഗിക്കുകയുണ്ടായി. പ്രസ്തുത കമ്മിററിയിൽ കൊച്ചിയിൽനിന്നും മെ: വി. ആർ. കൃഷ്ണനെഴുത്തച്ഛൻ, രാമവമ്മ അപ്പൻതമ്പുരാൻ എന്നിവരെക്കൂടി കോവാപ്റ്റുചെയ്തു. കമ്മിററി ഒരാഴ്ചകൊണ്ട് കൊച്ചിയിലെ പ്രവത്തനം പൂത്തിയാക്കുകയും സമുചിതമായ ഒരു റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തിട്ടുണ്ട്:

സ്കൂൾ ഇൻസ്പെക്ടറന്മാരുടെ മേൽനോട്ടത്തിൽ അവ്യവസ്ഥിതമായ നിലയിൽ നടന്നുവന്നിരുന്ന ഗ്രാൻറു പരിശോധന ഒരു ജനകീയ കമ്മിററിക്കു വിട്ടു കിട്ടിയതു് പ്രസ്ഥാനത്തിന്റെ ഒരു വിജയമായി കണക്കാക്കാവുന്നതാണ്.

## ഗ്രന്ഥശാലാസംഘം ഭരണസമിതിയോഗം

ഭരണസമിതിയുടെ ഒരു യോഗം കക്കടകം 16-ാംതീയതി ഞായറാഴ്ച പകൽ രണ്ടുമണിക്ക് സ്ഥിരം പ്രസിഡൻറ് ശ്രീ. പറവൂർ, ടി. കെ. നാരായണപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽക്കൂടി. മെ: കെ. എം. കേശവൻ, കെ. എ. അഗസ്റ്റിൻ, എം. തോമസ്, എസ്. എം. ഹനീഫ്, എൻ. അഗസ്ത്യലിംഗംപിള്ള, കെ. ഏ. അബ്രഹാം, കെ. കെ. കൃഷ്ണപിള്ള, കെ. എൻ. ഗോപാലൻനായർ, എൻ. കേശവപിള്ള, ജി. മാധവൻപിള്ള, വി. കെ. പിള്ള, ജെ. കേശവൻ, കെ. വാസുദേവൻ, പി. എൻ. പണിക്കർ എന്നിവർ ഹാജരുണ്ടായിരുന്നു.

തീരുമാനങ്ങൾ

1. ആദ്യമായി ചുവടെ ചേക്കുന്ന അനുശോചനപ്രമേയങ്ങൾ അവതരിപ്പിച്ച് അംഗീകരിച്ചു.

A. ജീവനുള്ള ഒരു വിജ്ഞാനകോശമായിരുന്ന മഹാകവി ഉള്ളൂരിന്റെ നിര്യാണത്തിൽ ഈ യോഗത്തിനുള്ള നിസ്സീമമായ അനുശോചനം രേഖപ്പെടുത്തുന്നു.

B. ഒരു ഗ്രന്ഥകാരൻ, ഉത്തമകൃതികളുടെ പ്രസാധകൻ, എളിയ സാഹിത്യകാരന്മാരുടെ പ്രോത്സാഹകൻ എന്നീ നിലകളിൽ പ്രശസ്തനും ഗ്രന്ഥശാലാസംഘത്തിന്റെ ഉത്തമബന്ധുവും തിരുവിതാംകൂർ കൊച്ചി സംയോജനാനന്തരമുള്ള ഗ്രന്ഥശാലാപ്രവൎത്തനങ്ങൾക്കു മാർഗ്ഗദീപവുമായിരുന്ന ശ്രീ. ടി. കെ. കൃഷ്ണമേനോൻ അവർകളുടെ നിര്യാണത്തിൽ ഈ യോഗം അനുശോചിക്കുകയും പരേതന്റെ ആത്മാവിനു നിത്യശാന്തി നേരുകയും ചെയ്യുന്നു.

2. 1125 ചിങ്ങം 30-ാം തീയതിയ്ക്കകം വാർഷികവരിസംഖ്യ മാസികവരിസംഖ്യ എന്നിവയിൽ ഇപ്പോഴുള്ള കുടിശികയുടെ 75 ശതമാനമെങ്കിലും ആർഗനൈസറന്മാർ പിരിച്ചേൾപ്പിക്കേണ്ടതാണു്.

3. പ്രവൎത്തകസമിതി തയ്യാറാക്കി ഹാജരാക്കിയ നിബന്ധനാഭേദഗതികളും തിരഞ്ഞെടുപ്പു വ്യവസ്ഥകളും അൽപം ചില ഭേദഗതികളോടുകൂടി അംഗീകരിച്ചു. (ഭേദഗതികൾ അന്യത്ര)

4. ഭേദഗതികൾ അംഗീകരിക്കുന്നതിനും തിരഞ്ഞെടുപ്പു വ്യവസ്ഥകൾ പാസ്സാക്കുന്നതിനുംവേണ്ടി ഒരു അസാധാരണ പൊതുയോഗം 125 ചിങ്ങം 15-നുശേഷം കൂടേണ്ടതാണു്.

ഈ സന്ദർഭത്തിൽ പ്രസിഡന്റു് അവർകൾ സ്ഥലം വിടുകയും ശ്രീ. കെ. എം. കേശവൻ അവർകളുടെ അദ്ധ്യക്ഷതയിൽ യോഗനടപടികൾ തുടരുകയുംചെയ്തു.

5. കൊച്ചിയിലെ പ്രവൎത്തനത്തിനുവേണ്ടി നാലു ആർഗനൈസറന്മാരെ നിയമിക്കേണ്ടതാണെന്നുള്ള പ്രവൎത്തകസമിതിയുടെ തീരുമാനത്തെ അംഗീകരിച്ചു. ആർഗനൈസറന്മാരെ നിർദ്ദേശിക്കുവാൻ ഗ്രന്ഥാദ്ധ്യക്ഷൻ കമ്മിററി അംഗങ്ങളായ മെ: സി. നാരായണപിള്ള, എം. തോമസ്, പി. എൻ. പണിക്കർ, വി. ആർ. കൃഷ്ണനെഴുത്തച്ഛൻ, രാമവൎമ്മ അപ്പൻതമ്പുരാൻ എന്നിവരെ അധികാരപ്പെടുത്തണമെന്നുള്ള പ്രവൎത്തകസമിതിയുടെ നിശ്ചയത്തേയും അംഗീകരിച്ചു.

6. കാര്യലാഘവത്തിനുവേണ്ടി കൊച്ചിയിലെ ഗ്രന്ഥശാലകളെ പ്രൊവിഷനൽ അംഗങ്ങളായി ഗണിക്കണമെന്നും ഒരു കൊല്ലത്തിനകം ഫാറവും പ്രവേശനഫീസും വാങ്ങി അംഗസർട്ടിഫിക്കററു നൾകണമെന്നും തീരുമാനിച്ചു.

7. ഇപ്പോഴുള്ള ആർഗനൈസറന്മാരുടെ പ്രവൎത്തനം പരിശോധിച്ചു് പുനഃസംവിധാനം നടത്തുന്നതിനും പുതിയ ആർഗനൈസറന്മാരെ നിയമിക്കുന്നതിനും മെ: സി. നാരായണപിള്ള, പി. എൻ. പണിക്കർ, എൻ. കേശവപിള്ള, ജെ. കേശവൻ, കെ. എം. അഗസ്റ്റിൻ എന്നിവരുൾപ്പെട്ട ഒരു ബോർഡിനെ അധികാരപ്പെടുത്തി. ഈ ബോർഡിന്റെ തീരുമാനം പ്രവൎത്തകസമിതി നടപ്പിൽ വരുത്തേണ്ടതാണു്.

8. 6 മാസത്തിൽ കൂടുതൽ പ്രവൎത്തനം നടത്തിയിട്ടുള്ള പതിമൂന്നു താലൂക്കു ലൈബ്രറി യൂണിയനുകൾക്കു് 124-ലേയ്ക്കു് 40 രൂപാവീതം ഗ്രാൻറു നൾകേണ്ടതാണു്.

9. 125 ചിങ്ങം മുതൽ "ഗ്രന്ഥാലോകം" പ്രതിമാസ പ്രസിദ്ധീകരണമായി നടത്തേണ്ടതാണു്.

10. വയോജന വിദ്യാഭ്യാസം സംബന്ധിച്ചു് ഒരു വിദഗ്ദ്ധ കൗൺസിലിനെക്കൊണ്ടു് ഒരു സ്കീം തയ്യാറാക്കിച്ചു് ഗവമ്മെൻറിൽ സമർപ്പിക്കുവാൻ പ്രവൎത്തകസമിതിയെ അധികാരപ്പെടുത്തി.

11. ചുവടെ ചേക്കുന്ന വ്യവസ്ഥകളെങ്കിലും പാലിക്കുന്ന വായനശാലകളെ മാത്രമേ മേലാൽ അംഗമായി ചേക്കാവൂ എന്നു് തീരുമാനിച്ചു,

A. അംഗീകരിക്കാവുന്ന ഒരു നിബന്ധനവേണം.

B. മൂന്നു ദിനപ്പത്രങ്ങൾ പതിവായി ഉണ്ടായിരിക്കണം.

C ഗ്രന്ഥാലോകം കൂടാതെ രണ്ടു മാസികയും രണ്ടു വാരികയും വേണം.

D ഒരു മേശ, രണ്ടു ബെഞ്ചു് ഒരു ഷെൽഫ്, എന്നീ ഉപകരണങ്ങൾ ഉണ്ടായിരിക്കണം.

E. വായനശാലയ്ക്കു മാത്രമായി ഉപയോഗിക്കുന്ന സൗകര്യമായ മുറിയിൽ വായനശാല നടത്തപ്പെടണം.

F. സാധാരണ ഗതിയിൽ ഒരു കരയിൽ ഒരു വായനശാല മാത്രമേ ഉണ്ടാകാവൂ.

12. സംഘം ആഫീസ് ആയി ഉപയോഗിക്കുവാൻ ഒരു കെട്ടിടം വിട്ടുതന്ന യൂനിവേഴ്സിററിയോടു് ഭരണസമിതിക്കുള്ള കൃതജ്ഞത രേഖപ്പെടുത്തി.

# നിബന്ധനാഭേദഗതികൾ

| നിലവിലുള്ളതു്. | ഭേദഗതി |
|---|---|
| 1. ഈ സംഘത്തിന്റെ പേരു് അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം എന്നാകുന്നു. | 2. ഈ സംഘത്തിന്റെ പേരു് തിരുവിതാംകൂർ കൊച്ചി ഗ്രന്ഥശാലാസംഘം എന്നാകുന്നു. |
| 2. ഈ സംഘത്തിന്റെ രജിസ്റ്റർ ചെയ്യപ്പെട്ട ആഫീസ് അമ്പലപ്പുഴത്താലൂക്കിൽ ആയിരിക്കുന്നതാണു്. | 2 ഈ സംഘത്തിന്റെ രജിസ്റ്റർചെയ്യപ്പെട്ട ആഫീസ് തിരുവനന്തപുരം താലൂക്കിൽ ആയിരിക്കുന്നതാണു്. |
| 3. (1) തിരുവിതാംകൂറിലെ എല്ലാ ഗ്രന്ഥശാലകളുടേയും വായനശാലകളുടേയും ഒരു കേന്ദ്രസംഘടനയായി പ്രവൎത്തനം നടത്തുക. | 3. (1) തിരുവിതാംകൂർ കൊച്ചി ഐക്യസംസ്ഥാനത്തിലെ എല്ലാ ഗ്രന്ഥശാലകളുടേയും, ഒരു കേന്ദ്രസംഘടനയായി പ്രവൎത്തനം നടത്തുക. |
| 9. സംഘം കാര്യാലയം:—സംഘത്തിനു് ഒരു കാര്യാലയം ഉണ്ടായിരിക്കുന്നതും അതു് തിരുവനന്തപുരത്തു് ആയിരിക്കുന്നതുമാണു്. ഭരണസമിതിയുടെ നിശ്ചയപ്രകാരം സംഘം കാര്യാലയം തിരുവിതാംകൂറിൽ ആവശ്യമാണെന്നു തോന്നുന്ന ഏതുസ്ഥലത്തും മാററാവുന്നതാണു്. ഈ വ്യവസ്ഥ സംഘത്തിന്റെ രജിസ്റ്റർ ചെയ്യപ്പെട്ട ആഫീസിനെ ബാധിക്കുന്നതല്ലാത്തതുമാകുന്നു. | 9. സംഘം കാര്യാലയം:—സംഘത്തിനു് ഒരു കാര്യാലയം ഉണ്ടായിരിക്കുന്നതും അതു തൽക്കാലം തിരുവനന്തപുരത്തു ആയിരിക്കുന്നതുമാണു്. ഭരണസമിതിയുടെ നിശ്ചയപ്രകാരം സംഘകാര്യാലയം തിരുവിതാംകൂർ കൊച്ചി ഐക്യസംസ്ഥാനത്തിൽ ആവശ്യമെന്നു തോന്നുന്ന ഏതു സ്ഥലത്തും മാററാവുന്നതാണു്. ഈ വ്യവസ്ഥ സംഘത്തിന്റെ രജിസ്റ്ററാക്കപ്പെട്ട ആഫീസിനെ ബാധിക്കുന്നതല്ലാത്തതാകുന്നു. |

24. ഭരണസമിതിയും പ്രവർത്തകസമിതിയും:—

ആദ്യഖണ്ഡിക

സംഘത്തിൻെറ പൊതുവേയുള്ള ഭരണവും നിയന്ത്രണവും ഒരു പ്രസിഡൻറും ഒരു വൈസ്പ്രസിഡൻറും രണ്ടു സെക്രട്ടറിയും ഒരു ഖജാൻജിയും ഉൾപ്പെടെ ഒൻപതിൽ കുറയാത്തതും പതിനേഴിൽ കവിയാത്തതുമായ ഒരു ഭരണസമിതി നിർവ്വഹിക്കേണ്ടതാണ്.

സംഘത്തിൻെറ ആഭ്യന്തരമായ ഭരണം നടത്തുന്നതിനു ഭരണസമിതിയുടെ നിർദ്ദേശങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി, അദ്ധ്യക്ഷൻ, കാര്യദർശി, ഖജാൻജി, ഭരണസമിതിയിലെ മററു രണ്ടു അനുദ്യോഗസ്ഥാംഗങ്ങൾ എന്നിവരുൾപ്പെട്ട ഒരു പ്രവർത്തകസമിതി ഉണ്ടായിരിക്കുന്നതും അവർ താഴെ പറയുംപ്രകാരം അവരവർക്കുള്ള ജോലികൾ നിർവ്വഹിക്കേണ്ടതുമാണ്.

27. ഭരണസമിതിയുടെ ഒരു അടിയന്തിരയോഗം കൂടേണ്ടത് ആവശ്യമാണെന്ന് സമിതിയിൽ ഒരു വിഭാഗത്തിനു അഭിപ്രായമുള്ളപക്ഷം അതിൽ അഞ്ചുപേർ ചേർന്ന് രേഖാമൂലം ആവശ്യപ്പെടുന്നതായാൽ അപേക്ഷകിട്ടി രണ്ടാഴ്ചയ്ക്കകം പ്രസിഡൻേറാ സെക്രട്ടറിയോ ഭരണസമിതിയോഗം വിളിച്ചുകൂട്ടേണ്ടതാകുന്നു. അപ്രകാരം വിളിച്ചുകൂട്ടാത്തപക്ഷം അപേക്ഷകർക്കുതന്നെ മുറയ്ക്കു നോട്ടീസ് കൊടുത്ത് ഭരണസമിതിയോഗം വിളിച്ചുകൂട്ടാവുന്നതും യോഗം വിളിച്ചുകൂട്ടണമെന്നുള്ള അപേക്ഷയിൽ വ്യക്തമായി കാണിച്ചിരിക്കുന്ന കാര്യങ്ങളെപ്പററിമാത്രം പര്യാലോചിച്ചു തീരുമാനിക്കാവുന്നതും ആ തീരുമാനം സാധാരണഭരണസമിതിയോഗത്തിലെ തീരുമാനംപോലെ സാധുവായിരിക്കുന്നതുമാകുന്നു.

24. ഭരണസമിതിയും പ്രവർത്തകസമിതിയും:—

സംഘത്തിൻെറ പൊതുവേയുള്ള ഭരണവും നിയന്ത്രണവും ഒരു അദ്ധ്യക്ഷൻ രണ്ടു ഉപാദ്ധ്യക്ഷന്മാർ ഒരു ജനറൽ സെക്രട്ടറി ഒരു ജായിൻറ്സെക്രട്ടറി ഒരു ഖജാൻജി എന്നിവരുൾപ്പെടെ ഒൻപതിൽ കുറയാത്തതും ഇരുപത്തിയൊന്നിൽ കവിയാത്തതുമായ ഒരു ഭരണസമിതി നിർവ്വഹിക്കേണ്ടതാകുന്നു.

സംഘത്തിൻെറ ആഭ്യന്തരമായുള്ള ഭരണം നടത്തുന്നതിനു അദ്ധ്യക്ഷൻ, രണ്ടു ഉപാദ്ധ്യക്ഷന്മാർ, സെക്രട്ടറിമാർ, ഖജാൻജി ഒരു കമ്മററിഅംഗം എന്നിവരുൾപ്പടെ ഏഴ് അംഗങ്ങളുള്ള ഒരു പ്രവർത്തകസമിതി ഉണ്ടായിരിക്കേണ്ടതാണ്. അവർ താഴെ പറയും പ്രകാരം അവരവർക്കുള്ള ജോലികൾ നിർവ്വഹിക്കേണ്ടതുമാണ്.

27. ഭരണസമിതിയുടെ ഒരു അടിയന്തിരയോഗം കൂടേണ്ടത് ആവശ്യമാണെന്ന് സമിതിയിൽ ഒരു വിഭാഗത്തിനു അഭിപ്രായമുള്ളപക്ഷം അതിൽ ഏഴുപേർ ചേർന്ന് രേഖാമൂലം ആവശ്യപ്പെടുന്നതായാൽ അപേക്ഷ കിട്ടി രണ്ടാഴ്ചയ്ക്കകം പ്രസിഡൻേറാ സെക്രട്ടറിയോ ഭരണസമിതിയോഗം വിളിച്ചുകൂട്ടേണ്ടതാകുന്നു. അപ്രകാരം വിളിച്ചുകൂട്ടാത്തപക്ഷം അപേക്ഷകർക്കുതന്നെ മുറയ്ക്കു നോട്ടീസ്കൊടുത്ത് ഭരണസമിതിയോഗം വിളിച്ചുകൂട്ടാവുന്നതും യോഗം വിളിച്ചുകൂട്ടണമെന്നുള്ള അപേക്ഷയിൽ വ്യക്തമായി കാണിച്ചിരിക്കുന്ന കാര്യങ്ങളെപ്പററിമാത്രം പര്യാലോചിച്ചു തീരുമാനിക്കാവുന്നതും ആ തീരുമാനം സാധാരണഭരണസമിതിയിലെ തീരുമാനംപോലെ സാധുവായിരിക്കുന്നതുമാകുന്നു.

## നിലവിലുള്ളതു്

28. ഭരണസമിതിയുടെ കോറം അഞ്ചാകുന്നു.

29. C. സെക്രട്ടറി:—സെക്രട്ടറിസംഘം ആഫീസിലെ എക്സിക്യൂട്ടീവ് ഉദ്യോഗസ്ഥനായിരിക്കും. ആഫീസിന്റേയും എഴുത്തുകുത്തുകളുടേയും ചുമതല സെക്രട്ടറിക്കാണു്. സമിതിയോഗവും പൊതുയോഗവും വിളിച്ചുകൂട്ടേണ്ടതും സെക്രട്ടറിയുടെ ചുമതലയാകുന്നു. 25 ഈ: രൂപയിൽ കവിയാത്ത തുക സംഘം വകയായി സെക്രട്ടറിയുടെ കൈവശം ഉണ്ടായിരിക്കാവുന്നതും അതിൽനിന്നും സംഘസംബന്ധമായ അത്യാവശ്യ ചെലവുകൾ ചെയ്യുന്നതിനു സെക്രട്ടറിക്കു അധികാരമുള്ളതുമാകുന്നു.

D. ഖജാൻജി:—സംഘംവക സകല ആസ്തികളും ഖജാൻജിയുടെ കൈവശം ഇരിക്കേണ്ടതും മുൻനിബന്ധനയിൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾക്കു് ചെലവാക്കാനായി 25 ഈ: രൂപ സെക്രട്ടറിയുടെ കൈവശം ഉണ്ടായിരിക്കത്തക്കവണ്ണം അതതുകാലം സെക്രട്ടറിയെ ഏല്പിക്കേണ്ടതുമാകുന്നു.

സകല ചെലവുകളുടേയും മുറപ്രകാരമുള്ള വൗച്ചർ ഖജാൻജി വാങ്ങി സൂക്ഷിക്കേണ്ടതാകുന്നു. 25 രൂപയിൽ കവിഞ്ഞുണ്ടാകുന്ന സകല തുകകളും അതതുകാലത്തു് ഭരണസമിതി നിശ്ചയിക്കുന്ന ബാങ്കുകളിൽ ഖജാൻജി നിക്ഷേപിക്കേണ്ടതും അപ്രകാരം നിക്ഷേപിക്കാതെ കൈവശം വച്ചുകൊണ്ടിരിക്കുന്ന തുകകളെ സംബന്ധിച്ച കണക്കുകൾ ന്യായമായ കാരണം കാണിച്ചു് ഭരണസമിതിയെ ബോദ്ധ്യപ്പെടുത്തേണ്ടതുമാണു്. ബാങ്കിൽ സൂക്ഷിച്ചിരിക്കുന്ന തുകയിൽനിന്നു സംഘത്തിന്റെ മേല്പറഞ്ഞ ആവശ്യത്തിനു വേണ്ട തുക തിരിച്ചെടുക്കുന്നതിനു ഖജാൻജിക്കു് അധികാരമുള്ളതുമാകുന്നു.

## ഭേദഗതി

28. ഭരണസമിതിയുടെ കോറം ഒൻപതാകുന്നു.

29. C. സെക്രട്ടറി:—ജനറൽ സെക്രട്ടറി സംഘം ആഫീസിലെ എക്സിക്യൂട്ടീവ് ഉദ്യോഗസ്ഥനായിരിക്കും. ആഫീസിന്റെയും എഴുത്തുകുത്തുകളുടേയും ചുമതല ജനറൽ സെക്രട്ടറിക്കായിരിക്കും. സമിതിയോഗവും പൊതുയോഗവും വിളിച്ചുകൂട്ടേണ്ടതും ജനറൽസെക്രട്ടറിയുടെ ചുമതലയാകുന്നു. 50 രൂപയിൽ കവിയാത്ത തുക സംഘം വകയായി സെക്രട്ടറിയുടെ കൈവശം ഉണ്ടായിരിക്കാവുന്നതും അതിൽനിന്നും സംഘസംബന്ധമായ അത്യാവശ്യച്ചെലവുകൾ ചെയ്യുന്നതിനു ജനറൽ സെക്രട്ടറിക്കു് അധികാരമുള്ളതുമാകുന്നു.

D. ഖജാൻജി:—സംഘംവക സകല ആസ്തികളും ഖജാൻജിയുടെ കൈവശം ഇരിക്കേണ്ടതും മുൻനിബന്ധനയിൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾക്കു ചെലവാക്കാനായി 50 രൂപ ജനറൽസെക്രട്ടറിയുടെ കൈവശം ഉണ്ടായിരിക്കത്തക്കവണ്ണം അതതുകാലം ജനറൽസെക്രട്ടറിയെ ഏല്പിക്കേണ്ടതുമാകുന്നു.

സകല ചെലവുകളുടേയും മുറപ്രകാരമുള്ള വൗച്ചർ ഖജാൻജി വാങ്ങി സൂക്ഷിക്കേണ്ടതാകുന്നു. അൻപതുരൂപയിൽ കവിഞ്ഞുണ്ടാകുന്ന സകല തുകകളും അതതുകാലത്തു ഭരണസമിതി നിശ്ചയിക്കുന്ന ബാങ്കുകളിൽ ഖജാൻജി നിക്ഷേപിക്കേണ്ടതും അപ്രകാരം നിക്ഷേപിക്കാതെ കൈവശം വച്ചുകൊണ്ടിരിക്കുന്ന തുകകളെ സംബന്ധിച്ച കണക്കുകൾ ന്യായമായ കാരണം കാണിച്ചു് ഭരണസമിതിയെ ബോദ്ധ്യപ്പെടുത്തേണ്ടതുമാണു്. ബാങ്കിൽ സൂക്ഷിച്ചിരിക്കുന്ന തുകയിൽനിന്നു് സംഘത്തിന്റെ മേല്പറഞ്ഞ ആവശ്യത്തിനുവേണ്ട തുക തിരിച്ചെടുക്കുന്നതിനു ഖജാൻജിക്കു് അധികാരമുള്ളതാകുന്നു.

## തിരഞ്ഞെടുപ്പു വ്യവസ്ഥകൾ

1. ഓരോ താലൂക്കിൽനിന്നും മൂന്നു പ്രതിനിധികൾ വീതവും ആയുഷ്കാലാംഗങ്ങളും വ്യക്തിഅംഗങ്ങളും ഉപരക്ഷാധികാരികളും ഉൾപ്പെട്ടതായിരിക്കണം സംഘത്തിന്റെ പൊതുയോഗം.

2. ഒരു ഗ്രന്ഥശാലയ്ക്കു രണ്ടു പ്രതിനിധികൾ എന്ന കണക്കിൽ ഓരോ താലൂക്കിലുമുള്ള അംഗഗ്രന്ഥശാലകളുടെ പ്രതിനിധികൾകൂടി പൊതുയോഗത്തിലേയ്ക്കുള്ള പ്രതിനിധികളെ തെരഞ്ഞെടുക്കേണ്ടതാണു്.

3. മേല്പറഞ്ഞ പ്രകാരത്തിൽ രൂപീകരിക്കപ്പെടുന്ന ജനറൽ ബോഡിയിൽനിന്നായിരിക്കണം ഭരണസമിതിയെ തിരഞ്ഞെടുക്കേണ്ടതു്.

4. ഒരു റവന്യൂ ഡിവിഷനു് മൂന്നു പ്രതിനിധികൾ എന്ന ക്രമത്തിൽ തെരഞ്ഞെടുക്കുന്ന പന്ത്രണ്ടു പേരും ഗവണ്മെൻറിൽനിന്നും നിർദ്ദേശിക്കുന്ന രണ്ടുപേരും യൂനിവേഴ്സിററിയിൽനിന്നുള്ള ഒരു പ്രതിനിധിയും വ്യക്തി അംഗങ്ങളിൽ നിന്നു രണ്ടുപേരും ആദ്യത്തെ ഭരണസമിതിയിൽനിന്നു നോമിനേററുചെയ്യുന്ന നാലുപേരും ഉൾപ്പെട്ടതായിരിക്കും സംഘത്തിന്റെ ഭരണസമിതി. നോമിനേററു് ചെയ്യപ്പെട്ട അംഗങ്ങൾകൂടി ഉൾപ്പെട്ടു് ഉദ്യോഗസ്ഥാംഗങ്ങളെ തിരഞ്ഞെടുക്കേണ്ടതാണു്.

## വയോജന വിദ്യാഭ്യാസ പദ്ധതി

ഗ്രന്ഥശാലാസംഘത്തിന്റെ ആഭിമുഖ്യത്തിൽ കർക്കടകം 18-ാം തീയതി ഡിസ്ട്രിക്ടു് കാൺഗ്രസ്സു് ആഫീസിൽവച്ചു് വയോജന വിദ്യാഭ്യാസപദ്ധതി നടപ്പിൽ വരുത്തുന്നതിനുള്ള പരിപാടികളെപ്പററി പര്യാലോചിക്കുകയുണ്ടായി. യോഗത്തിൽ പ്രധാനമന്ത്രി, മന്ത്രിമാരായ ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻ, ശ്രീ. എൻ. കുഞ്ഞുരാമൻ, ശ്രീ. ഇക്കണ്ടവാര്യർ, കാണസംബ്ലിസ്പീക്കർ, ശ്രീ. ററി. എം. വർഗ്ഗീസ്, ഡിസ്ട്രിക്ടുകാൺഗ്രസ്സു് പ്രസിഡൻറു് ശ്രീ. സി. കേശവൻ, സെക്രട്ടറി ശ്രീ. കെ. രാമകൃഷ്ണപിള്ള, മുൻമന്ത്രി ഡാക്ടർ ഈ. കെ. മാധവൻ, എം. എൽ. എ. മാരായ മെ: പി. ററി. ചാക്കോ, ചെറിയാൻ കാപ്പൻ, ഡീവർ, മുതലായവരും, ശ്രീ. കുമ്പളം, ജോത്സ്യൻ കൃഷ്ണപിള്ള, ജോർജ്ജു് തോമസു് കൊട്ടുകാപ്പള്ളി, കെ. എം. കേശവൻ, എൻ. കുഞ്ഞുകൃഷ്ണൻ, W. O. ജാജ്ജ്, സംഘം പ്രവൎത്തകസമിതി അംഗങ്ങളായ മെ. എൻ. കേശവപിള്ള, കെ. എം. അഗസ്റ്റിൻ, കെ. വാസുദേവൻ, എം. തോമസ്, പി. എൻ. പണിക്കർ എന്നിവരും സംബന്ധിച്ചിരുന്നു. ഗ്രന്ഥശാലാസംഘംപ്രസിഡൻറു' ശ്രീ. ടി. കെ. നാരായണപിള്ള അവർകൾ വയോജനവിദ്യാഭ്യാസം, ഗ്രന്ഥശാലകൾ വഴിയായി നടത്തേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചു് പ്രതിപാദിക്കുകയുണ്ടായി.

വയോജനവിദ്യാഭ്യാസപദ്ധതി തയ്യാറാക്കുന്നതിനുവേണ്ടി കഴിഞ്ഞകൊല്ലം ഒരു കമ്മിററി രൂപീകരിച്ചുവെങ്കിലും അതു സംബന്ധിച്ചുള്ള പ്രവൎത്തനം അല്പവും പുരോഗമിച്ചിട്ടില്ലെന്നും ഗ്രന്ഥശാലകൾവഴിയായി വയോജന വിദ്യാഭ്യാസപരിപാടികൾ നിർവ്വഹിക്കുന്നതുകൊണ്ടു് വളരെ പ്രയോജനങ്ങൾ ഉണ്ടാകുമെന്നു് വിശദമാക്കിക്കൊണ്ടും മി. കെ. എം. അഗസ്റ്റിൻ അഭിപ്രായം പ്രകടിപ്പിച്ചു.

ചർച്ചകൾക്കുശേഷം ഗ്രന്ഥശാലാസംഘത്തിൽനിന്നും അതിലേയ്ക്കു് ഒരു സ്കീം തയ്യാറാക്കി ഗവമ്മെൻറിലേയ്ക്കു് സമർപ്പിക്കുന്നതിനു തീരുമാനിച്ചു.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. റ്റി. തോമസ്, പാലാമ്പടം, കോട്ടയം.
2. ജ്യോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ള കൊച്ചമ്മ, മാധവിമന്ദിരം, തിരുവനന്തപുരം.
4. ശ്രീ. ജെ. ഇ. എ. ചെബരോ, കൊല്ലം.
5. ശ്രീ. പി. സുബ്രഹ്മണ്യം, ന്യൂതിയേറ്ററ്സ്, തിരുവനന്തപുരം.
6. ശ്രീ. ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം.
7. റ്റി. സി. രവിവർമ്മ വലിയരാജാ, നീലേശ്വരം.
8. പി. എൻ. നമ്പൂതിരി, ഇളമൺമന, തിരുവല്ല.

## ആർഗനൈസറന്മാരുടെ പേരും പ്രവർത്തനപരിധിയും

1. പി. വിശ്വനാഥൻ, വെള്ളമഠം (താഴക്കുടി A. O.) തോവാള, അഗസ്തീശ്വരം കൽക്കുളം—താലൂക്കുകൾ.
2. ബി. ബാലകൃഷ്ണൻ, കുളത്തൂർ (പൂവാർ) വിളവംകോട്, നെയ്യാററിങ്കര.
3. കെ. അപ്പുക്കുട്ടൻനായർ (നേമം) തിരുവനന്തപുരം, നെടുമങ്ങാട്.
4. എൻ. പത്മനാഭപിള്ള (മയ്യനാട്) ചിറയിൻകീഴ്, കൊല്ലം.
5. യൂണിയൻ സെക്രട്ടറി (കൊട്ടാരക്കര) കൊട്ടാരക്കര.
6. ജി. നാണുശാസ്ത്രി (പുത്തൂർ) പത്തനാപുരം, പത്തനംതിട്ട, ചെങ്കോട്ട.
7. എൻ. ശ്രീധരൻനായർ, ഏവൂർ (ചേപ്പാട്) കുന്നത്തൂർ, മാവേലിക്കര, അമ്പലപ്പുഴ
8. പി. ഭാസ്കരൻനായർ, ഏവൂർ (ചേപ്പാട്) കരുനാഗപ്പള്ളി, കാർത്തികപ്പള്ളി.
9. യൂണിയൻ സെക്രട്ടറി (കുറൂർ) തിരുവല്ല.
10. യൂണിയൻ സെക്രട്ടറി (തുറവൂർ) ചേർത്തല.
11. പി. എൻ. സുകുമാരൻ (കാഞ്ഞിരപ്പള്ളി) ചങ്ങനാശേരി, മീനച്ചിൽ.
12. ഡബ്ലിയു. ഓ. ജോർജ്ജ്, (ആലുവാ) കോട്ടയം, മൂവാററുപുഴ, കുന്നത്തുനാട്, പീരുമേട്.
13. പി. കെ. അനന്തൻപിള്ള (പറവൂർ) തൊടുപുഴ, ദേവികുളം.
14. ജെ. തങ്കം (പറവൂർ) പറവൂർ, വൈക്കം.
15. പി. എൻ. പണിക്കർ, ചീഫ് ആർഗനൈസർ.

## പറവൂർതാലൂക്കാ ഗ്രന്ഥശാലായൂണിയൻ

പ്രസ്തുത യൂണിയൻപ്രവർത്തക സമിതിയുടെ ഒരു യോഗം പ്രസിഡൻറ് മി. കെ. ഐ മാത്യുവിൻെറ അദ്ധ്യക്ഷതയിൽ കർക്കടകം 3-ാം തീയതി മുൻസിപ്പൽ മന്ദിരത്തിൽവച്ചു കൂടുകയുണ്ടായി. യോഗത്തിൽ എല്ലാ അംഗങ്ങളും ആർഗനൈസറും സംബന്ധിച്ചിരുന്നു. യൂണിയൻെറ ധനശേഖരാർത്ഥം നടത്തിയ കഥാപ്രസംഗത്തിൻെറ വരവുചെലവു കണക്കുകൾ പരിശോധിച്ചു

പാസ്സാക്കി (വരവു് 313 രൂ. 8 അ. ചെലവു് 230 രൂ. 14 ണ. 11 പൈ.) കമ്മിററിയിൽ ഒഴിവു വന്ന സ്ഥാനത്തേയ്ക്കു് മി. പി. എസ്സ്. വെങ്കിടേശ്വരയ്യർ എം. ഏ. ബി. എൽ–നെ കോവാപ്റ്റചെയ്തു. യൂണിയൻെറ വാർഷികസമ്മേളനം 125 ചിങ്ങം 30-ാം തീയതിയ്ക്കകം നടത്തുവാനും അന്നു തന്നെ പൊതുയോഗം കൂടി പുതിയ ഭരണസമിതിയെ തിരഞ്ഞെടുക്കുവാനും നിശ്ചയിച്ചു

## ചേർത്തല താലൂക്ക ഗ്രന്ഥശാലാ യൂണിയൻ

പ്രസിഡൻറ്: കേശവൻ മൂപ്പയ്യ്, B. A.
സെക്രട്ടറി: ആർ. മാധവപ്പൈ.

യൂണിയനിൽ ചേർന്ന അംഗങ്ങളുടെ എണ്ണം 23 ആയി വർദ്ധിപ്പിച്ചിരിക്കുന്നു. മിഥുനം 5–ാം തീയതി പ്രവർത്തക സംഘത്തിൻെറ ഒരു യോഗം തുറവൂർ ശ്രീ. നരസിംഹവിലാസം വായനശാലയിൽ കൂടി, പ്രസ്തുത വായനശാലയുടെ ഭരണം കുറേക്കാലത്തേയ്ക്കു് യൂണിയൻ ഏററു നടത്തുവാൻ തീരുമാനിച്ചു. തുറവൂർ ശ്രീ. രാമകൃഷ്ണസേവാസമിതി ഗ്രന്ഥശാല, മുഹമ്മ പെരുന്തുരുത്തു ശ്രീ സുകൃതീന്ദ്രതീർത്ഥവിലാസം വായനശാല എന്നിവയെ സംഘടിപ്പിച്ചു. അരൂർകരയിൽ പ്രവർത്തനം നടത്തിവന്ന ജയ്ഹിന്ദ്, വിജയാംബിക എന്നീ വായനശാലകളെ സംയോജിപ്പിച്ചു് ഒരു നല്ല സ്ഥാപനമാക്കിത്തീർത്തു. ഗ്രാഡ്വേഷൻ കമ്മിററിയോടുകൂടി താലൂക്കിലെ 14 ഗ്രന്ഥശാലകൾ പ്രവർത്തകർ സന്ദർശിക്കുകയുണ്ടായി. യൂണിയൻസെക്രട്ടറി മി.ആർ. മാധവപ്പൈ അമ്പലപ്പുഴയൂണിയൻ പ്രവർത്തകരുമൊന്നിച്ചു് അമ്പലപ്പുഴ ററി. ബി. യിൽ വച്ചു് പ്രധാനമന്ത്രിയെ സന്ദർശിച്ചു് ലൈബ്രറി ഗ്രാൻറു കൂട്ടുന്നതിനു നിവേദനം നടത്തി.

## മൂവാററുപുഴ താലൂക്ക ഗ്രന്ഥശാലായൂണിയൻ

പ്രസിഡൻറ്: എൻ. രാമസ്വാമിഅയ്യർ.
വൈസ്പ്രസിഡൻറന്മാർ
എം. സി. വക്കി, കെ. വി. ചാക്കോ
സെക്രട്ടറി: ജോസഫ് ററി മേത്തരു.

മൂവാററുപുഴ പട്ടണത്തിൽ താലൂക്കുകേന്ദ്ര ലൈബ്രറി സ്ഥാപിച്ചിരിക്കുന്നു. ഇതിൻെറ ഔദ്യോഗികമായ ഉത്ഘാടനം പ്രധാനമന്ത്രി ശ്രീ. ടി. കെ. നാരായണപിള്ള അവർകൾ നിർവ്വഹിക്കാമെന്നു സമ്മതിച്ചിരിക്കയാണു്.

20 ഗ്രന്ഥശാലകളെ യൂണിയനിൽ അംഗമായിച്ചേർത്തു. വായനശാലകളില്ലാത്ത 20 കരകളിൽ വായനശാലകൾ സ്ഥാപിക്കുവാൻ തീരുമാനിച്ചിട്ടുണ്ടു്.

## തിരുവല്ലാത്താലൂക്കു് ഗ്രന്ഥശാലായൂണിയൻ

യൂണിയൻ ആർഗനൈസർ ഡോക്ടർ കെ. ആർ. കേശവപിള്ളയും സെക്രട്ടറി വിദ്വാൻ ശ്രീ. തലയാർ ഏ. എൻ. പി. പണിക്കരുംകൂടി ഇടവമാസത്തിൽ 23 ദിവസങ്ങളിലായി താലൂക്കിലുള്ള 30 വായനശാലകൾ സന്ദർശിക്കുകയും കാര്യക്ഷമമായ പ്രവർത്തനങ്ങൾക്കുതകുന്ന നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു. യൂണിയൻ പ്രസിഡൻറ് ശ്രീ. എം. ജി. മാധവൻപിള്ളയുടെ അദ്ധ്യക്ഷതയിൽ കോട്ടാങ്ങൽ യങ്ങ്ബ്ലോക്ക് റീഡിംഗ്റൂമിൻെറ വാർഷികം ആഘോഷിക്കുകയുണ്ടായി.

ഗ്രാഡ്വേഷൻ കമ്മററിയോടുകൂടി 35 വായനശാലകൾ സന്ദർശിച്ചു. കമ്മററിയുടെ

വരവോടുകൂടി എല്ലാ വായനശാലകളുടേയും പ്രവൎത്തനം കൂടുതൽ ജാഗ്രത്താകുകയും ഉപകരണങ്ങൾ, പുസ്തകങ്ങൾ, പ്രസിദ്ധീകരണങ്ങൾ എന്നിവ വൎദ്ധിക്കുകയും ചെയ്തു.

ചുങ്കപ്പാറ യങ്ങ്റീഡിംഗ്ബ്ലോക്ക് വായനശാലയെ യൂണിയനോടും, പടിഞ്ഞാറേറാതറ ഗ്രാമസ്വരാജ് വായനശാല, കടപ്രകൈരളീ വായനശാല, മേപ്രാൽ റീഡിംഗ്റൂം ആൻഡ് ലൈബ്രറി എന്നിവയെ അ: തി: ഗ്രന്ഥശാലാസംഘത്തോടും യൂണിയനോടും സംഘടിപ്പിച്ചു.

## കൊട്ടാരക്കരത്താലൂക്ക ഗ്രന്ഥശാലായൂണിയൻ

പ്രസിഡൻറ്—
എ. ഈശ്വരപിള്ള ബി. എ. ബി. എൽ., എം. എൽ. എ.
സെക്രട്ടറി—കെ. ജി. ചെല്ലപ്പൻപിള്ള.

യൂണിയൻെറ മൂന്നാമത്തെ പൊതുയോഗം കൎക്കടകം 2-ാംതീയതി ശ്രീ. കെ. ജി. രാമൻപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. കെ. ജി. ചെല്ലപ്പൻപിള്ള, എസ്. ഗോപാലപിള്ള എന്നിവർ പ്രസംഗിച്ചു. ഒരു സാഹിത്യകാരനും കമ്മിററി അംഗവുമായിരുന്ന മി. സി. എൻ. കൃഷ്ണപിള്ളയുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി.

വായനശാലാ റിക്കാർഡുകൾക്കു ഐകരൂപ്യം വരുത്തുന്നതിനു യൂണിയൻെറ മേൽനോട്ടത്തിൽ റിക്കാർഡുകൾ അച്ചടിപ്പിച്ചു വിതരണം ചെയ്യുന്നമെന്നു തീരുമാനിച്ചു. അതനുസരിച്ച് ഏതാനും റിക്കാർഡുകൾ അച്ചടിപ്പിക്കുകയുണ്ടായി.

---

# വായനശാലാവാർത്തകൾ

ആസാദ്റീഡിംഗ്ലോഡ്ജ്
ആർട് ലൈബ്രറി പുലിയന്നൂർ

ഇടവം 16—

ഈ ലൈബ്രറിയുടെ തൃതീയ വാർഷികസമ്മേളനം ശ്രീ. പി. എസ്സ്. ഗോപാലപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. വെട്ടൂർരാമൻനായർ (സ്വാഗതം) ലൈബ്രറി ആർഗനൈസർ മി. പി. എൻ. സുകുമാരൻ, ശ്രീ. പൊൻകുന്നംവർക്കി എന്നിവർ പ്രസംഗിച്ചു. പ്രസ്തുത ഗ്രന്ഥശാലയുടെ പ്രസിദ്ധീകരണമായ 'സ്വതന്ത്ര' കൈയ്യെഴുത്തുമാസിക സദസ്യരുടെ പ്രശംസയ്ക്കു പാത്രീഭവിച്ചു.

ദേശസേവിനി ഗ്രാമീണ വായനശാല
പുളിയനം

മിഥുനം 26—

പ്രസ്തുത വായനശാലയുടെ ആഭിമുഖ്യത്തിൽ മി. ബി. എം നാരായണൻ നമ്പൂതിരിപ്പാടിൻെറ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗംകൂടി വായനശാലയ്ക്കു സ്വന്തമായ ഒരു സ്ഥലവും കെട്ടിടവും ഉണ്ടാക്കുവാൻ തീരുമാനിച്ചിരിക്കുന്നു. കെട്ടിടം വയ്ക്കുന്നതിനു ആവശ്യമായ സ്ഥലം മി. കെ. ജി. പരമേശ്വരൻനായർ സൗജന്യമായി നൽകുകയുണ്ടായി. കെട്ടിടഫണ്ടിലേക്ക് വായനശാലാ പ്രസിഡൻറ് മി. ബി. എം. നാരായണൻനമ്പൂതിരിപ്പാട് 250 രൂപാ സംഭാവനചെയ്തു. യോഗത്തിൽ ആർഗനൈസർമാരായ മി. പി. കെ. അനന്തൻപിള്ളയും ശ്രീമതി ജെ. തങ്കവും സംബന്ധിച്ചിരുന്നു.

മാതൃകായോഗ്യമായ സംയോജനം
മാന്താനം

കൎക്കടകം 2.

സ്ഥലം എൻ. എസ്. എസ്. കരയോഗത്തിൻെറയും കത്തോലിക്കാ സമാജത്തി

ന്റേയും ആഭിമുഖ്യത്തിൽ നടത്തപ്പെട്ടുന്ന പബ്ളിക് വായനശാലകൾ സംയോജിപ്പിച്ച് മാന്നാനം പബ്ളിക് ലൈബ്രറി എന്ന പേരിൽ നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. സമുദായ ഐക്യത്തിന്റേയും ഗ്രന്ഥശാലാഭിവൃദ്ധിയുടേയും പേരിൽ ഒന്നത്തെ വേരുറച്ചു തുടങ്ങിയിരുന്ന ഈ സംയോജനാലോചനയ്ക്കു ആ: തി: ഗ്രന്ഥശാലാ സംഘക്കാരുടെ ഉപദേശം സജീവത്വം നൽകുകയും ഗ്രന്ഥശാലാസംഘം സെക്രട്ടറി മി. പി. എൻ പണിക്കരുടെ അദ്ധ്യക്ഷതയിൽ നടന്ന സംയുക്ത യോഗത്തിൽ സംയോജനപദ്ധതി അംഗീകരിക്കപ്പെട്ടുകയും ചെയ്തു. ഈ സംയോജനത്തിൽ ഇരുഭാഗക്കാരും പ്രദർശിപ്പിച്ച വിശാലമനസ്കതയെ മി. പണിക്കർ ശ്ലാഘിക്കുകയും ഇതര സ്ഥലങ്ങൾക്കും ഇതൊരു മാതൃകയായി ക്കാണുവാൻ പ്രാർത്ഥനാപൂർവ്വം ആശംസിക്കുകയും ചെയ്തു. (ദീപിക)

കൊങ്ങോർപ്പിള്ളിറീഡിംഗ്ക്ലബ്ബ്

കർക്കടകം 2.

പ്രസ്തുതക്ലബ്ബിന്റെ ഒരു വിശേഷാൽ സമ്മേളനം പറവൂർതാലൂക്ക ലൈബ്രറിയൂണിയൻപ്രസിഡന്റ് മി. കെ. ഐ. മാത്യു ബി. ഏ. ബി. എൽ–ന്റെ അദ്ധ്യക്ഷതയിൽ കൂടി. സമ്മേളനം പറവൂർ ഡിസ്ട്രിക്ട് ആൻറ് സെഷൻജഡ്ജി മി. പി. എൻ. മാധവൻ ബി. ഏ. ബി. എൽ. ഉദ്ഘാടനം ചെയ്തു. മെ. പി. കെ അനന്തൻപിള്ള (സ്വാഗതം) എം. എ. അബ്ദുൽഖാദർ എം. ഏ. ബി. എൽ. ശ്രീമതി ജെ. തങ്കം എന്നിവർ പ്രസംഗിച്ചു.

---

## ഗ്രന്ഥാലോകം

ഇതേവരെ ദ്വൈമാസികമായി നടത്തിപ്പോന്ന ഗ്രന്ഥാലോകം 1125—ചിങ്ങം മുതൽ മാസികയായി പ്രസിദ്ധപ്പെടുത്തുവാൻ തീരുമാനിച്ചിരിക്കുന്നു.

## അംഗഗ്രന്ഥശാലകൾ (തുടർച്ച)

649—സ്വാതന്ത്ര്യദിനസ്മാരക വായനശാല, ചെങ്കൽ അമരവിള A. ഠ.

650—യങ്ങ്മെൻസ്ലിററി ക്ലബ്ബ് റീഡിംഗ്റൂം ആൻഡ് ലൈബ്രറി ചാത്തന്നൂർ A. ഠ മാമ്പഴിക്കുന്നം.

651—ദി യംഗ്മെൻസ്ലിറററി അസോസിയേഷൻ റീഡിംഗ്റൂം ആൻഡ് ലൈബ്രറി, ചെമ്മക്കാട്ട്, പെരിനാട് A. ഠ.

652—ദാമോദര സ്മാരക വായനശാല, കോടവട്ടം കുന്നിക്കോട് A ഠ.

653—ജവഹർഗ്രാമസേവാസംഘം വായനശാല, മുട്ടയ്ക്കാട്, മേക്കോണം A. ഠ.

554—Y. M. A. പുഴവാത്, ചങ്ങനാശ്ശേരി A ഠ.

655—Y. M. A. ഗ്രന്ഥശാല, ചേനപ്പാടി, ചിറക്കടവ് A. ഠ

656—മഹാദേവിക്കാട്ട് കോപ്പറേറ്റീവ് റീഡിംഗ്റൂം, മഹാദേവിക്കാട്ട്, കാർത്തികപ്പള്ളി A ഠ

657—ഗ്രാമീണഗ്രന്ഥശാല, ആറാട്ടുപുഴ, തൃക്കുന്നപ്പുഴ A ഠ.

658—ജനകീയ ഗ്രന്ഥശാല, പുതുപ്പള്ളി വടക്ക്, കായംകുളം A. ഠ.

659—മഹാത്മജി സ്മാരക ഗ്രന്ഥശാല, ഉറിയാക്കോട്ട് കാട്ടാക്കട A. O.
660—മഹാത്മാഗാന്ധി സ്മാരക ഗ്രന്ഥശാല, പൂവച്ചൽ കുഴയ്ക്കാട്ട്, കാട്ടാക്കട A. O.
661—നാഷനൽ റീഡിംഗ്റൂം ആൻഡ് ലൈബ്രറി ഐത്തല, റാന്നി A. O.
662—കുളക്കടകിഴക്ക് പബ്ലിക് ലൈബ്രറി, കുളക്കട A. O.
663—രാമകൃഷ്ണസ്മാരക വായനശാല, അത്തുങ്കൽ A. O.
664—ചെറുപുഷ്പം ലൈബ്രറി ആൻഡ് റീഡിംഗ്ക്ലബ്ബ് കോടിക്കുളം, A. O. (തൊടുപുഴ)
665—മഹാത്മജി മെമ്മോറിയൽ ലൈബ്ററി ആൻഡ് റീഡിംഗ്റൂം കാപ്പ്, തൊടുപുഴ.
666—യുവജനസമാജം, കൊററാർകാവ്, മാവേലിക്കര A. O.
667—പ്രോഗ്രസ്സീവ് വായനശാല ആൻഡ് ഗ്രന്ഥശാല, പൊന്മന ചവറ A. O.
668—ദി നാഷനൽ ലൈബ്ററി, പണ്ടപ്പിള്ളി, ആരക്കുഴ A. O.
669—സാധുസംരക്ഷണസംഘം ശ്രീകൃഷ്ണോദയ ലൈബ്ററി ആൻഡ് റീഡിംഗ്റൂം, കൊററാർകാവ്, മാവേലിക്കര.
670—പുല്ലങ്കോട്ട് പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം പുല്ലങ്കോട്ട്, വാളകം A O
671—ദേശപോഷിണി ഗ്രന്ഥശാല, ആനാവൂർ, കാരക്കോണം A O
672—മേപ്രാൽ റീഡിംഗ്റൂം ആൻഡ് ലൈബ്രറി, മേപ്രാൽ തിരുവല്ല.
673—വിജ്ഞാനപ്രദായിനി ഗ്രന്ഥശാല, കുളത്തൂർ, പൂവാർ A. O.
674—തിരുമല മഹാദേവർവിലാസം വായനശാല മുൻചിറ, പുളക്കട A. O.
675—സരസ്വതിവിലാസം വായനശാല, എടക്കോലി രാമപുരം A. O.
676—S. M. S. ക്ലബ്ബ് ആൻഡ് റീഡിംഗ്റൂം, പീരുമേട്.
677—ബൻസിഗർ സ്മാരകവായനശാല, വലിയകട, കൊല്ലം A. O.
678—ടാഗോർ സ്മാരക ഗ്രന്ഥശാല, കൊല്ലൂർവിള, മയ്യനാട് A. O.
679—ഇടയം വിജ്ഞാനപോഷിണി വായനശാല ഇടയം, അഞ്ചൽ A. O,
680—കടവൂർ ഹിന്ദുയൂത്ത്ലീഗ് ലൈബ്രറി ആൻഡ് റീഡിംഗ്റൂം കടവൂർ, ഓണാട്ടുകര (A. O.
681—ഗ്രാമീണ വായനശാല, പൂവരണി A. O.
682—കോസ്മോപ്പൊളിററൻ റീഡിംഗ് ക്ലബ്ബ് ആൻഡ് ലൈബ്രറി കല്ലൂർക്കാട്, വാഴക്കുളം A. O.
683—M. K. നാരായണൻനായർ സ്മാരക ദേശസേവിനി ഗ്രന്ഥാലയം, കുമാരമംഗലം, തൊടുപുഴ.
684—ചിത്രോദയം വായനശാല, ബ്രഹ്മമംഗലം പൂത്തോട്ട A. O.
685—ഗാന്ധിജി മെമ്മോറിയൽ ഗ്രാമോദ്ധാരണകേന്ദ്രം വായനശാല, പറവൂർ, പൂത്തോട്ട A O
686—വി. ഒ. ചിദംബരനാർ ഇളഞ്ഞർ കഴകം വായനശാല, വടശേരി, നാഗർകോവിൽ A O
687—ഭാരതി റീഡിംഗ്റൂം, മറവൻകുടി East കോട്ടാർ A. O.
688—ശ്രീരാമകൃഷ്ണസേവാസമിതി ഗ്രന്ഥശാല പടിഞ്ഞാററംകര, മുറവൂർ A. O.
689—പരബ്രഹ്മോദയ ഹിന്ദുമത ഗ്രന്ഥശാല, ഓച്ചിറ A. O.
690—വാരപ്പെട്ടി പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം വാരപ്പെട്ടി, കോതമംഗലം
691—ഗ്രാമീണ വായനശാല, കാരൂർ, പാമ്പാക്കട A. O.
692—ചങ്ങമ്പുഴ സ്മാരകവായനശാല, തിരുവാണിയൂർ, പുത്തൻകുരിശ്.
693—മഹാത്മാസ്മാരകവായനശാല പുന്നോക്കോട്, കുമാരപുരം A. O.

694—യുവജനവായനശാല, ആലുവാ A. O.
695—സെൻറ് മേരീസ് ലൈബ്രറി ആൻഡ് റീഡിംഗ് റൂം, പഴന്തോട്ടം, കുമാരപുരം.
696—മഹാറാണി റീജൻറ് ലൈബ്രറി, ആൻഡ് റീഡിംഗ് റൂം, ചിററനാട്ട്, കുമാരപുരം A O
697—സ്വദേശാഭിമാനി ഗ്രന്ഥശാല, അമ്പലപ്പടി, മൂവാററുപുഴ.
698—പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ് റൂം, പോത്താനിക്കാട്ട് A. O.
699—വിക്ടററി ലൈബ്രറി ആൻഡ് റീഡിംഗ് റൂം കൂവള്ളൂർ, നെല്ലിമററം A. O.
700—യുവജനസമാജം ഗ്രന്ഥശാല, പൂജപ്പുര തിരുമല A. O.
701—യുവജനസേവാസംഘം വായനശാല, കവറടിമുക്ക പേട്ട A. O.

(തുടരും)

# ഗ്രന്ഥശാലാസംഘം

## അസാധാരണപൊതുയോഗം

തിരുവിതാംകൂർ കൊച്ചി ഐക്യസംസ്ഥാനത്തിലെ ഗ്രന്ഥശാലാ പ്രവർത്തനം കൂടുതൽ കാര്യക്ഷമമായ വിധം നടത്തുന്നതിലേയ്ക്കു് അ: തി: ഗ്രന്ഥശാലാസംഘം നിയമാവലിയിൽ ഏതാനും ഭേദഗതികൾ വരുത്തുന്നതിനു കർക്കടകം 16-ാം തീയതി കൂടിയ ഭരണസമിതി തീരുമാനിച്ചിരിക്കുന്നു. നിയമാവലിയിൽ വരുത്തേണ്ട ഭേദഗതികളുടെ പൂർണ്ണരൂപം 81-ാം പേജിൽ ചേർത്തിട്ടുണ്ടു്. ഇവ അംഗീകരിക്കുന്നതിനു കൂട്ടനിബന്ധന 18-ം 19-ം വകുപ്പുകൾ അനുസരിച്ചു് സംഘത്തിൻെറ ഒരു അസാധാരണ പൊതുയോഗം 125 ചിങ്ങം 26-ാം തീയതി ഞായറാഴ്ച പകൽ 3 മണിക്കു് തിരുവനന്തപുരം വി. ജെ. ടൗൺഹാളിൽ വച്ചു കൂടാൻ നിശ്ചയിച്ചിരിക്കുന്നു. പ്രസ്തുത യോഗത്തിൽ സംബന്ധിക്കുവാൻ വായനശാലയിൽനിന്നും ഒരു പ്രതിനിധിയെ അയയ്ക്കേണ്ടതാണു്. പ്രതിനിധിയുടെ പേരുവിവരം പ്രതിനിധിയെ തെരഞ്ഞെടുത്ത യോഗനിശ്ചയത്തിൻെറ പകർപ്പോടുകൂടി ചിങ്ങം 20-ാം തീയതിയ്ക്കകം ആഫീസിൽ കിട്ടിയിരിക്കണം. 124-ലെ വാർഷികവരി അടച്ചിട്ടില്ലാത്തവർക്കു് വോട്ടവകാശം ഉണ്ടായിരിക്കുന്നതല്ല.

സെക്രട്ടറി

## അഭിപ്രായത്തിനു് വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ് (തുടർച്ച)

| നമ്പർ | പുസ്തകത്തിന്റെ പേരു് | ഗ്രന്ഥകർത്താവു് | പ്രസാധകൻ | പ്രസിദ്ധം ചെയ്ത വർഷം | വില രൂ. ണ. സ. |
|---|---|---|---|---|---|
| 89 | അശരീരികൾ | ഒളപ്പമണ്ണ | വെള്ളിനേഴി പ്രസിദ്ധീകരണശാല പാലക്കാട്ട് | 1124 | 0 12 0 |
| 90 | പഞ്ചഗവ്യം | ടി. എസ്സ്. അനന്തസുബ്രഹ്മണ്യം | The Educational Supplies Depot Palaghat | 1124 | 0 8 0 |
| 91 | ഹിന്ദുമതസാരതത്വങ്ങൾ | ശ്രീ. വിവേകാനന്ദസ്വാമികൾ | ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി | 1124 | 08 0 |
| 92 | ഗാന്ധിസൂക്തികൾ | വട്ടോളി | വി. കെ. ശ്രീധർ, വിളാവത്തു്, കുവ്വപ്പടി | 1123 | 0 5 0 |
| 93 | അർദ്ധരാത്രിയിൽ | മേച്ചേരിൽ, ഗോപാലകൃഷ്ണൻ | വിജയരാഘവപ്രസ്സ്, ആലപ്പുഴ | 1124 | 1 0 0 |
| 94 | പെൻഷൻകാൺസ്റ്റബിൾ | സി. എ. കിട്ടുണ്ണി | ശ്രീശാൻപ്രസ്സ്, & ബുക്കഡിപ്പോ, തൃശ്ശൂർ | 1124 | 1 0 0 |
| 95 | തോണിക്കാരി | കട്ടംപേരൂർ | പ്രകാശ് പ്രിൻറിംഗ് & പബ്ളിഷിംഗ് ഹൗസ് തിരുവനന്തപുരം | 1124 | 0 6 0 |
| 96 | പൊൽക്കിരണങ്ങൾ | പി. ആൽബർട്ട് റൊസ്സാരിയൊ | മൈക്കൽ ററി. പെരേര ശംഖുംമുഖം | 1122 | 0 12 0 |
| 97 | ആത്മാർപ്പണം | വി. ആർ. പരമേശ്വരൻപിള്ള | V. V. Publishing House Trivandrum | 1124 | 2 0 0 |
| 98 | കലാകൗതുകം | ടി. പി. രാമകൃഷ്ണപിള്ള B. O. L. | B. B. Press N. Parur | 1124 | 1 0 0 |
| 99 | പാടുന്ന പിശാചു് | ചങ്ങമ്പുഴ | The Mangalodayam Ltd Trichur | 1124 | 2 0 0 |
| 100 | നിർവൃതി | Do | Do | 1123 | 0 8 0 |
| 101 | മഞ്ഞക്കിളികൾ | Do | Do | 1124 | 1 0 0 |
| 102 | അസ്ഥിയുടെ പൂക്കൾ | Do | Do | 1124 | 0 12 0 |

| നമ്പർ | പുസ്തകത്തിന്റെ പേരു് | ഗ്രന്ഥകർത്താവു് | പ്രസാധകൻ | പ്രസിദ്ധപ്പെടുത്തിയ വർഷം | വില രൂ. | ണ. | സ. |
|---|---|---|---|---|---|---|---|
| 103 | മൗനഗാനം | ചങ്ങമ്പുഴ | മംഗളോദയം | 1124 | 1 | 0 | 0 |
| 104 | രാഗപരാഗം | Do | Do | 1124 | 1 | 0 | 0 |
| 105 | കീഴ്ജീവനക്കാരി | കെ. സരസ്വതിഅമ്മ B. A. | Do | 1124 | 1 | 8 | 0 |
| 106 | ധനശാസ്ത്രതത്വങ്ങൾ | കെ. ദാമോദരൻ | Do | 1124 | 1 | 8 | 0 |
| 107 | ഗാന്ധിജിയുടെ വിചാരധാര | പരിഭാഷകൻ പി. എൻ. പരമേശ്വരൻ | ശ്രീരാമവിലാസംപ്രസ്, കൊല്ലം | 1124 | 0 | 6 | 0 |
| 108 | മറുപുറം | വി: സുകുമാരൻന്നിത്താൻ | Do | 1124 | 1 | 0 | 0 |
| 109 | ലൈബ്രേറിയൻ | ആർ. മാധവപ്പൈ, ഉറവൂർ | ചേർത്തലത്താലൂക്ക ഗ്രന്ഥശാലായൂണിയൻ | 1124 | 0 | 4 | 0 |
| 110 | സ്വാതന്ത്ര്യപ്പുലരി | വിജയാലയം വി. കെ. നാരായണൻ | ശ്രീവിലാസം പ്രസ്സ്, തിരുവനന്തപുരം | 1123 | 0 | 12 | 0 |
| 111 | ഹരിദാസി I | എൻ. പി. പണിക്കർ നീലംപേരൂർ | വിശ്വഭാരതി ബുക്ക്ഡിപ്പോ തിരുവല്ല | 1124 | 2 | 0 | 0 |
| 112 | Do II | Do | Do | 1124 | 2 | 0 | 0 |
| 113 | രാഷ്ട്രപ്രഭാവം | വറുഗീസ് ചാക്കൊ | The St. Josephis orphanage press, Changanacherry | 1123 | 0 | 12 | 0 |
| 114 | കാർഷികമാഹാത്മ്യം | Do | Do | 1123 | 0 | 12 | 0 |
| 115 | ഗ്രാമീണോൽക്കർഷം | Do | Do | 1124 | 0 | 0 | 0 |

# ഗ്രന്ഥലോകം



## 1125 ചിങ്ങം മുതൽ

# മാസികയായി

## പ്രസിദ്ധപ്പെടുത്തുന്നു.

എം. തോമസ് എം. ഏ. എൽ. ററി.

മാനേജർ.

# GRANDHALOKAM

OFFICIAL ORGAN OF THE TRAVANCORE

LIBRARY ASSOCIATION



## ADVERTISEMENT TARIFF

| | | | |
|---|---|---|---|
| FRONT COVER PAGE | ... | ... | (Reserved) |
| BACK COVER PAGE | ... | ... | Rs. 70 per insertion. |
| | ... | ... | Rs. 60 per insertion, if three insertions or more. |
| COVER PAGE 2 | ... | ... | Rs. 60 per insertion. |
| | ... | ... | Rs. 49 per insertion, if |
| | ... | ... | three consecutive |
| | ... | ... | insertions or more. |
| COVER PAGE 3 | ... | ... | Rs. 50 per insertion. |
| | ... | ... | Rs. 40 per insertion. insertions or more. |
| ANY OTHER PAGE | ... | ... | Rs. 40 per insertion. |
| HALF PAGE | ... | ... | Rs. 25 ... |
| QUARTER PAGE | ... | ... | Rs. 15 ... |
| BELOW QUARTER PAGE | ... | ... | Rs. 10 ... |

*For further details apply to:*

THE MANAGER

GRANDHALOKAM,

TRIVANDRUM.

N. B. വിശ്വസ്തന്മാരായ ഏജന്റന്മാരെ എല്ലാ സ്ഥലത്തും ആവശ്യമുണ്ട്,

## അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ്. ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. എ ബി. എൽ.
വൈസ്പ്രസിഡൻറ്. ശ്രീ വി. ഓ. മാർക്കോസ്, ബി. എ ബി. എൽ.

എം. തോമസ് എം. എ. എൽ. ററി.
(ആണററി ജായിൻറ് സെക്രട്ടറി)
കെ. എം. അഗസ്റ്റിൻ ബി. എ. ബി. കോം.
(പ്ര സ: അംഗം)
എൻ. അഗസ്ത്യലിംഗംപിള്ള.
ജെ. കേശവൻ
കെ. എ. അബ്രഹാം
കെ എം. കേശവൻ ബി. എ.

പി. എൻ. പണിക്കർ (ജനറൽ സെക്രട്ടറി)
എൻ. കേശവപിള്ള (ട്രഷറർ)
കെ. വാസുദേവൻ (പ്ര: സ: അംഗം)
ജി. മാധവൻപിള്ള
കെ. കെ. കൃഷ്ണപിള്ള
കെ എൻ. ഗോപാലൻനായർ
വി. കെ. പിള്ള
എസ്. എം. ഹനീഫ്



# ഗ്രന്ഥാലോകം

## പ്രസാധകസമിതി

എം. തോമസ് എം. എ. എൽ. ററി. (കൺവീനർ)
എസ്. ഗുപ്തൻനായർ എം. എ. (പ്രധാന പത്രാധിപർ)
ബി. പത്മനാഭപിള്ള എം. എ.
ററി. എൻ. ഗോപിനാഥൻനായർ ബി എ
എൻ. കേശവപിള്ള
പി എൻ. പണിക്കർ

മാസികയ്ക്കുള്ള ലേഖനങ്ങളും, മണിയാർഡറുകളും, അപേക്ഷകളും മററു എഴുത്തുകുത്തുകളും മുതലായവ "കൺവീനർ, പ്രസാധകസമിതി ഗ്രന്ഥാലോകം, തിരുവനന്തപുരം" എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

N. B. അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളുടെ രണ്ടു പ്രതികളും അയയ്ക്കേണ്ടതാണ്.

Printed and Published by P. N. Panikkar for the All Travancore Library Association
at the P. K. Memorial Press, Vazhuthacaud, Trivandrum.